# തുളസീരാമായണം

ഗോസ്വാമി തുളസീദാസൻ



വിവർത്തനം:

കെ. കെ. വർമ്മ

# തുളസീരാമായണം

## ഗോസ്വാമി തുളസീദാസൻ

വിവർത്തനം:

**കെ. കെ. വർമ്മ**

പ്രസാധകർ:
കെ. എസ്. ജി. ചാരിററീസ്.

# THULASEERAMAYANAM
(Malayalam)

by
GOSWAMI THULASEEDASAN

Translated by:
K. K. VARMA

First Edition – 1992
Copies – 500


Publishers:
K. S G. Charities
130, St. Mary's Road
Madras – 600 018.

and

R. R. V. High School Complex
Kilimanoor - 695 601
Kerala.

Printed at
Harisri Printers.
Kilimanoor – 695 601.

Price Rs. 40/-

# മുഖവുര

കാമക്രോധലോഭമോഹമദമാത്സര്യങ്ങളാകുന്ന ഷഡ്വൈരികളാൽ കീഴടക്കാൻ കഴിയാത്ത ഹൃദയമാകുന്ന അയോദ്ധ്യയിൽ സത്വ രജ തമോ ഗുണപ്രധാനങ്ങളായ ക്ഷേത്രങ്ങളിൽ, ഭക്തി സേവന ശ്രദ്ധാരൂപധാരികളായ ഭ്രാതാക്കളെ മായി ആത്മാരാമൻ അവതരിയ്ക്കുന്നു. ജിജ്ഞാ സുവായ വിശ്വാമിത്രൻെറ യജ്ഞസമാപ്തിയ്ക്കാ യി നാഭീരൂപമാകുന്ന സിദ്ധാശ്രമത്തിലെത്തി യ രാമൻ, തമസ്സാകുന്ന താടകയിൽ സംജാത മായ അജ്ഞാന രൂപിയായ സുബാഹുവിനെയും മോഹമരീചികാ രൂപിയായ മാരീചനെയും കീഴടക്കുന്നു. മരീചിക തോൽവി സമ്മതിച്ച് ഓടിഒളിയ്ക്കുന്നു. അജ്ഞാനം അതോടെ അവസാ നിയ്ക്കുന്നു.പാപത്തെ വേർപെടുത്തി, പാപിനി യായ അഹല്യയ്ക്ക് മുക്തിനല്കുന്നു.

മൂലാധാരചക്രമാകുന്ന മിഥിലയിൽ പ്രവേ ശിച്ച് അസ്മിതയായ വില്ലൊടിയ്ക്കുന്നു. അതോ ടെ അഹങ്കാരമാകുന്ന പരശുരാമൻ പരാജയ പ്പെടുന്നു. കുണ്ഡലിനീശക്തിയാകുന്ന വൈദേഹി യെ ആകർഷിച്ച് അഷ്ടസിദ്ധികളും നവ നിധികളും സമാർജ്ജിയ്ക്കുന്നു. അയോദ്ധ്യയിൽ മടങ്ങിവരുന്നു.

ഭക്തിയാകുന്ന ഭരതൻെറയും വിശ്വാസമാകു ന്നശത്രുഘ്നൻെറയുംഅസാന്നിദ്ധ്യത്തിൽ, സത്വം രജതമോഗുണങ്ങളാൽ പരാജിതമായി. സേവ നത്തെയും ശക്തിയെയും മാത്രമാശ്രയിച്ച്

ആത്മാരാമൻ ചിത്രകൂടമാകുന്ന ശരീരകോശ ത്തിലെത്തുന്നു. ആത്മാരാമനെ അയോദ്ധ്യയി ലേയ്ക്കു പിൻതിരിപ്പിയ്ക്കാനുള്ള ഭക്തിയുടെ ശ്രമംപോലും വിഫലമാകുന്നു. അനന്തരം പാപി യായ ദണ്ഡകാരണ്യംവഴി പഞ്ചവടിയിലെത്തു ന്ന രാമനെ മോഹമാകുന്ന മാരീചൻ വേർപെടു ത്തി കാമമാകുന്ന ശൂർപ്പണഖയെ അവഗണിച്ച് ത്രിഗുണാതീതനായി ഖരദൂഷണ ത്രിശിരസ്സാദി കളെ ഹനിച്ചതു കാരണത്താൽ, പഞ്ചേന്ദ്രിയാ ധിഷ്ഠിതവും പഞ്ചഭൂതനിർമ്മിതവുമായ മായാപ്ര പഞ്ചത്തിൽ ശക്തിയെ ദശമുഖൻ മറയ്ക്കുന്നു. ഭ ബന്ധനെ കടന്ന് കണ്ഠത്തിൽ കാരുണ്യമാകുന്ന ശബരിയെസ്വീകരിച്ച് മുഖമാകുന്ന കിഷ്കിന്ധ യിൽ പ്രവേശിയ്ക്കുന്നു. രസനയുടെ രണ്ടു പ്രവ ണതകളാണ് ബാലിയും (വാണി) സുഗ്രീവനും (രുചി). വാക്കാകുന്ന ബാലിയെ വശപ്പെടു ത്തി രസമാകുന്ന സുഗ്രീവനെ ഭയപ്പെടുത്തി, പ്രാണശക്തിയായ ഹനുമാനിൽ ഭക്തിപെടു ത്തി ഭ്രൂമദ്ധ്യസ്ഥിതമായ രാമേശ്വരത്തിൽ പ്രാണനെ നിയന്ത്രിച്ച് രാമേശ്വരനെ പ്രതി ഷ്ഠിയ്ക്കുന്നു. വിഘ്നവിഹീനനായി ജീവൻ ശിവനിൽ വിലയിയ്ക്കുമ്പോഴം, രാമേശ്വര പ്രതിഷ്ഠ നടക്കുന്നു.

പ്രപഞ്ചമാകുന്ന സാഗരത്തിൽ സേതുബന്ധ നം നടത്തി മനസ്സാകുന്ന ലങ്കയിൽ പ്രവേശിച്ച പഞ്ചേന്ദ്രിയാധിഷ്ഠിതവും പഞ്ചഭൂതാത്മകവുമാ യ ദശമുഖനെ നിഗ്രഹിച്ച് അവരോധിച്ചസത്വ ഗുണാത്മകനായ വിഭീഷണനെയംഗീകരിച്ച്,

ബ്രഹ്മരന്ധ്രമാകുന്ന പുഷ്പകവിമാനത്തിലേറി, കാലകാരണ ദൂരപരിമിതികളില്ലാതെയാക്കി, വീണ്ടും ഹൃദയമാകുന്ന അയോദ്ധ്യയിലെത്തുന്ന കഥയാണ് രാമായണം.

യോഗമായയാകുന്ന കുണ്ഡലിനീശക്തി മൂലാധാരചക്രമായ മിഥിലയിൽ പ്രകടമായി, സ്വാധിഷ്ഠാനത്തിൽ കൂടി, മണിപൂരകത്തിൽ പ്രവേശിച്ച്, അനാഹതം വഴി വിശുദ്ധിയിൽ ഓങ്കാരരൂപം ധരിച്ച്, രാമനാമധാരിയായി, ആജ്ഞാചക്രംകടന്ന്, മനസ്സാകുന്ന ലങ്കയിൽ വച്ച്, പ്രപഞ്ചത്തെയില്ലാതാക്കി, സഹസ്രാരത്തിൽ കൂടി വീണ്ടും വിഷ്ണുവാകുന്ന വ്യാപ്തിയിൽ വിലയിയ്ക്കുന്നു. ഏതൊരു ജീവന്റെ മാനസസരോവരത്തിലാണോ, ഈരാമായണം സമ്പൂർണ്ണമാകുന്നു, ആ ജീവൻ ശിവനാകുന്നു. ആത്മശുദ്ധിയും തന്മൂലം ആത്മശക്തിയും ഉളവാകുന്നു. ആത്മശക്തിമൂലം ഭുക്തിയിൽ വിരക്തിവന്ന്, ഹൃദയത്തിൽ ഭക്തിനിറഞ്ഞു് പ്രപഞ്ചത്തിൽ നിന്നും മുക്തിലഭിയ്ക്കുന്നു. അവനാണു ജീവന്മുക്തൻ. സ്വപ്നം കാണുമ്പോൾ തന്നെ സ്വപ്നമാണെന്നു മനസിലായാൽ സ്വപ്നത്തെനിയന്ത്രിയ്ക്കാൻ സാധിയ്ക്കും. അതുപോലെ തന്നെ ജീവിതയാഥാർത്ഥ്യമറിഞ്ഞവനു് ഈ ജീവിതത്തെ നിയന്ത്രിയ്ക്കുവാൻ സാധിയ്ക്കും.

പഞ്ചേന്ദ്രിയങ്ങളിൽക്കൂടിയനുഭവിയ്ക്കുന്നതാണു് പ്രപഞ്ചം. പഞ്ചേന്ദ്രിയങ്ങളെ നിയന്ത്രിച്ചാൽ പ്രപഞ്ചത്തെയും നിയന്ത്രിയ്ക്കാം.

നിഴൽ നാടകമായ ചലച്ചിത്രത്തിലെ നിഴലു കളെ നിയന്ത്രിയ്ക്കുവാൻ എളുപ്പമല്ല. പക്ഷെ ആ നിഴലുകൾക്ക് ശബ്ദവും രൂപവും നൽകുന്ന ശക്തിയെ നമുക്ക് നിയന്ത്രിയ്ക്കാൻ കഴിയും. ഈ പ്രപഞ്ചവും അതുപോലെ തന്നെ. അതിനു ചൈതന്യം കൊടുക്കുന്ന ശക്തി നമ്മിലാണി രിയ്ക്കുന്നതു്. ആ ശക്തിയെന്താണെന്നു മനസ്സിലാക്കുവാൻ, പഞ്ചേന്ദ്രിയങ്ങൾക്കതീത മായ ഒരുപാധി വേണ്ടിയിരിയ്ക്കുന്നു. അ തായതു് യുക്തിയ്ക്കതീതമായി വിശ്വാസ ത്തെ ആശ്രയിയ്ക്കണം. ആ വിശ്വാസത്തിലാ ണു് ഭക്തി സ്ഥിതിചെയ്യുന്നതു്. വിശ്വാസ വും ഭക്തിയും ചേർന്നാൽ, ജീവനു് യുക്തി യ്ക്കും ഭക്തിയ്ക്കുമതീതമായൊരു ശക്തി കിട്ടും. പഞ്ചഭൂതങ്ങളെയും നിയന്ത്രിയ്ക്കു ന്നുവെന്നു വിശ്വസിയ്ക്കുന്ന ഈ ശക്തിയെ ഭൂതനാഥൻ, ഗണനാഥൻ, ആറുമുഖൻ എന്നൊ ക്കെ വിവക്ഷിച്ചതുകൊണ്ടു് തെററില്ല. ഈ ശക്തി കിട്ടിയ ജീവൻ ആത്മാരാമനായി. ശക്തിയുടെയഭാവത്തിൽ ശിവൻ ജീവനാ യി ഒടുവിൽ ശവമാകും. 'സത്തു' പോയാൽ ചത്തുപോയി.

ഉണ്ടോ ? ഇല്ലയോ ? എന്നതല്ലപ്രശ്നം. വി ശ്വാസമാണു് പ്രധാനം. കാട്ടിൽ കൂടിപ്പോകുന്ന നായാട്ടുകാരനു് കൈയിൽ തോക്കുണ്ടെങ്കിൽ നിർഭയനായി യാത്രചെയ്യാം. കാടുകടന്നു കഴി ഞ്ഞിട്ടാണറിയുന്നതു് തോക്കിൽ ഉണ്ടയില്ലാ യിരുന്നുവെന്നു്. ഇതുപോലെ തന്നെ ജീവിത

യാത്രയും. വിശ്വാസമവനെ രക്ഷിയ്ക്കും.

വിശ്വാസമാകുന്ന പീഠത്തിൽ ഭക്തിയുടെ പ്രകാശത്തിൽ ഏതൊരു വ്യക്തിയിലും വ്യക്തമാകുന്ന ശക്തിയാണ് രാമതത്വം. ആ ചൈതന്യശക്തി മനസിൽ പ്രതിഫലിയ്ക്കുമ്പോഠം ആത്മചൈതന്യമായി. മനസ്സ് അവ്യക്തമാകുമ്പോഠം കാലകാരണദൂരപരിമിതികളും അവ്യക്തമായിത്തീരുന്നു. ശരീരമാകുന്ന ക്ഷേത്രത്തിൽ വിശ്വചൈതന്യത്തിൻെറ ബിംബമാണ് മനസ്സ്. ഗുരുമന്ത്രമാകുന്ന തേനിൽ വിശ്വാസമാകുന്ന മരുന്നിനെയലിയിച്ച് നിത്യവും സേവിച്ചാൽ താപത്രയവിമുക്തനായി ദ്വന്ദാതീതനായി ജന്മസാഫല്യം ആസ്വദിയ്ക്കും.

ജാതിമതകാലദേശഭേദമന്യേ രാമമന്ത്രം മനുഷ്യനു ആയുരാരോഗ്യങ്ങളും മനഃശാന്തിയും നിർഭയത്വവും, ഭക്തിവിശ്വാസങ്ങളും ആദർശപ്രാപ്തിയും നേടിക്കൊടുത്തിട്ടുണ്ട്.

ഭൗതികപുരോഗതി വർദ്ധിയ്ക്കുന്തോറും മനഃസമാധാനം കുറഞ്ഞുവരുന്നതായിട്ടാണ് കാണുന്നത്. നെയ്യൊഴിച്ച് തീകെടുത്താൻ ശ്രമിയ്ക്കുന്നതുപോലെയാണ്, ലാഭം കൂട്ടി ലോഭമില്ലാതാക്കാൻ ശ്രമിയ്ക്കുന്നത്. ഭോഗത്താൽ കാമത്തെയും ഹിംസയാൽ കോപത്തെയും നിയന്ത്രിയ്ക്കാൻ മനുഷ്യൻ ശ്രമിയ്ക്കുന്നു. അന്യൻെറയഭിവൃദ്ധിയിൽ അസ്വസ്ഥനാകുന്നു. ആപത്തിൽ ആശ്വസിക്കുന്നു. ഇരുട്ടത്തുകളഞ്ഞത് വെളിച്ചത്തുതേടുന്നു. ഇരുട്ടുകൊണ്ട് ഓട്ടയടയ്ക്കുന്നു. താഴ്ന്നവനു് ഉയരാനാശ, ഉയന്നവനു്

വീണ്ടും ഉയരാനാശ. അതോടെതന്നെ വീഴുമോ യെന്നുപേടിയും. എവിടെയും ഭയം, സംശയം, അവിശ്വാസം, ആത്മശുദ്ധി, ആത്മശക്തി, ആത്മസംതൃപ്തി, ആത്മവിശ്വാസം ഇവയെല്ലാം മരീചികപോലെയകന്നു പോകുന്നു.

നമ്മുടെ ശത്രു നാമല്ലാതെ വേറെയ്യാരുമല്ല. ഒരു പുഷ്പം വികസിയ്ക്കുമ്പോഴും അതിന്റെ മണം തോട്ടത്തിൽ മുഴുവൻ പരക്കുന്നതുപോലെ, ഒരു മനുഷ്യമനസ്സ് ഭക്തിയാൽ വികസിച്ചാൽ, അതിന്റെ മണം ഈ ലോകം മുഴുവൻ വ്യാപിയ്ക്കും. അങ്ങനെയുള്ള ഏതാനും ചില വ്യക്തികളുടെ ചരിത്രമാണ് ഈ ലോകചരിത്രം. അങ്ങനെയുള്ളപലവ്യക്തികളെയും സൃഷ്ടിച്ചെടുക്കുവാൻ രാമായണത്തിനും രാമ നാമത്തിനും കഴിഞ്ഞിട്ടുണ്ട്.

സുഖദുഃഖ സമ്മിശ്രമായ ജീവിതത്തെ നിർഭയനായി സാക്ഷിരൂപേണ വീക്ഷിയ്ക്കുന്നതിന്, രാമമന്ത്രം പോലെ ഒരു സിദ്ധൗഷധം വേറൊന്നുമില്ല. ഈ നശ്വരജീവിതത്തിൽ അനശ്വരത്വം കാണാതെ ഓരോരുത്തരും അവരവർക്കു കിട്ടിയ വേഷം കഴിവിനനുസരിച്ച് നന്നായാടി യഥാസമയം ഈ വേദിയിൽ നിന്നു മറഞ്ഞു പോയാൽ, ആ ജീവിതം ശുഭപര്യവസായിയായി.

ഗോസ്വാമിതുളസീദാസന്റെ ഈ അനശ്വരകൃതി മലയാളത്തിലേയ്ക്കു് വിവർത്തനം ചെയ്യാൻ സാധിച്ചതിൽ എനിയ്ക്കത്യന്തം സന്തോഷമുണ്ട്. കുററവും കുറവും പലതും കണ്ടേയ്ക്കാം.

ഭക്തി സാഹിത്യത്തിലെ അനശ്വര കൃതി യാണിതു്. വിദേശാക്രമണം മൂലം ഉത്തരഭാര തത്തിൽ സനാതന ധർമ്മം പാടെ നശിച്ചിരുന്ന യൊരവസരത്തിൽ വീണ്ടും ഭക്തിഗംഗയൊഴു ക്കിയ ഭഗീരഥനാണു് തുളസീദാസൻ. അദ്ദേഹ ത്തിൻെറ അനശ്വര കൃതിയാണു് ''രാമചരിത മാനസം'' എൻെറ ഈശ്രമം മൂലം ആർക്കെങ്കിലും ഭക്തിയും വിശ്വാസവും അല്പമെങ്കിലും വർദ്ധി ക്കാൻ സാധിച്ചാൽ, ഞാൻ കൃതകൃത്യനായി.

ഇതിനൊരവതാരികയെഴുതിത്തന്ന ശ്രീ ശക്രാ നന്ദസ്വാമിജിയോടും എൻെറയീസംരംഭത്തിനു എന്നെ സഹായിച്ചു് എന്നോടു് സഹകരിച്ച എല്ലാ നല്ലവരോടും ഞാൻ കൃതജ്ഞനാണു്.

അയോദ്ധ്യാകാണ്ഡവും ആരണ്യകാണ്ഡവും കിഷ്കിന്ധാകാണ്ഡവും ചേർന്ന രണ്ടാം ഭാഗവും സുന്ദരകാണ്ഡവും ലങ്കാകാണ്ഡവും ഉത്തര കാണ്ഡവും ചേർന്ന മൂന്നാം ഭാഗവും അടുത്തു തന്നെ പ്രസിദ്ധീകരിക്കുന്നുണ്ടു്.

കെ. കെ. വർമ്മ.

## അവതാരിക

രാമചരിതം മലയാളികഠം അത്യന്തം താല്പ ര്യപൂർവ്വം കേട്ടതും, പഠിച്ചതും തുഞ്ചത്താചാര്യ ൻെറ 'ശ്രീരാമനാമം പാടി വന്ന പൈങ്കിളി' യുടെ കിളിക്കൊഞ്ചലിൽക്കൂടിയാണ്. ആ കി ളിയുടെ മധുരകോമളഗാനങ്ങഠം നിത്യവും പ്ര തിധ്വനിച്ച ഗൃഹങ്ങഠം അഭ്യുദയനിശ്രേയസങ്ങ ളുടെ വിളനിലമായി വർത്തിയ്ക്കുകയും ചെ യ്തിരുന്നു. ആധുനികതയുടെ പേരിൽ, പുരോ ഗമന സാഹിത്യത്തിൻെറ പേരിൽ പുതിയ ഒരു കിളി 'പൈങ്കിളി' സാഹിത്യവുമായി കേര ളക്കരയിലെ വീടുകളിലെ ഉമ്മറങ്ങളിൽ കൂടു കെട്ടി ശ്രീ 'കാമദേവനാമ'ങ്ങഠം പാടാൻ തുട ങ്ങിയപ്പോഠം കോലമാകെ മാറിയമട്ടുണ്ട്. പുരു ഷാർത്ഥങ്ങളിൽ അർത്ഥകാമങ്ങളിൽ മാത്രമായി നാട്ടാക്ക് അഭിരുചി. പ്രായേണ ധർമ്മം കൈ വെടിഞ്ഞു. ശാന്തിയും സംതൃപ്തിയും സമാധാന വും നാട്ടിൽ നിന്നോടി ഒളിച്ച മട്ടായിട്ടുണ്ട്. അർത്ഥകാമങ്ങളെ ഭാരതസംസ്ക്കാരം ഒരിയ്ക്കലും നിന്ദിയ്ക്കുകയോ പുച്ഛിയ്ക്കുകയോ ചെ യ്യുന്നില്ല. ധർമ്മാനുസാരിയാകണമെന്ന മാത്രം. ധർമ്മാfവിരുദ്ധfഭൂതേഷുfകാമോfസ്മി ഭരതർഷഭഃ! എന്ന് ഭഗവാൻ ഗീതയിൽ അരുളിച്ചെയ്യുന്നു. അപ്രകാരം പുരുഷാർത്ഥങ്ങളിൽ ആദ്യത്തേതായ ധർമ്മത്തെ മാനിച്ചാൽ അർത്ഥകാമങ്ങഠം മാത്രമല്ല മുക്തിയും ലഭിയ്ക്കും.

ജീവിതത്തെ സമ്പൂർണ്ണവും, സഫലവും, സാർത്ഥകവുമാക്കാനാവശ്യമായ പുരുഷാർത്ഥങ്ങളിൽ 'ധർമ്മാർത്ഥകാമമോക്ഷങ്ങളി'ൽ മനുഷ്യമനസ്സിന്നഭിരുചി ജനിപ്പിക്കുവാൻ അത്യന്തം സുഗമമായ മാർഗ്ഗമാണു് ഈശ്വരനാമജപവും, ഈശ്വരകഥാലാപനവും. പ്രത്യേകിച്ചു് കലികാലത്തു് അതിനുവേണ്ടി സർവ്വഭൂതഹിതേരതരായ, ഋഷിതുല്യരായ കവികൾ ഈശ്വരന്റെ ദിവ്യങ്ങളായ ജന്മകർമ്മങ്ങളെ കീർത്തിച്ചുകൊണ്ടു് മനോഹരങ്ങളായ കാവ്യങ്ങൾ രചിച്ചു് നമ്മെ അനുഗ്രഹിച്ചിട്ടുമുണ്ടു്. നമുക്കു് തുഞ്ചത്താചാര്യന്റെ അദ്ധ്യാത്മരാമായണം പോലെ ഹിന്ദിഭാഷാപ്രവിശ്യകളിൽ പ്രചുരപ്രചാരവും സമ്മതിയും ലഭിച്ചിട്ടുള്ള അതിവിശിഷ്ടവും സുന്ദരവും മധുരമധുരവുമായ ഒരു കൃതിയാണു് ഹിന്ദിയിലുള്ള തുളസീദാസവിരചിതമായ രാമചരിതമാനസം.

കേരളത്തിൽ മഹനീയ പാരമ്പര്യം പുലർത്തിപ്പോന്നിട്ടുള്ള പല കോവിലകങ്ങളിൽ ഏറെ പ്രസിദ്ധിയാർജ്ജിച്ചിട്ടുള്ള ഒരു കോവിലകമാണു് കിളിമാനൂർ കോവിലകം. അവിടത്തെ ഒരു അംഗമായ ശ്രീ.കെ.കെ. വർമ്മ ഒന്നാംതരം ഒരു ഹിന്ദിവിദ്വാൻ.അദ്ദേഹം രാമചരിതമാനസം പഠിച്ചു. ധർമ്മശ്രദ്ധയെ ജനിപ്പിക്കുന്ന, മധുരരസനിഷ്യന്ദിയായ, പ്രതിക്ഷണം നിസ്തുലാനന്ദം പകരുവാൻ സമർത്ഥമായ, പുരുഷാർത്ഥങ്ങൾ നേടി ജന്മസാഫല്യം കൈവരിയ്ക്കാനാഗ്രഹിക്കുന്നവർ പഠിക്കേണ്ടതായ രാമ

ചരിതമാനസം അദ്ദേഹത്തെ ഹഠാദാകർഷിച്ചു, ആനന്ദഭരിതനാക്കി. തനിയ്ക്കനുഭവപ്പെട്ട ആനന്ദം ഹിന്ദിഭാഷ വശമില്ലാത്ത തന്റെ സഹജാതർക്കുകൂടി പകർന്നുകൊടുക്കണമെന്നുള്ള ക്ഷത്രിയ സഹജമായ ഔദാര്യം രാമചരിതമാനസം മലയാളത്തിലേയ്ക്കു തർജ്ജമ ചെയ്യുവാൻ ആ സുകൃതിയെ പ്രേരിപ്പിച്ചു. അതിലെ പ്രഥമ സോപാനം, ബാലകാണ്ഡം ഗ്രന്ഥരൂപത്തിൽ പ്രസിദ്ധീകൃതമാകുകയാണ്. ഈ സത്കൃതി സജ്ജനസമക്ഷം അവതരിപ്പിക്കുക എന്ന സത്കൃത്യം നിർവ്വഹിക്കാനുള്ള സുകൃതം, സമ്പത്തിൽ മാത്രമല്ല, സാഹിത്യത്തിലും നിഷ്കിഞ്ചനനായ, ഈയുള്ളവന് നൽകിയത് ഈശ്വരേച്ഛയെന്ന് കരുതി അനുസരിക്കുക മാത്രമാണ് ചെയ്യുന്നത്. രാമചരിതമാനസ പാരായണം അനുവാചകരുടെ മനോമാലിന്യമകററി പുരുഷാർത്ഥലാഭത്തിന്നവരെ സമർത്ഥരാക്കുമാറാകട്ടെ എന്ന പ്രാർത്ഥനയോടെ ഈ മഹത്ഗ്രന്ഥം സജ്ജനസമക്ഷം സാദരം സമർപ്പിച്ചുകൊള്ളുന്നു.

**ശങ്കരാനന്ദസ്വാമി**

28.2.92.

ശ്രീ ഗണേശായ നമഃ

ശ്രീ ജാനകീവല്ലഭോ വിജയതേ

# ശ്രീരാമചരിതമാനസം

## പ്രഥമസോപാനം

## ബാലകാണ്ഡം

ശ്ലോകം

വര്‍ണ്ണാനാമര്‍ത്ഥസംഘാനാം
രസാനാം ഛന്ദസാമപി
മംഗളാനാം ച കര്‍ത്താരൌ
വന്ദേ വാണീ വിനായകൌ
ഭവാനീ ശങ്കരൌ വന്ദേ
ശ്രദ്ധാ വിശ്വാസ രൂപിണൌ
യാഭ്യാം വിനാ ന പശ്യന്തി
സിദ്ധാഃ സ്വാന്തഃസ്ഥമീശ്വരം.
വന്ദേ ബോധമയം നിത്യം
ഗുരും ശങ്കരരൂപിണം
യമാശ്രിതോ ഹി വക്രോഽപി
ചന്ദ്രഃ സര്‍വ്വത്ര വന്ദ്യതേ.
സീതാരാമ ഗുണഗ്രാമ
പുണ്യാരണ്യ വിഹാരിണൌ
വന്ദേ വിശുദ്ധവിജ്ഞാനൌ
കവീശ്വര കപീശ്വരൌ
ഉത്ഭവ സ്ഥിതി സംഹാര-
കാരിണീം ക്ലേശഹാരിണീം

സർവ്വശ്രേയസ്സരീം സീതാം
നതോ/ഹം രാമ വല്ലഭാം
യൻമായാവശവത്തി വിശ്വമഖിലം ബ്രഹ്മാദി
ദേവാസുരഃ
യത്സത്വാദമൃഷേവഭാതിസകലം
രജ്ജൗയഥാ/ഹേർഭ്രമഃ
യത്പാദപ്ലവമേകമേവ ഹി ഭവാംബോധേ
സ്തിതീർഷാവതാം
വന്ദേ/ഹം തമശേഷകാരണപരം
രാമാഖ്യമീശംഹരിം
നാനാപുരാണ നിഗമാഗമ സമ്മതം യദ്
രാമായണേ നിഗദിതം ക്വചി ദന്യതോ/പി
സ്വാന്തഃസുഖായ തുളസീ രഘുനാഥഗാഥാ
ഭാഷാ നിബന്ധമതി മഞ്ജുളമാതനോതി
ആരെ സ്മരിക്കുമ്പോഴും സിദ്ധികളും കൈവരു-
മക്കരിവക്ത്രൻ ഗണനായകൻ
സൽഗ്ഗുണബുദ്ധിനിലയനമായവ-
നെന്നിൽ കനിയുവാൻ വന്ദിക്കുന്നു.
മൂകനെ വാചാലനാക്കുവോൻ ഞൊണ്ടിയെ
പർവ്വതത്തിൻമേൽ കയററിടുന്നോൻ
ഇക്കലികാല മാലിന്യങ്ങളെല്ലാമേ
യില്ലാതെയാക്കാൻ കനിഞ്ഞിടട്ടെ.
നീലസരോരുഹശ്യാമശരീരനാം
ചെന്താമരാക്ഷനാം പത്മനാഭൻ
പാലാഴിവാസിയെൻ ചിത്തത്തിൽ സന്തതം
പാലൊളിവീശി വസിച്ചിടട്ടെ.
കുന്ദേന്ദുതുല്യശരീരനുമാപതി
കാരുണ്യധാമ കൈലാസവാസൻ

ദീനരെസ്നേഹിക്കമക്കാമമത്തനൻ
എന്നിലിക്കാരുണ്യം കാണിക്കേണം.
ശ്രീനരരൂപി ഹരികൃപാസിന്ധുതൻ
സദ്ഗുരുപാദം ഞാൻ വന്ദിക്കുന്നു.
ആ മഹാമോഹതമസ്സിനെ നീക്കിട-
മീഗുരുവാണീ രവിപ്രകാശം
വന്ദിക്കുന്നെൻ ഗുരുപാദമാം പത്മത്തിൻ
സ്വാദിഷ്ടസുന്ദരമാം പരാഗം
അച്ഛാരുചൂർണ്ണമാം സഞ്ജീവനി സർവ്വ-
സംസാര രോഗസംഹാരിണിതാൻ
ശംഭുതൻമേനിയിൽ പൂശും വിഭൂതിയാ
മുഞ്ജുള മംഗളമോദധാത്രി.
ഭക്തമനോമുകരത്തിൻ മലിനത
മാററിത്തിലകംപോൽ ലാലസിപ്പൂ
ശ്രീഗുരുപാദനഖമണിജ്യോതിസ്സു-
ചിത്തത്തിലെത്തിക്കും ദിവ്യദൃഷ്ടി
അജ്ഞാനരൂപിയാമന്ധകാരത്തിനെ
നീക്കും പ്രകാശത്തിൻ ഭാഗ്യരാശി
ഹൃത്തിലതെത്തുമ്പോഠം നേത്രം വിടർന്നിടും
സംസാരദുഃഖത്തിൻ രാത്രി മായും
രാമചരിതമണിമുത്തുമാണിക്യം
ചിത്തത്തിൽ പ്രത്യക്ഷമായിക്കാണാം
സാധകസിദ്ധമുനീന്ദ്രന്മാർ നേത്രത്തിൽ
സിദ്ധാഞ്ജനത്തെപ്പുരട്ടിടുമ്പോഠം
പർവ്വതകാനന പൃഥ്വീതലങ്ങളിൽ
ഗുപ്തനിധികഠം ദർശിക്കുമ്പോലെ
ശ്രീഗുരുപാദരജമൃദുമഞ്ജുള-
മഞ്ജനംനീക്കുമീ നേത്രരോഗം

നേത്രാഞ്ജനത്തിനാലാവിവേകത്തിൻെറ
നേത്രത്തെ നിർമ്മലമാക്കി ഞാനും
സംസാരബന്ധന നാശിനിയായിടും
ശ്രീരാമഗാഥകാം പാടിടുന്നു.
മോഹജനിതമാം സംശയനാശന
ഭൂസുരപാദങ്ങാം വന്ദിക്കുന്നു.
സദ്ഗുണഖനീസജ്ജനലോകത്തെ
ഭക്തിയാൽ വീണ്ടുവണങ്ങിടുന്നു.
കാപാസത്തിൻ കഥപോലല്ലേ സജ്ജന-
ജീവിതമന്യന്നുവേണ്ടിമാത്രം.
കാപാസത്തിൻ ഫലംപോലെതാൻ നീരസം
സൽഗ്ഗുണസമ്പന്നം സദ്വിശാലം
സ്വാദിഷ്ടമല്ലപ്പഴമെന്നിരിക്കിലു–
മക്കഥയുജ്ജ്വലമെന്നുകൊണ്ടും,
ആസക്തിതൻരസമില്ലെന്നിരിക്കിലു–
മജ്ഞാനമാലിന്യമില്ലതിങ്കൽ.
സദ്ഗ്ഗുണഭണ്ഡാരസജ്ജനജീവിതം
കാപാസതന്തുപോൽത്തന്നെയല്ലേ.
സൂചിയിൽക്കൂടിയൊതുങ്ങിഞെരുങ്ങിയീ
പഞ്ഞിതൻ നൂലായി വസ്ത്രമായി
മാനവനഗ്നത മാറ്റുന്നമാതിരി
സജ്ജനമന്യക്കായ് ക്ലേശിക്കുന്നു.
തീർത്ഥരാജേന്ദ്ര പ്രയാഗയെപ്പോലെയീ
സത്തുക്കാം തൃപ്തരായ് നീങ്ങിടുന്നു.
തീർത്ഥരാജന്മാർ ത്രിവേണികാം തന്നല്ലേ
പൃഥ്വിതൻ ജംഗമ പുണ്യതീർത്ഥം
സന്തസമാജപ്രയാഗയിൽ ശ്രീരാമ
ഭക്തിതൻ ഗംഗയൊഴുകിടുമ്പോാം

ബ്രഹ്മവിചാരപ്രചാര സരസ്വതി
ഗുപ്തനിമഗ്നമായ് ലാലസിപ്പൂ.
കല്മഷഹീന യമുനതൻ നീലിമ
നിർമ്മിക്കുമീ നിയമാദികളെ,
ഭക്തികഥകളെ, വർണ്ണിച്ചത്തീർത്ഥങ്ങൾ
ശ്രോതാക്കൾക്കാനന്ദം നൽകിടുന്നു.
സജ്ജനസന്തസമാജപ്രയാഗതൻ
നിശ്ചലവിശ്വാസംതന്നെ വൃക്ഷം
ധർമ്മത്തിൻശ്രദ്ധയാമക്ഷയവൃക്ഷത്തിൻ
കർമ്മങ്ങൾ കാണികൾ നിസ്സന്ദേഹം
എപ്പോഴുമെങ്ങുമീ തീർത്ഥപ്രയാഗതൻ
സേവനം സാദരം ക്ലേശമുക്തം
ദിവ്യമവാച്യമീ തീർത്ഥപ്രയാഗതൻ
പ്രാഭവം തത്ക്ഷണം പ്രത്യക്ഷംതാൻ
സജ്ജനരൂപീ പ്രയാഗതൻ വൈഭവം
ആനന്ദമഗ്നനനായ്ത്തീർത്തിടുമ്പോൾ
ധർമ്മാർത്ഥ കാമമോക്ഷങ്ങളെനേടിസൽ–
ഭക്തിയിൽമുങ്ങിക്കുളിച്ചിടുന്നു
സ്നാനത്തിൻ സത്ഫലം വന്നിടും തത്ക്ഷണ-
മാശ്ചര്യമെങ്കിലും സത്യംതന്നെ.
കാകൻ കുയിലായിമാറിടും, ഹംസമായ്
ത്തീരുമിക്കൊക്കു സത്സംഗസ്നാനാൽ !
സത്സംഗമാഹാത്മ്യം സംക്ഷിപ്തമല്ലല്ലോ
ആശ്ചര്യത്തിന്നവകാശമില്ല.
നാരദ കുംഭജ വാല്മീകിജീവിത
ഗാഥകൾ സാക്ഷ്യം വഹിക്കുന്നില്ലേ
പക്ഷിമൃഗജല ജന്തുക്കളെത്രയോ–
യിക്ഷിതിതൻ ജഡ ചേതനങ്ങൾ

ഐശ്വരസദ്ഗതി ബുദ്ധിസൽകീർത്ത്യാദി
പ്രാപിച്ചതെല്ലാമിസത്സംഗത്താൽ
ലോകത്തിലില്ലൊരു മാർഗ്ഗമിതല്ലാതെ
വേദത്തിൽ ചൊല്ലുന്ന സത്യമത്രേ.
സത്സഗം ലഭ്യമാം രാമൻ കനിഞ്ഞെങ്കിൽ
സത്സംഗമില്ലാതെ ജ്ഞാനമില്ല.
സത്സംഗമാനന്ദ കല്യാണകാരണം
സൽകർമ്മസാരത്തിന്നന്ത്യലക്ഷ്യം
പാരസസ്പർശത്താൽ ലോഹം സുവർണ്ണമായ്
ത്തീരുന്നമാതിരി സത്സംഗത്താൽ
ദുഷ്ടനും ശിഷ്ടനായ് മാറിടും നിശ്ചയം
ദുഷ്ടസംസർഗ്ഗവും നീങ്ങിടുന്നു
ദുർജ്ജനസംസർഗ്ഗമേശില്ല സർപ്പത്തിൻ
മാണിക്യം നാണിക്കാനെന്തുകാര്യം ?
മൂർത്തികൾ മൂവരും ശേഷനുമൊത്തിട്ടീ-
വാണിയീ മാഹാത്മ്യം പാടുന്നില്ലേ?
തീരുന്നില്ലത്രുഷ്ണവർണ്ണ്യമാം കീർത്തിയെ-
യാരാലും വർണ്ണിക്കാൻ സാദ്ധ്യമാണോ ?
പച്ചക്കറിക്കാരൻ പച്ചക്കൽവ്യാപാര-
മിച്ഛിയ്ക്കിൽ ഭഗ്നാശനാകയില്ലേ ?
മിത്രവും ശത്രുവും ചിത്തത്തിലില്ലാത്ത
സത്തുക്കൾതൻപാദം വന്ദിയ്ക്കുന്നേൻ
വെട്ടുന്ന കൈയിനും വയ്ക്കുന്ന കൈയിനും
ഒപ്പമായ് പൂമണമേകുംപോലെ
ശിഷ്ടനും ദുഷ്ടനും മംഗളംനൽകുന്ന
സജ്ജനപാദം വണങ്ങിടുന്നു.
നിർമ്മലചിത്ത ജഗദ്ഹിതകാരിയാം
സജ്ജന സുസ്നേഹസമ്പന്നന്മാർ

ബാലനാമെന്നീയപേക്ഷ ശ്രവിച്ചിട്ടീ-
ശ്രീരാമഭക്തിയെ നൽകീടേണം
ദുഷ്ടന്മാരെയും വണങ്ങുന്ന നമ്രനായ്
കാപാട്യമില്ലാത്തഭാവത്തോടെ
നിഷ്ഫലമാണെന്നിരിക്കിലും സർവ്വദാ
ധിക്കരിക്കും ശത്രുവൃന്ദത്തെയും
അന്യനെ ഹിംസിക്കും അന്യനെ ധ്വംസിക്കും
അന്യൻെറ ഹാനിയിൽ തുഷ്ടരാകും
ഈശ്വരഭക്തിയാം പൌർണ്ണമിച്ചന്ദ്രന്ദു
ർജ്ജനം സർവ്വദാ രാഹുതന്നെ
അന്യരെ ഹിംസിക്കാനായിരം കയ്യുള്ളോർ
ദോഷത്തെക്കാണാൻ സഹസ്രാക്ഷന്മാർ
അന്യൻെറ നന്മയാം നെയ്യിൽവീണീച്ചയായ്
തൻകൊല ചെയ്യുന്നീ ദുർജ്ജനങ്ങൾ
താപമേകീടുമ്പോളഗ്നിയായ്ത്തീരുമി
ക്കാലന്നുതുല്യമാം രോഷമായാൽ
ദുർഗ്ഗുണപാപധനങ്ങളെണ്ണീടുമ്പോൾ
സമ്പന്നനാകുന്നയക്ഷ രാജൻ
ഉന്നതിയാമുദയാദിത്യനെന്നുമീ
കേതുവിൻ തുല്യമിദ്ദുർജ്ജനങ്ങൾ
നിദ്രയിൽ കുംഭകർണ്ണൻപോൽ ലയിച്ചെങ്കിൽ
പാരിനീ ദുഷ്ടന്മാർ നന്മനൽകും.
മഞ്ഞുപോൽ പാടത്തിൽ നാശത്തെച്ചെയ്തിടും
ലോകത്തിൻ തിന്മയ്ക്കായെന്നും ചെയ്യും
സ്വന്തം ശരീരം ത്യജിക്കുമീ ദുഷ്ടന്മാർ
അന്യന്നു ദുഃഖം ലഭിക്കുമെങ്കിൽ
ശേഷനായ് മാനിച്ച് ദുഷ്ടരെ വന്ദിക്ക-
ന്നെന്നും പരദ്രോഹം ചെയ്തിടുന്നോർ

അന്യന്റെ ദുർഗ്ഗുണം വർണ്ണിക്കുന്നേരത്ത-
നന്തനിവൻ ജിഹ്വയായിരംതാൻ
ഈശ്വരസൽക്കീർത്തി കേൾക്കാൻപത്തായിരം
കർണ്ണങ്ങളാശിച്ച ഭൂപനെപ്പോൽ (പൃഥു)
അന്യന്റെ പാപങ്ങൾ കേൾക്കുവാനായിരം
കർണ്ണങ്ങൾ ദുഷ്ടന്മാരാശിക്കുന്നു.
ദേവസേനാനന്ദവർദ്ധനനായിതാ
ദുഷ്ടരെ വീണ്ടും ഞാൻ വന്ദിക്കുന്നു
വജ്രവചനങ്ങളിഷ്ടമായുള്ളവർ,
അന്യരെത്താപത്തിലാഴ്ത്തിടുന്നോർ
അന്യന്റെ ദോഷങ്ങൾ വീക്ഷിക്കുന്നേരത്തു-
ണ്ടായിരം കണ്ണുള്ളൊരിന്ദ്രൻതന്നെ
ശത്രു മിത്രു പക്ഷഭേദങ്ങളില്ലാതെ-
യന്യന്റെയുന്നതി ദുഃഖിപ്പിക്കും
ദുഷ്ടജനങ്ങളെക്കൈക്കൂപ്പി സ്നേഹമായ്
തുഷ്ടനായ് വീണ്ടും ഞാൻ പ്രാർത്ഥിക്കുന്നു.
പ്രാർത്ഥിച്ചു ഞാൻ പക്ഷേ മാറുകില്ലക്കൂട്ടർ
വായസം മാംസത്തെ വിട്ടുപോമോ?
സത്തുക്കളെയുമസത്തുക്കളെയും ഞാൻ
പ്രത്യേകം പ്രത്യേകം വന്ദിക്കുന്നു.
ദുഃഖത്തെ നൽകുന്നിതേവരും തുല്യമായ്
യോഗവിയോഗത്തിൻ ഭേദംമാത്രം
സജ്ജനസംഗമം സന്തോഷമേകുന്നു
ദുർജ്ജനം നമ്മെ വെടിഞ്ഞിടുമ്പോൾ
താമരനീരിലിലീയട്ടയുമങ്ങനെ
സാദൃശ്യമെത്ര വിഭിന്നമല്ലേ
വക്രഗതിയായിച്ചോര കുടിയ്ക്കുന്നു
പങ്കജമാനന്ദമേകിടുന്നു.

കർമ്മവശഗരായ് ശിഷ്ടനും ദുഷ്ടനും
നേടുന്നു കീർത്തിയും ദുര്യശസ്സും
നല്ലവൻ നന്മയെ നീചനോ തിന്മയെ
സ്വായത്തമാക്കുന്നതിത്രമാത്രം
പീയൂഷം മർത്ത്യന്നു പ്രാണനെ നൽകുമ്പോൾ
കാകോളം മൃത്യുവിലെത്തിക്കുന്നു.
സജ്ജനസൽഗ്ഗുണ രാശിപോൽത്തന്നെയീ
ദുർജ്ജനദുർഗ്ഗുണ പാപവൃന്ദം
അംബുധിപോലെയപാരമഗാധമാ-
ണന്ത്യത്തെ ദർശിക്കാൻ സാദ്ധ്യമല്ല;
വർണ്ണിച്ചിതല്പം വിവേചനമല്ലാതെ
വ്യത്യാസം കാണാൻ കഴികയില്ല
നന്മയും തിന്മയുമെല്ലാം വിധിമതം
വേദമീ രണ്ടായ് പകുത്തുവച്ചു
ദോഷഗ്ഗുണങ്ങൾ കലർന്നതീ സൃഷ്ടികൾ
വേദപുരാണങ്ങൾ ഘോഷിക്കുന്നു
ദുഃഖ സുഖ പാപ പുണ്യദിവരാത്രി
സാധുവസാധു കുലീലനീചർ
ദാനവദേവനുയർന്നവൻ താഴ്ന്നവൻ
മൃത്യുജനനം വിഷമമൃതം
മായയും ബ്രഹ്മവും ജീവനുമീശനും
ദാരിദ്ര്യമൈശ്വര്യം ഭിക്ഷു ഭൂപൻ
കർമനാശീഗംഗ കാശി മഗധയും
മാരംവായും മാർവാറുമാരാച്ചാരും
ഭൂദേവൻ സ്വർഗ്ഗനരകങ്ങൾ രാഗിയും
യോഗിയുമീബ്രഹ്മസൃഷ്ടിതന്നെ
വേദശാസ്ത്രങ്ങൾ നിഗമാഗമങ്ങളീ-
ഭാഗത്താൽരണ്ടാക്കിയത്രമാത്രം

ബ്രഹ്മാവീ ചേതനാചേതന വിശ്വത്തെ
ദോഷഗുണമയമായ് രചിച്ചു.
സജ്ജനം ഹംസംപോൽ ദോഷത്തെക്കൈവിട്ടു
നന്മയാം ദുഗ്ദ്ധം ഗ്രഹിച്ചിടുന്നു.
ഹംസത്തെപ്പോലെ വിവേകം വിധാതാവായ്
ദോഷത്തെ സന്ത്യജിക്കുന്ന മർത്ത്യൻ
സജ്ജനം സൽഗ്ഗുണദുഗ്ദ്ധത്തിൽ മഗ്നനായ്
സത്യത്തിൻ പന്ഥാവിലെത്തിടുന്നു.
കാലസ്വഭാവകർമ്മങ്ങളാൽ സത്തുക്കൾ
മോഹത്തിൻ മായയിൽ വീണുപോകാം
എങ്കിലും ഭക്തന്മാർ വീണ്ടുമുയർന്നിട്ടു
ദുഃഖദോഷങ്ങൾ ത്യജിച്ചിടുന്നു
നിർമ്മലസൽക്കീർത്തിയാർജ്ജിച്ചു പിന്നെയും
സത്സംഗാൽ സായൂജ്യം നേടിടുന്നു
സത്സംഗത്താൽ ദുഷ്ടൻ ശിഷ്ടനായ്ത്തീർന്നാലും
ദുസ്സ്വഭാവം വീണ്ടും വന്നുപോകാം
സജ്ജനവേഷം ധരിച്ചൊരാവഞ്ചക-
ദുർജ്ജനം പൂജ്യനായ് മാറിയേക്കാം
എങ്കിലും സത്യം തെളിഞ്ഞിടും രാവണ
രാഹുവെപ്പോൽ കാലനേമിപോലെ
സജ്ജനം ദുർജ്ജനവേഷമെടുത്താലും
പൂജ്യനാം ശ്രീഹനുമാനെപ്പോലെ
ജാംബവ സുഗ്രീവ വാനര രാജന്മാർ
ആദരണീയരായ് മാറിയില്ലേ
ദുർജ്ജനസംസർഗ്ഗം ഹാനിയെ നൽകുമ്പോൾ
സത്സംഗം ലാഭത്തിലെത്തിക്കുന്നു,
വേദവിദിതമീ തത്വത്തെ ലോകത്തിൽ
വിദ്വാന്മാരെന്നുമുൽഘോഷിക്കുന്നു.

വായുതൻ സംഗമം മാനത്തിൽ ധൂളിയെ
മേലോട്ടുമെല്ലെയുയർത്തിടുന്നു.
നീരുമായ്ച്ചേരുമ്പോൾ ചേറായിട്ടുന്നില്ലേ
പൂഴിയിതേവക്കും വർജ്ജ്യമായി
ഭക്തഭവനത്തിൽ തത്തയും മൈനയും
ശ്രീരാമനാമം ജപിച്ചിടുമ്പോൾ,
ദുഷ്ടഗൃഹത്തിലെപ്പക്ഷികളശ്ശീല
ഗാനങ്ങൾ പാടിക്കളിച്ചിടുന്നു.
ദുഷ്ടസംസർഗ്ഗത്താൽ കാലിമയോലുന്ന
ധൂമവും സജ്ജനസംസർഗ്ഗത്താൽ,
കാർമഷിപോലെയായാനന്ദമേകിയീ–
ക്കാവ്യം ചമയ്ക്കാനുതകിയേക്കാം
അഗ്നിയും വായുവും വെള്ളവും ചേർന്നിട്ടീ
മേഘമായ് ഭൂമി കുളിർപ്പിക്കുന്നു.
വസ്ത്രം ഗൃഹ ജല ഭേഷജ വായുവി-
തെല്ലാമിതുപോലെ തന്നെയല്ലേ?
സജ്ജനദുർജ്ജനസംസർഗ്ഗം കാരണം
നന്മയും തിന്മയും നേടിടുന്നു
നല്ലതും ചീത്തയുമെല്ലാമൊരുപോലെ
നോക്കുന്ന ഭക്തൻ ഭ്രമിക്കയില്ല
ശുക്ലപക്ഷത്തിലും കൃഷ്ണപക്ഷത്തിലും
ചന്ദ്രിക തുല്യമായ്ത്തന്നെയല്ലേ
വർദ്ധിക്കുന്നേരത്തു കീർത്തിനേടിയതു
ശുക്ലപക്ഷമായിത്തീർന്നിടുന്നു.
ശോഷിക്കുന്നേരത്തപയശസ്സാർജ്ജിച്ചു
കൃഷ്ണമായ്ക്കാണുന്നിതത്രമാത്രം
ഇജ്ജഡചേതന ജീവജാലങ്ങളാ-
ലാവൃതസംസാരസർവ്വസ്വവും

രാമ മയമായി മാനിച്ചു ഞാൻ ഭക്ത്യാ
കൈക്കൂപ്പി സർവ്വവും വന്ദിക്കുന്നു.
ദേവദനുജനരനാഗ ഗന്ധർവ്വ
പ്രേതപിതൃപക്ഷി കിന്നരന്മാർ
രാക്ഷസരെപ്പോലും രാമനായ്ക്കണ്ടുഞാൻ
വന്ദിയ്ക്കുന്നെന്നിൽ കനിഞ്ഞീടാനായ്
നാലുപ്രകാരത്തിൽ നാല്പതുലക്ഷത്തിൻ
യോനിയിൽ വന്നവരെല്ലാരെയും
ശ്രീരാമ മായയായ് മാനിച്ചുഞാനിതാ
സവ്വവുമൊന്നുപോൽ കണ്ടിടുന്നു.
സീതയും രാമനുമല്ലാതെവേറൊന്നു-
മിപ്രപഞ്ചത്തിൽ ഞാൻ കാണുന്നില്ല!
ഭക്തിപ്രകർഷത്താൽ കൈക്കൂപ്പിപ്പിന്നെയും
എന്തിനും മുന്നിൽ ഞാൻ വീണിടുന്നു
കാരുണ്യം കാണിച്ചിക്കിങ്കരനാമെന്നെ—
യാശീർവദിക്കുവാൻ പ്രാത്ഥിക്കുന്നു
നിർവ്യാജമെല്ലാരുമൊന്നായ് കനിഞ്ഞെങ്കി-
ലെൻശ്രമം പൂർണ്ണമായ്ത്തീരും നൂനം
എൻമനോബുദ്ധിബലത്തിങ്കൽ വിശ്വാസ—
മില്ലെന്നറിഞ്ഞുഞാൻ യാചിക്കുന്നു.
ശ്രീരഘുരാമൻതൻ കീർത്തിയെപ്പാടുവാ—
നാഗ്രഹംമാത്രമപാരമത്രേ!
ആഗ്രഹംമാത്രമദമ്യമായുണ്ടെനി—
ക്കീരാമകീർത്തനമാലപിക്കാൻ.
ബുദ്ധി പരിമിതം തത്വമവഗാഹം
ചിത്തമോ യാചകനാശഭ്രപൻ
താവക കാരുണ്യമില്ലാതെയെൻ യജ്ഞം
പൂർത്തിയായീടാനസാദ്ധ്യംതന്നെ

നിർമ്മമാം ചിത്തമിതുന്നതമാം രുചി
മൃത്യുവിൽ മോഹമ്മൃതത്തിനായ്
ബാലനെന്നോർത്തുകനിയേണം സത്തുക്കൾ
തെററുകളെല്ലാം പൊറുത്തിടേണം
ശ്രദ്ധിച്ചുകേട്ടെങ്കിൽ തൃപ്തനായ് ഞാൻ വിദ്യാ–
വൃദ്ധന്മാരോടായി യാചിക്കുന്നു
ബാലവാക്യത്തിങ്കലർത്ഥമില്ലെങ്കിലും
മാതാപിതാക്കന്മാർ കേൾക്കുന്നില്ലേ?
അക്ഷരാശുദ്ധിയാലവ്യക്തമെങ്കിലും
സജ്ജനമിന്നിതു കേട്ടിടേണം.
അന്യൻെറ ദോഷത്തെദർശിക്കാനുത്സുകർ
മന്യുവെക്കണ്ടിടും നിസ്സന്ദേഹം.
അന്യൻെറ ദൂഷണം ഭൂഷണമാക്കുന്ന
ധന്യന്മാരിങ്ങനെന്തന്നെയെന്നും.
നീരസമായാലും സുന്ദരമായാലും
സ്വന്തം കവിതയിൽ ഭംഗികാണും
അന്യകവികൾ രചിക്കും കവിതയിൽ
ഹർഷിതരാകുവോരാരെന്നോ രണ്ടോ.
സ്വന്താഭിവൃദ്ധിയിൽ പൊങ്ങുന്ന മർത്ത്യന്മാർ
വർഷത്തിൽ കൊച്ചു ജലാശയംപോൽ
ചന്ദ്രൻതൻ പൂർണ്ണിമകണ്ടിട്ടു ഹർഷിക്കും
സാഗരംപോലുള്ളോരാരെന്നോ രണ്ടോ.
അന്യൻെറയുൽക്കർഷമാനന്ദമേകുന്ന
മാനവന്മാർ മന്നിലെത്രതുച്ഛം!
തുച്ഛമാണെൻഭാഗ്യമിച്ഛയത്യന്തമാ–
ണെന്നാത്മവിശ്വാസമിത്രമാത്രം!
സജ്ജനം കേട്ടിട്ടിതാനന്ദിക്കുന്നോരം
ദുർജ്ജനമെന്നെപ്പരിഹസിക്കും.

കോകിലം കുക്കുടമ്പോലെ കാകനകർക്കശം
ദുഷ്ടന്നു നന്മയിൽ നിന്ദതന്നെ.
അന്നത്തെക്കൊക്കും കിളിയെത്തവളയും
കുററപ്പെടുത്തിയാൽ കുററമുണ്ടോ?
കല്മഷചിത്തത്താൽ വക്രസ്വഭാവികൾ
നിർമ്മലവാണിയനിഷ്ടമല്ലേ?
രാമവിരസന്മാരാമരസികന്മാർ
നിന്ദിച്ചാൽ കുററപ്പെടുത്താനില്ല.
തുച്ഛമാം ബുദ്ധിവിവർത്തനാവർത്തനം
പുച്ഛിച്ചുപോയാൽ പരാതിയില്ല.
ഈശ്വരചിന്തകലരാത്ത മർത്ത്യക്കീ
കാവ്യത്തിലൊന്നുമേ കാണാനില്ല.
ശ്രേഷ്ഠിച്ച മുഷ്ടരചിന്തകന്മാരിതിൽ
സ്പഷ്ടമായൊന്നുമേ കാണുകില്ല.
ശ്രീഹരിഭക്തന്മാർക്കീഗാഥയത്യന്ത-
മാനന്ദദായകമായിരിക്കും.
ശ്രീരാമഭക്തിവിഭൂഷിതമായസൽ-
ക്കീർത്തികൾ സത്തുക്കൾ കേട്ടുകേട്ട്,
കോമളവാണിതൻ ഭക്തിയിൽ തൃപ്തരാ-
യാനന്ദതുന്ദിലരായിയേക്കാം.
വിദ്യാവിഹീനനാണർത്ഥരഹിതൻ ഞാൻ
സംഗീതസാഹിത്യജ്ഞാനമില്ല.
അക്ഷരമർത്ഥമലങ്കാരമിങ്ങനെ
നാനാപ്രകാരവിധാനങ്ങളിൽ,
ഛന്ദരചനയിൽ, ഭാവരസങ്ങളിൽ,
എത്രയോദോഷഗുണങ്ങൾ കാണാം
ഇക്കവിതാഗുണദോഷങ്ങളൊന്നുമെൻ
ബുദ്ധിയിൽത്തങ്ങിനിൽക്കുന്നുമില്ല

കാവ്യസംബന്ധ വിവേകവിജ്ഞാനങ്ങ-
ളൊന്നിലും വൈദഗ്ദ്ധ്യം കാണുന്നില്ല.
പത്രത്തിലൊപ്പിട്ട സത്യമായ് ഞാൻ ചൊല്ലാ-
മജ്ഞാനമത്രുസ്സുനന്തമത്രേ.
സർവ്വദോഷങ്ങൾ നിറഞ്ഞതാണെങ്കിലും
സർവ്വഗുണങ്ങളുമില്ലെന്നാലും
വിശ്വവിദിതമാം സത്ഗുണമൊന്നുണ്ട്
ചിന്തിച്ചുകൈക്കൊള്ളും സജ്ജനങ്ങൾ
നിർമ്മലജ്ഞാനത്താൽ സത്തുക്കൾ തുഷ്ടരായ്
കാവ്യത്തിലാനന്ദമാസ്വദിക്കും
അത്യന്തപാവന പുണ്യപുരാതന
സത്യശ്രുതിവേദവിശ്രുതമാം
ശ്രീരഘുരാമൻതൻ ദിവ്യമാം നാമമീ
കാവ്യത്തിലെങ്ങും നിറഞ്ഞുനിൽക്കും.
ഇപ്രപഞ്ചത്തിന്നമംഗളഹാരിയാം
കല്യാണമംഗലദേവാലയം
പാർവ്വതീദേവിയുമൊത്തുകൈലാസത്തിൽ
സർവ്വദാ ശർവ്വൻ ജപിയ്ക്കും നാമം
സർവ്വസുഖപ്രദം സർവ്വശക്തിപ്രദം
സർവ്വാന്തര്യാമിതൻ ദിവ്യമന്ത്രം!
അന്തിമജന്മത്തിലെത്തിക്കും ചിത്തത്തിൽ
തത്ത്വചിന്താബ്ധിതന്നന്ത്യലക്ഷ്യം
ജൻമസാഫല്യത്തിൻ കല്മഷഹീനമാം
താരകബ്രഹ്മാദിമൂലമന്ത്രം!
ഈരേഴലോകവുമാരായും ലക്ഷ്യത്തിൻ
താരകമന്ത്രത്തിൻ സാരരൂപം
താപത്രയങ്ങൾതന്നാപത്തിലാഴ്ത്താതെ
മുക്തിതൻപന്ഥാവിന്നേകമന്ത്രം!

നീചരിൽ നീചനാം പാമരനെക്കവേ -
പീഠത്തിലേററിയദ്ദിവ്യമന്ത്രം
അജ്ഞനം വിജ്ഞനം കോജ്ഞനമൊന്നുപോൽ
എന്നും ജപിക്കുന്നീ രാമമന്ത്രം.
രോഗിക്കും ഭോഗിക്കും യോഗി വൈരാഗിക്കും
ഒന്നുപോൽ തോന്നിടും സാരമന്ത്രം.
ആരാമമന്ത്രത്തിന്നാത്മമായശ്രീ -
രാമചരിതമാം മാനസത്തെ
പാരായണംചെയ്യും പാമരൻമാർപോലും
പാരിടം പാഴ്നിഴലായ് നിനയ്ക്കും.
ഭക്തിതൽ പന്ഥാവിൽ യുക്തിപ്രകാശത്തിൽ
മുക്തികവാടത്തിലെത്തി നിത്യം
സത്യസ്വരൂപനാം രാമനെ വിശ്വേശ -
രൂപത്തിൽ പ്രത്യക്ഷമാക്കിയേക്കാം.
തത്വത്തിൻമാമലക്കൂട്ടിഗ്ഗണേശനായ്
സച്ചിദാനന്ദത്തിലെത്തിച്ചേക്കാം.
ജീവിതമാം മോഹനിദ്രയിൽനിന്നുതാൻ
പെട്ടെന്നുണർത്തുന്ന രാമമന്ത്രം.
സദ്ഗുരുവായ്വന്നു വിഘ്നവിനായകൻ
ഗുപ്തമായോതുന്നോരേകമന്ത്രം.
ഭക്തചിത്തങ്ങളിൽ യുക്തിക്കതീതമായ്
വ്യക്തമാകുന്നോരാ മുക്തിരൂപം.
ഭക്താത്മാരാമനായാനന്ദമേകുമെൻ
സത്ഗുരു ശ്രീഗണവിഘ്നരാജൻ
എന്നേയ്ക്കുമെന്നിൽ പ്രതിഷ്ഠിച്ചിരുത്തിയ
നിത്യസനാതന രാമമന്ത്രം.
സൽകവിരച്യങ്ങളും സുന്ദരകാവ്യങ്ങളും
മങ്ങുമീ നാമമില്ലെന്നുവന്നാൽ.

സർവ്വവിഭൂഷിതചന്ദ്രമുഖിയൊരു
വസ്ത്രവിഹീനയായ്ത്തീരുംപോലെ.
ദുഷ്ടവിപാടിടും നിർഗ്ഗുണഗാനവും
രാമനാമാങ്കിതമെന്നുവന്നാൽ
സാദരം വിദ്വാന്മാരാസ്വാദിക്കുന്നില്ലേ
തേനുണ്ണാൻ വണ്ടുവരുന്നപോലെ.
കാവ്യരസമിതിലല്പമില്ലെങ്കിലു
രാമപ്രതാപം നിറഞ്ഞുനിൽക്കും.
നീചനെയുച്ചത്തിലെത്തിക്കും സത്സംഗം
വിശ്വാസമെന്നിലിന്നിത്രമാത്രം.
അംഗരസംഗത്താൽ ധൂമം സുഗന്ധിയായ്
തിക്തകഭാവം വെടിയുംപോലെ.
ഇജ്ജഗന്മംഗളദായിനിയായശ്രീ-
രാമചരിത്രസത്സംഗമൊന്നാൽ
വ്യക്തമിത്തിക്തക കാവ്യവും സത്തുക്കൾ
ഭക്തിയാൽ ചിത്തത്തിലാസ്വദിക്കും.
മംഗളകാരിണി കല്മഷഹാരിണി
ശ്രീരാമഗാഥ പാടുന്ന ദാസൻ
ഗംഗപോൽ കാവ്യം വളഞ്ഞുവെന്നാകിലും
രാമനാമത്താൽ സരളമാകും
അച്ചിതാഭസ്മവും ഭൂതിയായ്മാറുന്നു
ഭൂതേശൻ മാറിൽ ധരിച്ചെന്നാകിൽ
രാമനാമസത്സംഗത്താലെൻ കാവ്യം
സജ്ജനസമ്മതമായിയേക്കാം.
വാഴ്മരത്തെയും മലയാനിലൻ വീശി
ചന്ദനമായിട്ടു മാറ്റുന്നില്ലേ?
ശ്യാമയാം ഗോലക്ഷ്മി ക്ഷ്ാലിമയാർന്നിട്ടും
പാലിൻവെള്ളപ്പുകുറയുന്നുണ്ടോ?

പ്രാകൃതമെങ്കിലും സംസ്കൃതമല്ലേലും
ഗ്രാമ്യമീ ഭാഷ ഗണിച്ചീടാതെ
ശ്രീരാമകാവ്യത്തെ സത്തുക്കളെല്ലാരും
ശുദ്ധമെന്നോർത്തുരുചിച്ചുകൊള്ളും.
നാഗത്തിൻ പത്തിയിൽ ദുഷ്പ്രഭമാം മുത്തും
നാരിയിൻമൗലിയിൽ ശോഭിക്കില്ലേ?
ഉത്ഭവം നന്നല്ലെന്നാലും ചിലതിൻെറ-
യുദ്ദേശ്യം സത്സംഗം സാധിപ്പിക്കും.
ഭക്തചിത്തത്തിൽ കവിതയെത്തീടുമ്പോഴും
മുത്തുപോൽ ശോഭിക്കും നിസ്സന്ദേഹം.
സ്രഷ്ടാവെ വിട്ടിട്ടു ഭക്തിവിവശയായ്
വാണീ കവിയെ സമീപിക്കുന്നു.
കാവ്യാനുഭൂതിയായ് ചിത്തത്തിൽ പിന്നെയും
വാണിയായ് പ്രത്യക്ഷമായിടുന്നു.
യാത്രയിൽ ക്ഷീണിതയാമാസരസ്വതി
രാമചരിതസരോവരത്തിൽ
സ്നാനം കഴിക്കാതെ ക്ഷീണമകററുവാ-
നില്ലമററന്യമുപായമൊന്നും.
ഇത്തരം ചിന്തിച്ചുപാടുന്നു ശ്രീരാമ-
ഗാഥയെ ഗായക കോവിദന്മാർ.
കല്മഷഹാരിണിയാമീഹരിഗാഥ
പാടുന്നു ചിത്തത്തിനത്തൽ തീർക്കാൻ.
പ്രാകൃതമർത്ത്യഗുണഗണഗാനങ്ങളാ-
ക്കാണെങ്കിൽ വാണിക്കാണിച്ഛാഭംഗം.
സൽക്കവിവൃന്ദം ഹൃദയസമുദ്രത്തിൽ
ബുദ്ധിയെ സീപമായ് മാനിക്കുന്നു.
വാണിയെ സ്വാതിനക്ഷത്രമായ്ക്കണ്ടിട്ടു
ചിന്താമണികളെ സൃഷ്ടിക്കുന്നു.

ചിന്തയാം മാരിചൊരിഞ്ഞിട്ടാമുത്തുപോൽ
പദ്യങ്ങളോരോന്നായാരചിച്ചു.
സൽക്കവിതാമണിമുത്തുകളോരോന്നായ്
യുക്തിയാൽകോർത്തൊരു ഹാരമാക്കി
രാമചരിതമാം മാലയായ് നിർമ്മിച്ചു
സത്തുക്കൾ ഏത്തിൽ ധരിച്ചിടുന്നു.
നിർമ്മലചിത്തത്തിലത്യന്തഭക്തിതൻ
ദിവ്യപ്രകാശം പരത്തിടുന്നു.
കാലം കരാളം കലിയുഗം വന്നപ്പോൾ
മർത്ത്യൻതൻ വൃത്തി വിചിത്രമായി.
വേഷത്തിൽ ഹംസം പ്രവൃത്തിയിൽ കാകനായ്
വേദത്തിൻമാർഗ്ഗമഗമ്യമായി.
വേദത്തെ വിട്ടുള്ള പാതകളേറെയായ്
വ്യാജവും പാപവും മാത്രമായി.
പാപത്തിൻ കാപട്യമൂർത്തിയായ് മർത്ത്യനീ-
ന്നിക്കലികാലത്തെക്കൊണ്ടാടുന്നു.
വഞ്ചകൻ ശ്രീരാമഭക്തനായ്മാറിമാ—
ലോകരെയെല്ലാം ചതിച്ചിടുന്നു.
കാമത്തിൻ ക്രോധത്തിൻ ലോഭത്തിൻ ദാസനായ്
ധർമ്മധ്വജത്തെയുയർത്തിടുന്നു.
കാപട്യംമാത്രമിക്കാര്യമായ്ക്കണ്ടിട്ടു
ധർമ്മപ്രകാരങ്ങൾ ചെയ്തിടുന്നു.
പേരും പെരുമയുമാജ്ജിച്ചാൻ മാത്രമായ്
ഭക്തനായ്ക്കാവ്യങ്ങൾ നിർമ്മിക്കുന്നു.
അത്തരം മർത്ത്യരിലുത്തമൻ ഞാനെന്നു
ചിത്തത്തിലേവരുമോർത്തിടേണം.
ദുർഗ്ഗുണമെല്ലാം ഞാനോരോന്നായ് ചൊല്ലുകിൽ
ഇക്കഥയ്ക്കന്ത്യം നാം കാണുന്നില്ല.

അല്പമായ്മാത്രമെൻ ദുർഗ്ഗുണം വർണ്ണിച്ചു
ബുദ്ധിമാന്മാരിനിയോർത്തുനോക്കാം.
അന്യൻറവഗ്ഗുണദർശനാലാലസ
മഗ്നമാം ലോകത്തിനെന്തസാദ്ധ്യം !
നാനാവിധത്തിലെൻ ദോഷങ്ങൾ സർവ്വവും
കണ്ടിട്ടുമെന്നിലവിശ്വസിപ്പോൻ
സംശയംതീരാത്ത മർത്ത്യനിന്നെന്നെക്കാൾ
മന്ദനാം മൂർഖൻതാൻ നിസ്സന്ദേഹം
വിദ്വാൻ വിരുതൻ കവിയല്ല ഞാനിന്നി
കാവ്യം രചിക്കുവാനർഹനല്ല.
സംസാരസാഗരലീനമാണെൻമനം
രാമചരിതമത്യന്തപുണ്യം.
കൈലാസശൃംഗത്തെ മേലോട്ടുയർത്തുന്ന
മാരുതൻമുന്നിലെപ്പഞ്ഞിപോലെ
ശ്രീരാമചന്ദ്രനതുല്യപ്രതാപത്തിൻ
മുന്നിലെൻ ചിത്തമുലഞ്ഞിടുന്നു.
ശാരദശേഷമഹേശ്വരബ്രഹ്മാദി
സാധകസിദ്ധമുനിഗണങ്ങൾ
ആരെയോതേടിയലഞ്ഞുവലയുന്നു
നേതിയായ് നേതിയായ്ക്കണ്ടിടുന്നു.
സാക്ഷാത്പരബ്രഹ്മ ശ്രീരാമസ്വാമിതൻ
അത്യന്തമജ്ഞാതദിവ്യരൂപം
പൃഥ്വിക്കുദർശിക്കാൻ രാമാവതാരമായ്
ലീലകൾ കാണിക്കും പുണ്യഗാഥാ
ഭക്തൻതൻചിത്തത്തിൽ സത്യത്തിൻ ദീപ്തിയായ്
മുക്തിയെനൽകുമമൂല്യരത്നം
വർണ്ണനാതീതചരിത്രമെന്നാകിലും
വർണ്ണിക്കാനാരുമാശിക്കും ചിത്രം.

ആദിമധ്യാന്തവിഹീനമാണെങ്കിലും
ഭക്തിപ്രവാഹത്തിൻ വ്യക്തചിത്രം
നാമരൂപാശാജനനരഹിതമാം
സച്ചിദാനന്ദത്തിൻ വിശ്വരൂപം
ദിവ്യമാം ദേഹം ധരിച്ചിബ്ഭുവനത്തിൽ
ലീലകളാടുന്ന നിത്യഗാനം
കാരുണ്യസാഗരമാശ്രിതവത്സലൻ
ഭക്തക്കായ് ഭൂമിയിൽ വന്ന ചിത്രം
ഭക്തിയിലാനന്ദമഗ്നരായ്ത്തീർത്തിട്ടീ-
മുക്തിയെ നൽകുന്ന സച്ചരിത്രം
ഭക്തനിലൊന്നുകനിഞ്ഞാലൊരിക്കലും
ക്രുദ്ധനായ്ത്തീരാത്ത ദേവദേവൻ
ഇത്രയും വാത്സല്യം, കാരുണ്യം കാണിക്കും
സത്യത്തിൻ തത്വത്തിൻ ശക്തിരൂപം
നഷ്ടങ്ങൾ കഷ്ടങ്ങളെല്ലാമകററിസ്സ-
ന്തുഷ്ടിയെ നൽകുന്ന ദീനബന്ധു
ശക്തിയായ് സ്വാമിയായ് നിർമ്മലഭാവിയായ്
ദീനരെപ്പാലിക്കും രാമചന്ദ്രൻ
വിദ്വാന്മാരെന്നുനിനക്കാതെ ഭക്തന്മാർ
ശ്രീരാമഗാനങ്ങൾ പാടിടുന്നു.
ശ്രീഹരിഗാഥകൾ പാടിയവരെന്നും
പുണ്യസാഫല്യങ്ങൾ നേടിടുന്നു.
ഇങ്ങനെ ചിന്തിച്ചു ശ്രീരാമഗാഥയെ
പാടുന്നുവന്ദിച്ചാരാമപാദം.
രാമ മാഹാത്മ്യത്തിൻ വർണ്ണനയല്ലിതു
സ്തോത്രമായ് മാത്രം നിനച്ചാൽപ്പോരും.
ഗാഥയെപ്പാടുന്ന മാമുനിവര്യന്മാർ
മുന്നെനടന്നൊരിപ്പാതയിങ്കൽ

വാത്മീകിവ്യാസാദി മുന്നിലായ് നില്ക്കുമ്പോരം
വിഘ്നങ്ങളില്ലെന്നു തോന്നിടുന്നു.
പാലങ്ങരം നിമ്മിച്ചാലാഴിയിന്നക്കരെ
പററും വെറും കൊച്ചുറുമ്പുപോലും.
ചിത്തത്തിനിത്തരം ധൈര്യത്തെനൽകിഞാൻ
രാമചരിതത്തെയാരംഭിക്കാം
വാത്മീകിവ്യാസാദിപാടിയപുണ്യമാം
ഭക്തിപാരമ്യത്തിൻ മുക്തിഗീതം.
അക്കവിപാദങ്ങരം വന്ദിക്കുന്നിന്നുഞാൻ
കാവ്യതപസ്യയെ പൂത്തിയാക്കാൻ,
നാലാംയുഗത്തിലെ ഭക്തകവികളു-
മാശിസ്സുനല്കുവാൻ പ്രാത്ഥിക്കുന്നു.
രാമഗാനംപാടി മാനവചിത്തത്തി-
ന്നാമയം മാററാൻ തുനിഞ്ഞതിനാൽ.
രാമഗുണഗാനമാധുരിപാടിയ
സൽക്കവിശ്രേഷ്ഠരക്കാരണത്താൽ
പ്രാകൃതഭാഷയിൽ രാമചരിത്രത്തെ
വണ്ണിച്ചുപാടിയോരെല്ലാരെയും
ഭൂതകാലത്തിലും വത്തമാനത്തിലും
ഭാവിയിൽ പാടുന്നോരെല്ലാരെയും
കാപട്യമില്ലാതെ കുപ്പുന്നു വെവ്വേറെ
യിന്നെൻറ യജ്ഞം സഫലമാക്കാൻ.
തുഷ്ടരായെന്നെയനുഗ്രഹിച്ചീടണം
ശിഷ്ടരെ വീണ്ടും ഞാൻ വന്ദിക്കുന്നു.
സജ്ജനസമ്മതമാജ്ജിച്ചില്ലെങ്കിലീ
വ്യത്ഥമായ്ത്തീന്നുപോം യത്നമെല്ലാം
വിദ്വാന്മാരാദരിക്കാത്തൊരീമൂഢൻെറ
കാവ്യത്തിൻമൂല്യമോ ശൂന്യമല്ലേ !

കീർത്തി, വിഭൂതി കവിതയിവയെല്ലാം
ഉത്തമം സ്വന്ദിപോലെയെങ്കിൽ
സർവ്വഹിതങ്ങളും സർവ്വർക്കും നല്കുന്ന
രാമൻതൻകീർത്തിയതുല്യമല്ലേ.
ആ യശോധാവള്യം കാണുമ്പോൾ ഞാനെൻെറ
സാമർത്ഥ്യമില്ലായ്മയോർത്തുപോകും.
പദ്യരചനയിൽ പാടവമില്ലായ്മ
പാടുന്ന ഗാനമോ രാഘവീയം.
ചിന്തയിൽ വെന്തിടും ചിത്തവുമായി ഞാൻ
സൽക്കവിവർഗ്ഗത്തെ പ്രാപിക്കുന്നു.
പട്ടിനാൽ ചുററുമലങ്കരിച്ചാൽച്ചണ-
ച്ചാക്കിനും ലാവണ്യം കാണുന്നില്ലേ?
നിർമ്മലകീർത്തിചരിത്രത്തെവർണ്ണിക്കും
ലാളിത്യമേറുംകവിതമാത്രം
മാനിക്കും വിദ്വാൻമാർ ശത്രുവെന്നാകിലും
വൈരം വെടിഞ്ഞതിലാഹ്ലാദിക്കും.
ഇത്തരം കോമളകാവ്യം ചമയ്ക്കുവാൻ
നിർമ്മലബുദ്ധിയേകീടുവാനായ്
പിന്നെയും പിന്നെയും സൽകവിവർഗ്ഗമേ
കാരുണ്യം കാണിക്കാൻ പ്രാർത്ഥിക്കുന്നു.
ശ്രീഹരികീർത്തനവർണ്ണനപാടവ-
മേകുവാനായിക്കനിഞ്ഞിടേണം.
ശ്രീരാമകാവ്യം ചമയ്ക്കാൻ കഴിവെനി—
യ്ക്കുണ്ടാകാൻ നിങ്ങൾ കനിഞ്ഞിടേണം.
രാമായണംപാടിയജ്ഞാനരാവിനെ—
മായ്ക്കും കവിവരന്മാരെല്ലാരും.
കാരുണ്യം കാണിച്ചീയജ്ഞനാം ബാലനെ-
യാശിസ്സുനൽകിയനുഗ്രഹിക്കൂ.

വന്ദിക്കുന്നാദിവ്യ വാത്മീകി മാമുനി–
പാദാരവിന്ദങ്ങളാദ്യമായി
ദൂഷണയുക്തം സഖരമാണെങ്കിലും
മഞ്ജുളകോമളദോഷഹീനം.
രാമായണാഖ്യാനം പാടിയിക്ഷോണിയെ
മാനത്തിൻ മേലെയായ്ത്തീർത്തമൂലം
സംസാരസാഗരമക്കരെപററുവാൻ
വഞ്ചിയായ്ത്തീരുന്ന വേദങ്ങളെ,
ശ്രീരഘുനാഥചരിത്രത്തെവർണ്ണിച്ചു
തൃപ്തരായ്ത്തീരാത്ത വേദങ്ങളെ
നിങ്ങളെ വന്ദിച്ചു രാമനെച്ചിന്തിച്ചു
ശ്രീരാമലീല ഞാൻ വർണ്ണിക്കുന്നു.
ഈഭവസാഗരസൃഷ്ടിതൻ കർത്താവി-
ന്നിപ്പാദരേണുക്കൾ വന്ദിക്കുന്നേൻ.
സജ്ജനചന്ദ്രസുധാധേനുവെന്നപോൽ
വാരുണിദുഷ്ടവിഷാദിയെല്ലാം
ഉത്പന്നമായോരീ സാഗരംനിർമ്മിച്ചു
സ്രഷ്ടാവെ വീണ്ടും ഞാൻ വന്ദിക്കുന്നു.
ബ്രാഹ്മണദേവതാപണ്ഡിതസോമാദി
ജ്യോതിർഗ്രഹങ്ങളെ വന്ദിക്കുന്നു.
സ്നാനപാനാദിയാൽ പാപത്തെപ്പോക്കുന്ന
ഗംഗാനദിയെ ഞാൻ വന്ദിക്കുന്നു.
പാടുമ്പോൾ കേൾക്കുമ്പോളജ്ഞാനംനീക്കുന്ന
ശാരദാദേവിയെ വന്ദിക്കുന്നു.
പാപങ്ങളിങ്ങനെയൊന്നുപോൽപോക്കുന്ന
ഗംഗാസരസ്വതി തുല്യരല്ലേ.
അമ്മയുമച്ഛനുമാശാനുമായൊരെൻ
പാവ്തീശ്രീപരമേശ്വരന്മാർ

ദീനർതൻ ബന്ധുവായ് ദാനങ്ങരം ചെയ്യവോർ
സീതാപതി സഖാസേവകന്മാർ.
അപ്പാദപത്മങ്ങരം നിർവ്യാജം വന്ദിക്കു-
ന്നിത്തുളസീദാസൻ ഭക്തിപൂർവ്വം.
നാലാം യുഗത്തിലീലോകത്തിൻ നന്മയ്ക്കായ്
ശ്രീ പാർവ്വതീപരമേശ്വരന്മാർ
അർത്ഥരഹിതമാമക്ഷരം യോജിപ്പി-
ച്ചക്ഷയമന്ത്രങ്ങരം നിർമ്മിച്ചപ്പോരം
ശ്രീമഹേശപ്രതാപത്തിൻ ഹേതുവാൽ
ശക്തിപ്രഭാവമാർജ്ജിച്ചതില്ലേ
അപ്പാർവ്വതീപതിയെന്നിൽ കനിഞ്ഞിട്ടി-
ന്നാനന്ദദായകമാക്കീടട്ടെ.
ദേവീദേവന്മാരെ ചിത്തത്തിൽ ധ്യാനിച്ച
പാടുന്നു മംഗലപ്പുണ്യഗാഥ!
താരാഗണാവൃതചന്ദ്രികാരാത്രിപോൽ
ശോഭിക്കുമിക്കഥ കാരുണ്യത്താൽ.
ഭക്തിയായ് ശ്രദ്ധിച്ചകേൽക്കുന്നോരെല്ലാരും
കല്മഷ ഹീനന്മാർ ഭാഗ്യവാന്മാർ.
ശ്രീരാമചന്ദ്രചരണസരോരുഹ
ഭക്തരായാനന്ദമാസ്വാദിക്കും.
സ്വപ്നത്തിൽപോലുമുമയും ശിവനുമെൻ
ചിത്തത്തിൽ സത്യത്തിലുണ്ടെന്നാകിൽ
പ്രാകൃതഭാഷാകവിതതൻ പ്രഭാവം
സത്യമായെല്ലാർക്കും തോന്നിക്കൊള്ളും
അത്യന്തപാവന സാകേതമാംപുരി
കല്മഷ നാശിനിയാം സരയൂ.
കോസലവാസികളേവരെയുംനിത്യം
പ്രത്യേകം പ്രത്യേകം വന്ദിക്കുന്നു.

സരയൂസാകേതമിവയെല്ലാം രാമൻ തൻ
മമതയാൽ പൂജ്യരായ്ത്തീന്നതല്ലേ.
സീതയെ നിന്ദിച്ച മണ്ണാനെപ്പോലുംഞാൻ
വന്ദിക്കുന്നേൻ മണ്ണിൻ പുണ്യം മൂലം.
സംസാരസവ്വസ്വകീത്തിതൻ മൂലമാം
ദിവ്യപ്രകാശത്തിൻ പൂവ്വദിക്കാം
കൗസല്യാദേവിതൻ പാദത്തെ വന്ദിപ്പൂ
ഭവ്യപ്രഭാതപ്രദായിനിയെ
കൗസല്യാദേവിയാം പൂവ്വത്തിൽനിന്നല്ലോ
ശ്രീരാമചന്ദ്രനത്ഭൂതനായി.
ദുഷ്ടരാമിരുൾ മങ്ങിപ്പോയ് ശിഷ്ടരാ-
മാമ്പലിൻ പൊയ്ക വിടർന്നുവന്നു.
ജായമാരൊത്താദശരഥരാജനെ
വന്ദിക്കുന്നാശീർവാദത്തിന്നായി.
പുത്രൻെറയക്രീത ദാസനായ് മാനിച്ചീ-
ഭൂപനിന്നെന്നിൽ കനിഞ്ഞീടേണം.
രാമൻ തൻ മാതാപിതാക്കളെ സൃഷ്ടിച്ച
ബ്രഹ്മാവും പൂജ്യനായ്ത്തീന്നു നൂനം
ശ്രീരാമചന്ദ്ര വിരഹമസഹ്യമായ്
പ്രാണനെപ്പുൽപോലെകൈ വെടിഞ്ഞ
സാകേതനാഥനെ വന്ദിപ്പൂ രാമനി-
ലിത്രയ്ക്കു ഭക്തനായ്ത്തീന്ന മൂലം
വൈരാഗിയെന്നാലും ഭക്തരിലുത്തമ-
നാവിദേഹേശനെക്കൈ തൊഴുന്നു.
യോഗത്തിൽ ഭോഗത്തിൽ ഗുപ്തമായ് വാഴുന്ന-
ശ്രീരാമ ഭക്തിയസീമമത്രേ!
ആ രാമപാദങ്ങൾ ദശിച്ച മാത്രയിൽ
ഗുപ്തമാം ഭക്തി സുവ്യക്തമായി.

ആമിഥിലേശന്റെ വംശത്തിലുള്ളവ
രെല്ലാവരെയും ഞാൻ വന്ദിക്കുന്നു.
ശ്രീരാമചന്ദ്രചരണകമലത്തിൽ
വണ്ടുപോൽ മോഹിച്ചിരുന്നിടുന്ന
ചിത്തനിരോധനവൃത്തിയിലുത്തമ-
ഭക്തഭരതനെക്കൈ തൊഴുന്നേൻ.
ശ്രീരഘുനായക കീർത്തി പതാകതൻ
ദണ്ഡമാം ലക്ഷ്മണ പാദദ്വയം
ശീതളസുന്ദരമാനന്ദദായക—
മച്ചരണങ്ങളും ഞാൻ വന്ദിക്കുന്നു.
ഇപ്രപഞ്ചത്തിന്നായ് ഭൂഭാരം നീക്കുവാൻ
പൃഥ്വിയിൽ വന്നൊരാ ശേഷനാഗൻ
കാരുണ്യവാരിധി സൗമിത്രിസർവ്വദാ
എന്നിൽ പ്രസന്നനായ് വന്നീടേണം.
ശൂരസുശീലഭരതാനുഗാമിയാം
ശത്രുഘ്നപാദം വണങ്ങീടുന്നു.
ശ്രീരാമൻ പോലും പുകഴ്ത്തിയ ശ്രീയേറും
വീരഹനുമാനെ വന്ദിക്കുന്നു.
ദുഷ്ടവനത്തെ ദഹിപ്പിക്കാനഗ്നിയായ്
ജ്ഞാനഘനമാം സമീരപുത്രൻ
രാമനെ നിത്യവും ഹൃത്തിൽ ധരിപ്പവൻ
ശ്രീഹനുമാനെ വണങ്ങീടുന്നേൻ.
സുഗ്രീവനംഗദ ജാംബവനാദിയാം
വാനരവീരന്മാരെല്ലാരെയും
വന്ദിക്കുന്നീ ലങ്കാരാജനെയും മററു
ശ്രീരാമഭക്തന്മാരെല്ലാരെയും.
ശ്രീരഘുരാമനെ പൂജിക്കും മററുള്ളോ-
രെല്ലാഖഗമൃഗ വൃന്ദത്തെയും.

ദേവാസുരനരവൃന്ദത്തെ വന്ദിയ്ക്കു—
ന്നീരാമനിഷ്ഠാമ സേവകന്മാർ.
ശ്രീശുകനാരദ ഭക്തസനകാദി
വിജ്ഞാനരാശിമുനിവരന്മാർ.
ദാസനായ് മാനിച്ചിന്നെന്നിൽ കനിയേണം
പാദസരോരുഹം വന്ദിയ്ക്കുന്നു.
അക്കരുണാനിധി ശ്രീരാമചന്ദ്രൻ തൻ
പ്രാണപ്രിയയാമിജ്ജാനകിയെ
ഈ ലോകമാതാവാം ഭൂമിസുതയായ
സീത തൻ പാവന പാദപത്മം
വീണു വണങ്ങുന്നീ കാരുണ്യം കാരണം
നിർമ്മല ബുദ്ധി ലഭിയ്ക്കുവാനായ്.
രാജീവനേത്രനാം കോദണ്ഡപാണിയാം
ശ്രീരഘുനാഥൻ തൻ പാദയുഗ്മം
ആപത്തകററിയാനന്ദത്തെ നൽകുന്ന
ഭക്താർത്തിനാശനപുണ്യപുഞ്ജം
ചിത്തത്താൽ, കർമ്മത്താൽ വാക്കിനാൽ പിന്നെയും
വന്ദിക്കുന്നീയജ്ഞം പൂർത്തിയാക്കാൻ
ശബ്ദാർത്ഥംപോൽ ജലവീചിപോൽ ഭിന്നമാ-
ണെന്നാലുമൊന്നായിരുന്നിടുന്ന
സീതതൻ രാമൻതൻ പാദം പണിയുന്നു
പാപങ്ങളാം പോക്കുമാ പുണ്യപാദം.
ഖിന്നരാം ദീനന്മാർക്കെന്നുമൊരാശ്രയം
പുണ്യത്തിൻ ലക്ഷ്യമാം രാമപാദം.
അഗ്നിക്കും സൂര്യനും ചന്ദ്രനും ഹേതുവാം
രാമൻതൻ നാമത്തെ വന്ദിക്കുന്നു.
ബ്രഹ്മാവിൻ വിഷ്ണുവിൻ രുദ്രൻതൻ രൂപത്തിൽ
വ്യക്തമാം നാമത്തെ വന്ദിക്കുന്നു.

സദ്ഗുണ ധാമമാം നിർഗ്ഗുണ നിസ്തുല
വേദത്തിൻ പ്രാണനെ വന്ദിക്കുന്നു.
ഈ മഹാമന്ത്രത്തെ നിത്യം ജപിച്ചല്ലേ
മർത്ത്യർക്കു മുക്തി നൽകുന്നു രുദ്രൻ.
രാമനാമത്തിൻ പ്രഭാവനിദാനത്താൽ
കാശിയിൽ മോക്ഷാർഹരായിടുന്നു.
രാമനാമത്തിൻ മഹിമ തൻ ഹേതുവാ-
ലാദ്യമായ് പൂജ്യനായ് ശ്രീഗണേശൻ.
മാററി മന്ത്രിച്ചിട്ടമാദി കവിയായ-
താരാമനാമത്തിൻ ശക്തിയല്ലോ?
രുദ്രോപദേശത്താലീ നാമം പാർവ്വതി
ഭക്തിയോടെന്നും ജപിച്ചീടുന്നു.
നാമജപത്താലിപ്പാർവ്വതീദേവിയെ
യർദ്ധാംഗിനിയാക്കി കാലകാലൻ.
കാളകൂടത്തെയമൃതു പോൽ കൈക്കൊണ്ടു
രാമനാമപ്രഭാവത്താൽ മാത്രം
ഭക്തന്മാർ ധാന്യങ്ങൾ ഭക്തിമഴക്കാലം.
നാമമോ ശ്രാവണ ഭാദ്രമാസം.
അക്ഷരമാലാശരീരത്തിൻ നേത്രങ്ങ-
ളാസുന്ദരാരാമമക്ഷരങ്ങൾ.
ഓർമ്മിക്കും ഭക്തർക്കീ നാമമിഹപര-
ലോകത്തിലാനന്ദം നൽകും നിത്യം.
ഓർക്കുമ്പോൾ, കേൾക്കുമ്പോൾ, വാക്കായിമാറുമ്പോൾ
കോമളമായ്ത്തോന്നുമക്ഷരങ്ങൾ.
ലക്ഷ്മണരാമസമപ്രിയമാം നാമം
ഭക്തി തൻപൂരമാം പുണ്യപൂരം.
ജീവനും ബ്രഹ്മനും പോലിത്തുളസിക്കു-
മൊന്നായിത്തോന്നും രണ്ടക്ഷരങ്ങൾ

നാരായണനരന്മാരെപ്പോൽ സോദരർ
ഭക്തരെ രക്ഷിയ്ക്കുമീശ്വരന്മാർ.
ഭക്തിയാം യോഷ തൻ കാതിലെത്താട്ടകൾ
ഇജ്ജഗത്തിൻ സോമഭാസ്കരന്മാർ
സായൂജ്യ പീയൂഷ സംതൃപ്തി സ്വാദു പോൽ
ഭുവിനെയേന്തുന്ന കൂർമ്മശേഷർ,
ഭക്തചിത്തങ്ങൾക്ക വണ്ടുപോലാമ്പാടി-
നന്ദൻെറ പത്നിയ്ക്കു രാമകൃഷ്ണർ.
നാമവും നാമിയുമൊന്നാണെന്നാകിലും
സേവകസ്വാമിസംബന്ധം പോലെ
നാമവും രൂപവുമീശന്നുപാധികൾ
നിർവ്വചനീയമനാദിയത്രേ!
രൂപത്തെ, നാമത്തെ വ്യത്യസ്തമായ്ക്കണ്ടു
താരതമ്യമതു പാപമല്ലേ.
എന്നാലും നാമിയാനാമത്തിൻ കീഴിലെ-
ന്നോതുന്നീജ്ഞാനികൾ നിർവ്വിവാദം.
രൂപത്തിൻ ജ്ഞാനമാനാമമില്ലെന്നാകിൽ
ചിത്തത്തിലെത്താനസാദ്ധ്യമല്ലേ ?
നാമത്തിൻ ജ്ഞാനത്തിൻ രൂപത്തിൻ സാമാന്യം
നാമത്താൽ രൂപം പ്രകടമാകാം.
രൂപത്തിൻ ദർശനമില്ലേലും നാമത്താൽ
ചിത്തത്തിൽ ഭക്തിയുത്ഭൂതമാകാം !
നിർണ്ണയം വർണ്ണിയ്ക്കാൻ സാദ്ധ്യമല്ലെങ്കിലും
ചിന്തിയ്ക്കിലാനന്ദം തന്നെ ബന്ധു
നാമവും രൂപവുമായുള്ള ബന്ധത്തിൻ
രീതിയിൽ ചിത്തം രമിച്ചു പോകും.
രൂപാരൂപത്തിന്നിടയിൽ തൽ സാക്ഷിയായ്
വിദ്വത് ദ്വിഭാഷിയായ് രാജിയ്ക്കുന്നു.

ശ്രീരാമനാമ മണിദീപം ജിഹ്വയിൽ
സന്തതം ശോഭിയ്ക്കും ഭക്തനെന്നും,
ബാഹ്യാന്തരങ്ങളെക്കാന്നന്ന ഭേദമായ്
ജ്യോതിർമയമായ്ത്തുളസീദാസൻ.
ഇപ്രപഞ്ചത്തിൽ വിരക്തരായ് യോഗികൾ
മുക്തരായ് നാമം ജപിച്ചു നിത്യം
ജ്ഞാനത്തിൻ ദീപ്തിയിൽ ജാഗ്രതാവസ്ഥയിൽ
ബ്രഹ്മാനന്ദത്തിൽ നിമഗ്നനരാകും.
ജിഹ്വയിൽ നാമവുമായിട്ടു തത്വത്തിൻ
ജിജ്ഞാസു സത്യത്തിലെത്തീടുന്നു.
സിദ്ധികളിച്ഛിയ്ക്കും സാധകർ നാമത്താൽ
ധർമ്മകാമാർത്ഥങ്ങൾ നേടിടുന്നു.
രോഗങ്ങൾ മാറുവാൻ സങ്കടം തീരുവാൻ
ആനന്ദം കൈവരാൻ രാമഭക്തർ,
നാമം ജപിയ്ക്കുമ്പോൾ പാപരഹിതരായ്
ജ്ഞാനത്തിൻ സൌധത്തിലെത്തീടുന്നു.
നാലു യുഗത്തിലും നാമം താനാധാര-
മെന്നാലുമിക്കലി കാലത്തിങ്കൽ
ജ്ഞാനിയാം ഭക്തനു വേറില്ലൊരാശ്രയം
രാമനാമജപമൊന്നല്ലാതെ.
കാമനാഹീനനായ് പ്രേമവിലീനനായ്
നാമത്തിൻ പീയൂഷമഗ്നനായി
ആനന്ദമാനസപ്പൊയ്കയിൽ മീനായി
രാമനിലൊന്നായിച്ചേർന്നിടുന്നു.
ബ്രഹ്മമഗാധമനാദിയനുപമ-
മജ്ഞാതം നിർഗ്ഗുണം തന്നെയാവാം,
എങ്കിലും നാമത്തിലുൾക്കൊള്ളുമിത്തത്വം
നാമത്തിൻ മാഹാത്മ്യമത്ര്മാത്രം.

കാവ്യോക്തിയായിക്കരുതില്ലീസ്സജ്ജനം
സത്യത്തിൽ സന്ദേഹമില്ല തെല്ലും
ബ്രഹ്മമിതഗ്നിക്കു തുല്യം പ്രകടമായ്
നിർഗ്ഗുണം നേടും ഗുണങ്ങൾ വീണ്ടും.
നാമത്താലീരണ്ടു ബ്രഹ്മവിശേഷങ്ങൾ
ചിത്തത്തിൽ ഭക്തിയായ് കത്തിടുന്നു.
വ്യാപകബ്രഹ്മത്തിൻ നിത്യചൈതന്യത്തി-
ന്നാനന്ദ മേഘങ്ങൾ വർഷിക്കുമ്പോൾ
രൂപമരൂപഗുണവികാരാദികൾ
നാമത്തിൻ വ്യാപ്തിയിൽ മാഞ്ഞിടുന്നു.
നിശ്ചിന്ത നീരവ നിത്യസനാതന
നിർവ്വികാരത്വത്തിൻ നീലിമയിൽ
മാഞ്ഞു മറഞ്ഞൊരാ ചേതനാശക്തി തൻ
ആനന്ദം നാമത്താൽ പ്രോജ്വലിപ്പൂ,
നിർഗ്ഗുണ ബ്രഹ്മാവും നാമത്തിൽ ലീനമായ്
രൂപത്തെപ്പോലുമതിശയിപ്പൂ,
ഭക്തർ തൻ നന്മക്കായ് മാനവനായ് രാമൻ
സാധുക്കൾക്കാശ്രയമായി വാണു.
നാലു യുഗങ്ങളിൽ നാമമോമർത്ത്യനി-
ന്നാനന്ദമംഗലമേകിടുന്നു.
രാമനഹല്യക്കു മോക്ഷം കൊടുത്തെങ്കിൽ
നാമമോ പാപത്തെ നീക്കിടുന്നു.
എത്രയോ പാപികൾ രാമനാമത്താലീ—
മോക്ഷകവാടത്തെ പ്രാപിക്കുന്നു!
കൗശിക യാഗത്തിൻ രക്ഷക്കായ് ശ്രീരാമൻ
താടകാപുത്രരെ ഹിംസിച്ചെങ്കിൽ
നാമമിന്നെത്രയോ ദുഃഖനിരാശ തൻ
നാശത്താൽ ഭക്തരെ രക്ഷിക്കുന്നു!

അജ്ഞാനസന്തപ്തമന്ധകാരം മാററി—
യാദിത്യനായ് ച്ചിരം ലാലസിപ്പു,
ശ്രീഭവചാപത്തെ ഭഞ്ജിച്ചു ശ്രീരാമൻ
ഈഭവ സാഗരം താണ്ടിനാമം,
ദണ്ഡക കാനന രക്ഷകനായ് രാമൻ
ചിത്തത്തെ നാമം പവിത്രമാക്കി
രാക്ഷസധ്വംസകൻ ശ്രീരാമനെങ്കിലോ
കല്മഷധ്വംസകം നാമമല്ലേ?
സൽഗതി നേടി ശബരിയുംഗൃദ്ധ്രവും
ശ്രീരാമകാരുണ്യം കൊണ്ടുമാത്രം.
നാമത്തിൻ മാഹാത്മ്യം കല്മഷതപ്തരാ—
മെത്രയോ ദുഷ്ടരെ രക്ഷിയ്ക്കുന്നു.
നാമത്താലെത്രയോ പാപികൾ നിത്യവും
മോക്ഷത്തിൻ ലക്ഷ്യത്തെ പ്രാപിയ്ക്കുന്നു.
ആശ്രിതന്മാരാം വിഭീഷണ സുഗ്രീവ—
ന്മാക്കുമവലംബമായി രാമൻ
നാമമിന്നെത്രയോ നിർദ്ധന നിർബ്ബല
ദീനജനങ്ങളെക്കാത്തിടുന്നു.
ഭല്ലൂകവൃന്ദവും വാനരസേനയും
ഒത്തു ശ്രീരാമ നീ സാഗരത്തിൽ
ക്ലേശിച്ചു നിർമ്മിച്ചു പാലമെന്നാണെങ്കിൽ
നാമത്തിൻ ശക്തിയദമ്യമത്രേ!
രാമൻ തൻ നാമം ജപിയ്ക്കുന്ന മാത്രയിൽ
സംസാരസാഗരം മാഞ്ഞിടുന്നു.
രാവണവംശ വിച്ഛേദം വരുത്തിയാ
ദാരുണമാം രണവേദിയിങ്കൽ
ലങ്കയിൽ നിന്നുമാ സീതയുമായ് രാമൻ
വീണ്ടുമയോദ്ധ്യയിലെത്തിയെങ്കിൽ—

ദേവമുനിവരവാണിയാശ്രീരാമ
പുണ്യമാം ഗാഥ പാടുന്നവെങ്കിൽ
നാമസ്മരണയാൽ സേവകരശ്രാന്തം
മോഹത്തിൻ സേനയെക്കീഴടക്കി
പ്രേമവിലീനരായാനന്ദമഗ്നരായ്
ചിന്താവിഹീനരായ് വാണീടുന്നു.
നിർഗ്ഗുണ ബ്രഹ്മവുമാരാമ രൂപവും
നാമത്തിൻ മുന്നിൽ നമിച്ചു പോകും.
ദായകന്മാൎക്കും വരത്തെ നൽകീടുമീ
നാമത്തിൻ മാഹാത്മ്യമത്രമാത്രം.
രാമചരിതം ശതകോടിയുള്ളതിൻ
സാരസ്വരൂപമാം രാമനാമം
ശങ്കരൻ നിത്യം ഹൃദയത്തിൽ സൂക്ഷിച്ചു
മുക്തി തൻ വിണ്ണാറൊഴുക്കുവാനായ്,
വേഷത്തിൽ ദോഷങ്ങളുണ്ടെന്നിരിയ്ക്കിലും
ശംഭുവെല്ലുശങ്കരനാക്കീടുന്നു.
നാമത്തിൻശക്തിയാലാശാവിഹീനനോ-
രാരാദ്ധ്യ മൂർത്തിയായ്ത്തീൎന്നിടുന്നു.
സിദ്ധസനകാദി യോഗിശുകദേവ
ബ്രഹ്മത്തിലാനന്ദം നേടിടുന്നു.
നാമപ്രഭാവമറിയുന്നു നാരദൻ
ശ്രീഹരിപ്രേമിയായ്ത്തീൎന്നിടുന്നു.
നാമജപത്താലാ പ്രഹ്ലാദ ബാലകൻ
ഭക്ത ശിരോമണിയായിടുന്നു.
ഗ്ലാനിനിമഗ്നനായീധ്രുവ ബാലനോ
താരമായ് വാനിൽ പ്രകാശിയ്ക്കുന്നു.
നാമസ്മരണയാൽ വായു തൻ നന്ദനൻ
രാമനെ ചിത്തത്തിൽ ബന്ധിയ്ക്കുന്നു.

വേശ്യയാം പിംഗള, നീചനജാമിള,
നാനയായ്ത്തീന്നൊരാ പാണ്ഡ്യരാജൻ
എത്രയോ പാപികറം മുക്തരായ്നാമത്താൽ
നാമത്തിൻ മേന്മയവാച്യമത്രേ!
കല്യാണമന്ദിരം തന്നെയാണിക്കല്പ-
വൃക്ഷമാം രാമൻ തൻ പുണ്യനാമം.
ഈ രാമനാമ സ്മരണയാൽ മാത്രമീ
നീചൻ തുളസിയായ് മാറിയില്ലേ ?
ശ്രീരാമനാമ സ്മരണയിലാനന്ദ-
മാസ്വദിച്ചെത്രയോഭാഗ്യവാന്മാർ
ഈരേഴപാരിന്നും ഭൂഷണമായ് ദിവ്യ
പന്ഥാവിൻതാരകളായിടുന്നു.
പാപത്തിൻഗർത്തത്തിൻ വീഴുന്നൊരെത്രയോ
ദേഹികറം മുക്തരായ്ത്തീന്നിടുന്നു.
ഇപ്പുണ്യനാമത്തിൻ മാഹാത്മ്യം വർണ്ണിക്കാ-
നിപ്പന്നഗേശനും സാദ്ധ്യമല്ല.
നാലുയുഗങ്ങളിൽ മൂന്നു കാലങ്ങളിൽ
നാമത്താലീമൂന്നു ലോകങ്ങളിൽ
ശോകരഹിതരായ് മാറുന്നു ജീവികറം
വേദപുരാണങ്ങറം സാക്ഷിയല്ലേ ?
സജ്ജന വേദപുരാണങ്ങറം ഘോഷിപ്പൂ
പുണ്യങ്ങറംക്കാധാരം രാമനാമം.
രാമനിൽഭക്തിയും നാമത്തിൽ സക്തിയും
മർത്ത്യനെ മുക്തിയിലെത്തിക്കുന്നു.
സത്യയുഗത്തിലോ ധ്യാനത്താൽ യജ്ഞത്താൽ
ത്രേതായുഗത്തിലും മുക്തിനേടാം
ദ്വാപരത്തിൽ പൂജചെയ്തിട്ടുമർത്ത്യന്മാർ
ദൈവത്തിൻപ്രീതിയെ നേടിടുന്നു.

ദീനമാം മാനസമിക്കലികാലത്തിൽ
പാപത്തിന്നാഴിയിൽ ഭോഗിപ്പോം
കേവലമാലംബമീരാമനാമമേ
മർത്ത്യന്നു ശീതളച്ഛായ നൽകൂ.
കാലത്തിൻ കല്മഷം നീക്കാൻ കരളുകൾ
നാമത്തിൻ ഛായയിലെത്തിടുന്നു.
ഭക്തിയാൽ വൈരത്താൽ കോപത്താലാലസ്യാൽ
നാമം ജപിപ്പോർക്കു മംഗലം താൻ,
നാമസ്മരണ തൻ മാഹാത്മ്യമോർമ്മിച്ചു
ശ്രീരഘുനാഥ പദം വണങ്ങി.
ശ്രീരാമ പാവനപുണ്യഗുണഗാഥാ
പാടിടുന്നിന്നിത്തുളസീ ദാസൻ,
കാരുണ്യവാരിധി കാകുത്സ്ഥ വംശജൻ
കാത്തിടുംകില്ലില്ലി ഭക്തന്മാരെ,
രാമനെപ്പോലില്ല സ്വസ്വാമിയെന്നെപ്പോൽ
ദീനനോ നീചനോ വേറെയില്ല.
എന്നിട്ടും ശ്രീരാമനക്കരുണാനിധി
പാലിപ്പുന്നാശ്രിതർക്കേകെ ബന്ധു.
രോദനം കേൾക്കുമ്പോൾ പ്രേമമറിഞ്ഞിടും
സ്വസ്വാമി ലോകപ്രസിദ്ധനത്രേ.
പണ്ഡിതപാമര ഗ്രാമീണ സംസ്കൃതർ,
കീർത്തി ദൃഷ്ടീർത്തികളാർജ്ജിച്ചവർ,
സൽക്കവി, ദുഷ്ടവിയെല്ലാരും രാജാവിൻ
കീർത്തിയെ വാഴ്ത്തുന്നു ലുബ്ധരായി.
സാധുസുജനസുശീല നൃപോത്തമ-
രീശാംശരാകുമാഭൂപാലന്മാർ
സർവ്വർക്കും സമ്മാനമേകിസന്തുഷ്ടരായ്
സംതൃപ്തരാക്കിയയച്ചിടുന്നു.

കോസലരാമനോ ഭക്തിയിൽ തൃപ്തനാ-
യാരിലും കാരുണ്യം തൂകിടുന്നു.
ലോകൈക മൂർഖനാംമന്ദമതിയാമൊ
രെന്നിലും കാരുണ്യം കാണിയ്ക്കുന്നു.
കുത്സിതസേവകന്മേലും കൃപാരാശി
വാത്സല്യവർഷം ചൊരിഞ്ഞിടുന്നു.
വാനരന്മാരെയും മന്ത്രിമാരാക്കിയ,
കല്ലിനെ കപ്പലായ് മാററിത്തീർത്ത
സ്വാമിയാം രാമനീ ദുഷ്ടനാമെന്നെയും
ശിഷ്ടനായ്ത്തീർക്കാനസാദ്ധ്യമാണോ?
ശ്രീരാമസേവകനെന്നെന്നെ മാലോകർ
മാനിപ്പൂ ഞാനഭിമാനിയ്ക്കുന്നു.
സീതാപതിയാമീ സ്വാമിയ്ക്കു ദാസനോ
സമ്മൂഢസേവകനിത്തുളസി.
നിന്ദിയ്ക്കുന്നെല്ലാരും ശ്രീരാമ സ്വാമിയെ
നീചനാം ഭൃത്യനെയെന്നെ നോക്കി.
ദുർഗ്ഗുണ ദോഷങ്ങളെണ്ണിയാൽപ്പാതാളം
പോലുമിടമെനിയ്ക്കേകുകില്ല.
ചഞ്ചലമാകുന്ന ചിത്തമതോർത്തിട്ടു;
രാമനതൊന്നുമേ കാണുന്നില്ല.
ചിത്തത്തിൻ ശുദ്ധിയിൽ മാത്രം പ്രസന്നനായ്
ഭക്തിയിൽ രാമൻ പ്രശംസിയ്ക്കുന്നു.
ബാഹ്യവൈരുദ്ധ്യങ്ങളെല്ലാം മറന്നിട്ടെ-
ന്നുണ്മയിൽ സംതൃപ്തനായിടുന്നു
ഭക്തചിത്തങ്ങൾ തൻ തിന്മകൾ വിസ്മരി-
ച്ചാനന്ദമാത്രം ഗ്രഹിച്ചിടുന്നു.
യാതൊരു പാപത്താൽ വദ്ധ്യനായാബാലി-
യപ്പാപം സുഗ്രീവൻ ചെയ്തെന്നാലും

ഭക്തി തൻ പാരമ്യം പാപത്തെപ്പോക്കിയ
ശക്തി സുഗ്രീവനു മാപ്പു നൽകി
അപ്പാപം തന്നെ വിഭീഷണൻ ചെയ്തപ്പോം
ഭക്തിയാൽ ശ്രീരാമൻ വിസ്മരിച്ചു,
മാനിച്ചാഭക്തനെ പട്ടാഭി രാമനാ
രാജസഭയിലിരുത്തിയില്ലേ?
വൃക്ഷത്തിൽ കീഴിലായ് സ്വാമിയോ വാനര
സേവകരുച്ചിയിൽ രാജിയ്ക്കുന്നു.
ഭക്തർ തന്നിത്തരം ചാപല്യം കണ്ടിട്ടും
ഭക്തപ്രിയന്നതിൽ ക്ലേശമില്ല.
ശീലനിധിയാമി സ്വാമിയെപ്പോലൊരു
കാരുണ്യരാശിയെക്കാണുകില്ല.
സേവകന്മാരെയും മേലെയായ്ക്കാണുന്ന
സ്വാമിതൻ മേന്മയതുല്യമല്ലേ ?
ഈ മേന്മമൂലമായ് മംഗളം മാലോകർ-
ക്കേകുന്നു കല്യാണ കല്പവൃക്ഷം.
ഈ കൃപാസിന്ധുവാം ശ്രീരാമൻ സർവ്വദാ
ദീനനാം ദാസനെപ്പാലിയ്ക്കട്ടെ.
എൻഗുണ ദോഷങ്ങളേററു പറഞ്ഞു ഞാൻ
തൃപ്പാദത്തിങ്കൽ നമിച്ചിടുന്നു.
വീണുവണങ്ങി ഞാൻ വർണ്ണിയ്ക്കുന്നാപുണ്യ
രാമ ചരിതം വിനമ്രനായി.
നിർമ്മലമാംഗുണ ഗാനം ശ്രവിച്ചിട്ടീ-
ക്കല്മഷമാം കലിമാറിടാനായ്.
യാജ്ഞവൽക്യമുനിശ്രേഷ്ഠം ഭരദ്വാജ-
സംവാദം ഞാനിന്നു വർണ്ണിയ്ക്കുന്നു.
സജ്ജന രാമനു വാചകർകേട്ടിട്ടു—
സൽഗതി സംതൃപ്തി നേടിടട്ടെ.

ശ്രീപാർവ്വതിയ്ക്കായി മോഹന ഗാനമീ-
ശ്രീപരമേശ്വരനാലപിച്ചു.
മാനസരോവരതീരത്തിൽ കാകനാം
ഭുശുണ്ഡി പാടിക്കഴിഞ്ഞതത്രെ.
കാകഭുശുണ്ഡിതൻ ഗാനമീ മാമുനി
ഭാരദ്വജന്നായിക്കേൾപ്പിയ്ക്കുന്നു.
വക്താവും ശ്രോതാവും തുല്യരാംയോഗ്യന്മാർ
ഗാനമോശോഭന രാമഗാഥാ
ഹസ്തതലാമലകം പോൽത്രികാലങ്ങൾ
പ്രത്യക്ഷമായ്കാണും ഭക്തലോകം
ഇപ്പുണ്യ ഗാഥയെ നാനാപ്രകാരത്തിൽ
പാടുന്നു കേട്ടുകേട്ടാനന്ദിപ്പൂ.
സൂകരക്ഷേത്രത്തിൽ പിന്നെയുമിക്കഥ
സദ്ഗുരു പാടി ഞാൻ കേട്ടിടുന്നു.
ബാല്യചാപല്യത്താലജ്ഞാനായന്നതി
ന്നർത്ഥങ്ങൾ ചിത്തത്തിലെത്തിയില്ല.
ജ്ഞാനഗുണനിധി ഭക്തശിരോമണി
ശ്രോതാവും വക്താവുമല്ലെന്നാകിൽ.
ഇക്കലികല്മഷഗ്രസ്തവിമൂഢ നീ
തത്വംഗ്രഹിയ്ക്കുവാൻ സാദ്ധ്യമാമോ ?
പിന്നെയും പിന്നെയും ശ്രീഗുരുദേവനെൻ
ബുദ്ധിയിൽ ശുദ്ധിതളിച്ചുനോക്കി.
പുണ്യാഹം തീർന്നപ്പോൾ ചിത്തത്തിൽ തങ്ങിയ
തിന്നുഞാൻ ഭാഷാനിബദ്ധമാക്കാം.
സന്തുഷ്ടചിത്തനായ് ശ്രീഹരി പ്രേരണാ-
കാരണം ഞാനിതു പാടിടുന്നു.
അജ്ഞാന സംഭ്രമ സന്ദേഹമാദിയെ
സംഹരിച്ചീടുമീ രാമായണം.

സംസാരമാകുമിപ്പൊയ്കയെത്താണ്ടുവാൻ
സംയോജിപ്പിച്ചൊരീയാനപാത്രം
കല്മഷ ഭംജിനി സജ്ജനരഞ്ജിനി—
യാശ്രയം വിജ്ഞാനിക്കെന്തുകൊണ്ടും
കല്മഷ സപ്പരിപുവാം മയൂരമായ്,
ജ്ഞാനാഗ്നിയ്ക്കെന്നുമരണിയായി;
സഞ്ജീവനിയായിക്കാമദഗോവായി
രാമായണം പാരിൽ ശോഭിയ്ക്കുന്നു.
രാമകഥാരൂപിമന്ദാകിനിയില-
ച്ചിത്തമാം ചിത്രകൂടത്തിൽ രാമൻ
സുന്ദരഭക്തിയാം കാനനത്തിൽ സീതാ-
ദേവിയായ് നിത്യം വിഹരിയ്ക്കുന്നു.
സജ്ജന സൽബുദ്ധി നാരീശൃംഗാരമായ്
ശ്രീമദ്രാമായണ ചിന്താമണി
രാമഗുണ ഗ്രാമമംഗള ധാമമായ്
ധർമ്മകാമാർത്ഥാദിയേകിടുന്നു.
ജ്ഞാനവൈരാഗ്യ ഗുണത്തിനോ സദ്ഗുരു
സംസാര രോഗത്തിന്നേക വൈദ്യൻ
ശ്രീരാമഭക്തിയ്ക്കു മാതാപിതാക്കളായ്
ധർമ്മവ്രതങ്ങൾക്കു ബീജവാപി,
പാപസന്താപ ശോകത്തെ ശമിപ്പിച്ചി-
ട്ടീരണ്ടു ലോകവും പാലിയ്ക്കുന്നോൻ,
ജ്ഞാനമാം മന്നൻ തൻ ശൂരനാം മന്ത്രിയായ്
ലോഭ സമുദ്രത്തിൽ കുംഭജനായ്
കാമകലിമലകോപ കരിഗണ-
ഹാരിഹരിതൻ കിശോരമായി
ശങ്കരപൂജ്യ പ്രിയനാമതിഥിയായ്
ദാരിദ്ര്യവഹ്നിക്കു മേഘമായി

കാമസപ്പത്തിന്ന മന്ത്രമഹാമണി
ബ്രഹ്മലിഖിതങ്ങരം മാച്ചിടുന്നോൻ,
അജ്ഞാനരൂപിമദാന്ധകാരത്തിനെ,
മാൎത്തണ്ഡം പ്രഭാതപ്രകാശമായി
സേവകരൂപിയാം ധ്യാനത്തെ മേഘം പോൽ
സർവ്വദാ രക്ഷിച്ചു പാലിയ്ക്കുന്നു.
വാഞ്ഛിതവസ്തുവെ നല്കുമ്പോരം കല്പകം
ആശ്രിതന്മാൎക്ക ശ്രീരാമനെപ്പോൽ
നിഷ്കന്മഷന്മാൎക്ക സാധുസമാനനായ്
ലോകോപകാരങ്ങരം ചെയ്തിടുന്നു.
സേവകമാനസ ഹംസമായ് പാവന
ഗംഗ പോൽ നിൎമ്മല തീൎത്ഥമായി.
താൎക്കികദുൎമ്മാൎഗ്ഗി നീച കലിയുഗ
ഡംഭകാപട്യാദി മാററിടുന്നോൻ
രാമഗുണഗ്രാമമാം പ്രചണ്ഡാനലൻ
പാഖണ്ഡികളെദ്ദഹിപ്പിയ്ക്കുമ്പോരം
രാമചരിതമീരാകേശതുല്യമായ്
ആനന്ദമേവൎക്കമേകിടുന്നു.
സജ്ജനസന്ത കുമുദിനിയ്ക്കെന്നുമീ
സന്തുഷ്ടിയേകുന്നീ പുണ്യഗാഥാ.
വിസ്തരിച്ചാലപിയ്ക്കുന്നു സദ്ഭക്തരാം
സത്തുക്കരം കേട്ടുകേട്ടാസ്വദിപ്പാൻ,
ആശ്ചര്യം വേണ്ടിതു കേരംക്കുമ്പോരം പണ്ടിതു
കേട്ടിട്ടില്ലെന്നൊക്കെ തോന്നിയേക്കാം.
ജ്ഞാനികരംക്കാശ്ചര്യം തോന്നില്ല ശ്രീരാമ-
ഗാഥയലൗകികമന്തഹീനം.
നാനായുഗങ്ങളിൽ നാനാതരങ്ങളിൽ
ശ്രീഹരി രാമനായ് വന്നകാര്യം

ഓക്കുമ്പോളെത്രയോ രാമായണങ്ങളീ
പാരിൽ പരാപരനാരചിച്ചു.
എത്രശതകോടി രാമായണങ്ങളി-
ന്നെത്രയോ മാത്ത്യരറിഞ്ഞിട്ടില്ല!
കല്പങ്ങരം മാറുമ്പോരം വ്യത്യസ്തമായ്ക്കാണും
മാമുനിമാരതു ഗാനം ചെയ്യും
ഭേദങ്ങരം ചിന്തിച്ചു സന്ദേഹിയ്ക്കാതെയീ
ഭക്തി സമുദ്രത്തിൽ മഗ്നരാവിൻ.
രാമനനന്തം ഗുണങ്ങളനന്തമീ
രാമകഥയുമനന്തമല്ലേ.
നിമ്മലചിത്തന്മാർ സദ്ഭക്തിയുക്തന്മാർ
ഇക്കഥ സത്യമായ്ക്കണ്ടുകൊള്ളും,
അത്ഭുതാശ്ചര്യ സന്ദേഹങ്ങളില്ലാതെ-
യുത്ഭൂത ഭക്തി നിമഗ്നരായി
രാമചരിതമാമിഗ്ഗാന പീയൂഷം
പാനം ചെയ്താനന്ദമഗ്നരാകും
സന്ദേഹം ദൂരീകരിച്ചു ഞാനീവിധം
ശ്രീഗുരു പാദം ശിരസിലേന്തി
വീണ്ടും വണങ്ങുന്നു സർവ്വവുമിക്കൃതി
നിർദ്ദോഷ നിർമ്മലമായിക്കാണാൻ.
സാദരം ശ്രീശിവ പാദം നമിച്ചു ഞാൻ
രാമഗുണഗാഥയാലപിയ്ക്കാം.
ശ്രീഹരി പാദം വണങ്ങി സംവത്സര-
മായിരമീയറുപത്തിയൊന്നിൽ
ചൈത്രനവമിയിൽ മംഗളവാരത്തിൽ,
ഉത്ഭൂതമായ്ക്കൃതിസാകേതത്തിൽ,
ശ്രീരാമജൻമ മഹോത്സവം കൊണ്ടാടു-
ന്ന നാളിൽ ഗ്രന്ഥം പ്രകാശിതമായ്.

അന്നാളയോദ്ധ്യയിൽ വേദങ്ങരം കീർത്തിക്കം
തീത്ഥങ്ങളൊന്നായിട്ടെത്തിച്ചേരും.
നാഗഖഗനരമാമുനി ദേവൻമാർ
എല്ലാമയോദ്ധ്യയിലൊത്തുചേരും.
ശ്രീരഘുനാഥനെസ്സേവിയ്ക്കാൻ, കൊണ്ടാടാൻ
ശ്രീരാമജൻമ മഹോത്സവത്തെ
ശ്രീരാമസുന്ദര കീർത്തിയെഗാനം ചെ-
യ്താനന്ദമഗ്നരായ് മുക്തിനേടാൻ
പാവന ശ്രീസരയൂനദിവാരിയിൽ
മജ്ജനംചെയ്തു സംതൃപ്തരായി
ശ്രീരാമനാമം ജപിച്ചുജപിച്ചുസൽ
സംഗത്തിലാനന്ദ ലീനരാകും
ദർശനസ്പർശന സ്നാനജലപാന-
മാദിയാലിപ്പുണ്യതീർത്ഥം നിത്യം
പാപങ്ങരം പോക്കുന്ന കൽമഷം നീക്കുന്ന
വേദപുരാണ വിദിതമല്ലേ !
ഇപ്പുണ്യവാഹിനീ മാഹാത്മ്യം പാടുവാൻ
ശാരദാദേവിയ്ക്കും സാദ്ധ്യമല്ല.
ശ്രീരാമധാമമാം മോഹനസൽപ്പുരി
സാകേതം ലോകപ്രസിദ്ധമല്ലേ.
ഇത്രപവിത്രമാം സുന്ദരദേശമാ—
കാണില്ലവേറെയിപ്പാരിടത്തിൽ.
പാവനദേശത്തിൽ ദേഹംവെടിയുവോർ
പിന്നെയും പാരിൽ പിറക്കുന്നില്ല.
അന്തിമജന്മമായപ്പരമാത്മാവിൽ
ലീനനായ് സൽഗതി പ്രാപിയ്ക്കുന്നു.
എല്ലാത്തരത്തിലും ദിവ്യമാമിപ്പുരി
മംഗളസിദ്ധിതൻ മന്ദിരത്തിൽ

എന്നുനിനച്ചു ഞാൻ നിർമ്മലമാംഗാഥ
യാരംഭിയ്ക്കുന്നീയയോദ്ധ്യയിങ്കൽ.
ഡംഭമദകാമ മോഹത്തെമാച്ചിടും
രാമായണത്തെ ഞാനാലപിയ്ക്കാം.
രാചരിതമാം മാനസ നാമത്താൽ
മാത്രമിച്ചിത്ത പ്രശാന്തിനേടാം,
കാമദേവാനലൻ ചിത്തമാംവാരണ
വീരനെക്കത്തിജ്വലിപ്പിയ്ക്കവോൻ
രാമചരിത്രമാം മാനസരോവര
വാരിയിൽമുങ്ങിക്കളിച്ചിടട്ടെ.
മാമുനി മാനസ ഭാവന പാവന
രാമചരിതസരോവരത്തെ
കോമള നിർമ്മലമാമിക്കഥഭവോൻ
ലോകത്തിൻ നന്മയ്ക്കായ്ത്തീർത്തതത്രേ !
താപത്രയ ദുഃഖ ദോഷകലികാല–
ദാരിദ്ര്യമെല്ലാം നശിപ്പിയ്ക്കാനായ്
ശ്രീപരമേശ്വര മാനസഹംസത്തെ
പാർവ്വതീദേവിക്കായ്ക്കാഴ്ചവച്ചു.
മാനസമാനന്ദ മോഹനമാക്കുമീ
രാമചരിത ശ്രീ മാനസത്തെ.
ആനന്ദദായിനിയാമിസ്വവാഹിനീ
ഗാനത്തെ സജ്ജനമാസ്വദിയ്ക്കും.
എങ്ങിനെ മാനസമുണ്ടായി സജ്ജന–
സമ്മതിയാജ്ജിച്ചെന്നെല്ലാമിന്നു
ശ്രീ ശിവപാർവ്വതീയുഗ്മത്തെച്ചിന്തിച്ചു
സാദരംചൊല്ലുന്നു കേട്ടുകൊാംവിൻ
ശംഭുപ്രസാദത്താൽ സമ്മതിനേടിയി-
ട്ടിത്തുളസീകവിയായിമാറി

ശ്രീ മനോമോഹന ശ്രീരാമഗാനത്തെ
പാടുന്ന മാലോകക്കാസ്വദിയ്ക്കാൻ.
സന്മതിഭൂമിയിൽ ഗഹ്വരഹൃത്തിലെ
വേദപുരാണമാം സാഗരത്തിൽ
സജ്ജന സത്സംഗ മേഘംചൊരിയുന്ന
ശ്രീരാമകീർത്തിതൻ പുണ്യതീർത്ഥം
ഈ മധുമോഹന ഭാവനാലോകത്തെ
കല്യാണകാരിയായ്ത്തീർത്തിടുന്നു.
രാമഗുണഗണ വർണ്ണന നിർമ്മാല്യം
തണ്ണീരോശ്രീരാമ ഭക്തിയത്രേ.
സത്കർമ്മധ്യാനത്തിന്നീജലമാശ്രയം
ശ്രീരാമഭക്തനിതേകജീവൻ.
സൽബുദ്ധിപൃഥ്വിയിലീജലം വീണു നൽ-
കർണ്ണങ്ങൾക്കെന്നുമാഭൂഷണമായ്
മാനസരൂപിയാം ശ്രേഷ്ഠതലങ്ങളിൽ
ശീതളാനന്ദം പകർന്നിടുന്നു.
അത്യന്ത സുന്ദരമുത്തമ സംവാദ—
ഘട്ടങ്ങൾ നാലുണ്ടിപ്പൊയ്കയിങ്കൽ.
കാകഭുശുണ്ഡി ഗരുഡനോടോതുന്നു
ശങ്കര പാർവ്വതീ സല്ലാപത്തെ
യാജ്ഞവല്ക്യൻ പിന്നെ ഭാരദ്വജനോടാ-
യായതു വർണ്ണിച്ചു കേൾപ്പിയ്ക്കുന്നു.
സാധുസത്സംഗത്തിലീരാമ സേവകൻ
ദാസൻ തുളസിയോ പാടിടുന്നു.
ഈ നാലുഘട്ടങ്ങൾ മാനസരോവര
തീരത്തിൻ ഭക്തിയിൽ മുങ്ങിടുന്നു.
കാണ്ഡങ്ങൾ സോപാനമേഴുണ്ടു കാണുമ്പോൾ
ജ്ഞാനത്തിൻ ദീപ്തിയിൽ തൃപ്തരാകാം.

നിർഗ്ഗുണ ബ്രഹ്മമാം ശ്രീരാമലീലകൾ
ഇപ്പൊഴു തന്നാഴം കാണിയ്ക്കുന്നു.
നിർമല നിർഗ്ഗുണ നിഷ്കള നിത്യത
നമ്മ തൻ ധർമ്മാവതാരമായി
സംസാര ബദ്ധരാം ഭക്തചിത്തങ്ങളെ
മുക്തി തൻ പന്ഥാവിലെത്തിയ്ക്കുമ്പോൾ
അപ്പരിപാവന പ്രേമപീയൂഷത്താൽ
പാരിനെ നാഗത്തിൻ മേലെയാക്കി,
കാരുണ്യം വർഷിയ്ക്കുമാരാമ ലീലകൾ
ആനന്ദവാരിയിലെത്തിയ്ക്കില്ലേ?
രാമസീതാ ഗുണകീർത്തിയാണത്തണ്ണീ-
രോളമുപമകൾ കോമളങ്ങൾ
'ചൗപായി'കളതിൻ താമരക്കൂട്ടങ്ങൾ
യുക്തികൾ മുത്തേകും നൽചിപ്പികൾ
ഛന്ദസ്സുസോരസ്സുദോഹയിവയെല്ലാം
ചെന്താമരപ്പൂ പോൽ ശോഭിയ്ക്കുന്നു.
അത്ഥവും ഭാവവും ഭാഷയും പൂമ്പൊടി
തേനും സുഗന്ധവുമായിടുന്നു.
സത്കമ്മപുഞ്ജങ്ങൾ വണ്ടിണക്കൂട്ടങ്ങൾ
ഹംസമോ വൈരാഗ്യ ജ്ഞാനധാര
വക്രോക്തി ധ്വന്യലങ്കാരങ്ങളെന്നിവ
മത്സ്യങ്ങൾ നാനാവിധത്തിൽകാണ്മൂ!
ധമ്മാത്ഥ കാമമോക്ഷാദികൾ വിജ്ഞാന
ജ്ഞാനത്തിൻ ചച്ചകൾ സുന്ദരങ്ങൾ
യോഗവിയോഗരസാദികളായുള്ള
ജീവികൾ പൊയ്കയിൽ വാണിടുന്നു.
സജ്ജനസാധുഗുണഗണഗാനങ്ങൾ
വാനത്തിൽപ്പാടും ദ്വിജന്മാർ തന്നെ

സജ്ജനസൽസഭമോന്തോട്ടം നിവ്വ്യാജ
ശ്രദ്ധവസന്തമായ്ക്കണ്ടിടേണം.
ഇബ്ഭക്തിഗാനത്തെ സസ്നേഹം പാടുന്ന
പുണ്യവാനീ വനം സ്വന്തമാക്കാം.
ഇപ്പുണ്യകാവ്യത്തെ പാടുന്നോർ കേൾക്കുന്നോർ
ഭക്തിയിൽ നിത്യ നിമഗ്നരാവോർ
ശ്രീരാമമാനസ പുണ്യചരിതത്തിൻ
ഊരാണ്മക്കാരതിൽ തർകമില്ല.
ദുഷ്ടവിഷയിബക കാകപ്പക്ഷികൾ
കാണില്ലിത്തീരത്തിലെന്തു കൊണ്ടും,
മാരചരിതങ്ങൾ മണ്ഡൂകഞ്ഞണ്ടുകൾ
തിന്നുവാനില്ലിതിൻ കാമികൾക്കായ്,
കാമികൾ കാകബകുളങ്ങൾ വന്നെങ്കിൽ
നിൽക്കില്ല മാറും നിരാശരായി,
ശ്രീരാമകാരുണ്യമില്ലാതെയാക്കുമീ
തീരത്തിലെത്താനസാദ്ധ്യമത്രേ!
ദുർജ്ജനസംസർഗ്ഗം പന്ഥാവിൽ കാഠിന്യം
വാക്കുകൾ ദുഷ്ടമൃഗങ്ങൾ തന്നെ.
ദുഷ്ടോപദേശങ്ങൾ വ്യാഘ്രമായ് സിംഹമായ്
സർപ്പമായ് പാതയിൽ നിന്നിടുന്നു.
മോഹമദമാനം ദുർഗ്ഗമകാനനം
ദുസ്തർക്ക നാസ്തികകാട്ടരുവി.
നാനാപ്രകാരത്തിലെത്രയോ വിഘ്നങ്ങൾ
മാനസരസ്സിലൊന്നെത്തിച്ചേരാൻ!
ഭക്തി വിശ്വാസത്തിൻ പാഥേയമില്ലാതെ
സത്സംഗമില്ലാത്ത ഭാഗ്യഹീനർ
പ്രാപിയ്ക്കയില്ലവർക്കെന്നുമേ ദുർഗ്ഗമം
രാമചരിതമാമിത്തടാകം,

എത്തിയാൽ തന്നെയാ നാസ്തികൻ നിദ്രയാൽ
ബദ്ധനായ് പാതയിൽ വീണിടുന്നു.
മൂഢതശീതമായാമന്ദ ഭാഗ്യനെ
മുങ്ങുവാൻ സമ്മതമേകുകില്ല.
സ്നാനം കഴിക്കാതെ മോഹിതൻ മൂഢനായ്
തീരത്തിൽ നിന്നും മടങ്ങിടുന്നു.
സ്നാനവും ചെയ്യാതെ പാനവും ചെയ്യാതെ
മാനിയായോടുമവ് മൂഢനോടായ്
ആരാനുമാരാഞ്ഞാൽ പൊയ്കയെ നിന്ദിച്ചു
മന്ദമതിയായി മാററിടുന്നു.
ശ്രീരാമകാരുണ്യ ദൃഷ്ടി പതിച്ചെങ്കിൽ
വിഘ്നങ്ങളെല്ലാമേ മാഞ്ഞുപോകാം.
ആദരപൂർവ്വമപ്പൊയ്കയിൽ മഗ്നരായ്
താപത്രയത്തെയൊഴിച്ചു നിത്യം
ശ്രീരാമപാദ സരോരുഹഭക്തിയാൽ
പൂരിതചിത്തനാം ഭാഗ്യശാലി
രാമചരിത ശ്രീമാനസരോവരം
പ്രാപിച്ചാൽ പിന്നെ മടങ്ങുകില്ല.
സത്സംഗം തേടുവിൻ സദ്ഭക്തി നേടുവിൻ
ഇപ്പുണ്യവാരിയിൽ മഗ്നരാവിൻ!
മാനസരോവരം ചിത്തത്തിൽ ദർശിച്ചു
സ്നാനം കഴിഞ്ഞതിൽ തൃപ്തരായി
ഉത്സാഹമാനന്ദം ഹൃത്തിൽ നിറച്ചിട്ടു
ഭക്തിയിൽ മഗ്നരായ് കീർത്തിക്കുന്നു.
പ്രേമത്തിൻ സ്രോതസ്സാൽ കാവ്യത്തിൻ കവ്യയി
തീരങ്ങളും ഭേദിച്ചു മുന്നേറുമ്പോൾ
ശ്രീരാമകീർത്തി തൻ നിർമ്മലവാഹിനി
സർവ്വസുമംഗള ശ്രീസരയൂ

സമ്പൂർണ്ണ സുന്ദരമംഗള മൂലമാം
സായൂജ്യം നൽകും സരയൂനദി
ദൈവീകലൗകിക മഞ്ജുളതീരങ്ങളാം-
ക്കള്ളിലൊതുങ്ങാത്ത പുണ്യവാരി
മാനസരോവരപുത്രീ സരയൂ തൻ
പുണ്യപ്രവാഹത്തിൽപ്പെട്ടുപോയാൽ
സാനുജരാമ സമരചരിതമാം
സേനാനദിയുമായ്ച്ചേർന്നിടുന്നു.
രണ്ടിനും മദ്ധ്യേയീ ഭക്തിയാം ഗംഗയോ
ജ്ഞാനവൈരാഗ്യ വിരക്തി നേടി
താപത്രയത്തെ ത്രസിപ്പിച്ചു 'തിംഹാനി'
രാമനാം സിന്ധുവിലെത്തിടുന്നു.
ഉത്ഭവം മാനസം ഉദ്ദേശ്യം സാഗരം
ശ്രീരാമകീർത്തിയാമിസ്സരയൂ.
രാമചരിതത്തിൽ നിന്നും പുറപ്പെട്ടു
ഭക്തിയാം ഗംഗയിലെത്തിടുന്നു.
ശ്രോതാക്കൾക്കിമ്പം കൊടുത്തുകൊടുത്തുകൊ-
ണ്ടാ നദി വീണ്ടുമൊഴുകിടുന്നു.
കീർത്തിയാമീനദി സർവ്വദാ സുന്ദരം
പാവനം ഷഡൃതുഭേദമില്ല
പാർവ്വതീ കല്യാണം ഹേമന്തം ശ്രീരാമ-
ജന്മം ശിശിരമായ്ലാലസിപ്പൂ
രാമവിവാഹ സമാജ മുത്തുരാജ–
മംഗളദായകമായിടുന്നു.
ഗ്രീഷ്മം വനാഗമമാഗ്ഗമാണാതപം
ദുസ്സഹം ദുഃഖദം ദീർഘയാത്ര.
യുദ്ധംഭയങ്കരം രാക്ഷസനിഗ്രഹം
ദേവർതന്നാശ്വാസം വർഷകാലം

രാമരാജ്യത്തിൻ സുഖമേന്മ നമ്രത-
യെല്ലാം ശരത്കാലാകർഷണങ്ങൾ
ആർത്തി വിനയമെൻ ദീനത്വം ലാഘവം
വാരിതൻ വൈചിത്ര്യം മാത്രമത്രേ
ആനാലുസോദര സൗഹാർദ്ദം തണ്ണീരിൻ
മാധുരി സൗഗന്ധമത്രമാത്രം.
ശ്രീരാമ ഭക്തിയെ പോഷിപ്പിച്ചീജലം
കാലത്തിൻ കല്മഷം നീക്കിടുന്നു.
സംസാര ശോഷണം തുഷ്ടിതൻ പോഷണം
ദാരിദ്ര്യദോഷ നിവാരണം താൻ
കാമകോപ മദമോ ഹവിനാശനം
ജ്ഞാന വിരാഗ വിവർദ്ധനം താൻ
സാദരം മജ്ജനപാനങ്ങൾ ചെയ്യുമ്പോൾ
പാപ താപങ്ങളഴിഞ്ഞുപോകും
ഈ രാമകീർത്തന സത്പ്പുണ്യതീർത്ഥത്തിൽ
ചിത്തംകഴുകാത്ത ഭാഗ്യഹീനൻ
കാലത്താൽ വഞ്ചിതൻ ദാഹിച്ചു ദീനനായ്
മായാമരീചിക തേടിടുന്നു.
കാമവികാരം വഴികാട്ടുന്നോരത്തു
ദുർവിധിമഗ്നനായ്ത്തീർന്നിടുന്നു.
പൊയ്യുതൻ മാഹാത്മ്യമോർമ്മിച്ചു പിന്നെയും
ദുർഗ്ഗാശിവന്മാരെ ധ്യാനിക്കുന്നു.
സുന്ദരസൽകഥയിങ്ങനെ ഭാഷയിൽ
പാടുന്നു നമ്രനായിത്തുളസീ
രാമതൃപ്പാദകമലത്തെ ചിത്തത്തിൽ
ധ്യാനിച്ചനുഗ്രഹമാശിയ്ക്കുന്നു.
മാമുനിയുഗ്മ സംവാദം വഴിപോലെ
വർണ്ണിച്ചു സംതൃപ്തിനേടുവാനായ്.

പുണ്യത്രിവേണിയിൽ ശ്രീരാമഭക്തനായ്
സജ്ജനസാധുസംസേവിതനായ്.
മകരസംക്രാന്തിമാഘാദിയിലെത്തുന്ന
തീർത്ഥത്തിൽ ദനുജദേവാദിവൃന്ദം
സത്തുക്കരം സാദരം സ്നാനം കഴിച്ചിട്ടാ-
ശ്രീതീർത്ഥ രാജനെ വാഴ്ത്തിടുന്നു.
ശ്രീവേണീ മാധവപാദപൂജചെയ്യക്ഷ്യ
വടവൃക്ഷസ്പർശനമാസ്വാദിപ്പൂ.
രോമാഞ്ചഗാത്രരായ് മുനിതൻ പവിത്രമാം—
മതിരമ്യമാശ്രമം ദർശിക്കുന്നു.
തീർത്ഥത്തിൽ സ്നാനം കഴിഞ്ഞു മുനിജന-
മാശ്രമവാടത്തെ യാശ്രയിപ്പൂ.
സജ്ജന സംസർഗ്ഗസംതൃപ്തരായ് തത്വ –
ദർശികരംസന്തുഷ്ടരായിടുന്നു.
സ്നാനം ഹരിഗ്ഗുണഗാനമിവയിലാ
മാമുനിമാർ തൃപ്തരായിടുന്നു.
തത്വാർത്ഥചിന്തനം ബ്രഹ്മനിരൂപണം
ജ്ഞാനവിരക്തി സ്വധർമ്മചർച്ച
ഭക്തിവൈരാഗ്യ വിരചിത നിർമ്മല
സ്വച്ഛതരാജിയ്ക്കുമന്തരീക്ഷം!
മാഘമാസത്തിലെ സ്നാനം കഴിഞ്ഞിട്ടാ
മാമുനിശ്രേഷ്ഠന്മാർ യാത്രയാകും.
ഓരോ സംവത്സരമിങ്ങനെയാനന്ദ-
മഗ്നരായാശ്രമം വിട്ടുപോകും.
സ്നാനം കഴിഞ്ഞിട്ടൊരിയ്ക്കൽ മുനിവര—
രാശ്രമം വിട്ടുമടങ്ങീടുമ്പോരം
ഭാരദ്വാജൻ യാജ്ഞവല്ക്യ തൃപ്പാദത്തെ
പാണിദ്വയത്താൽപ്പിടിച്ചു ചൊല്ലി.

സാദരം പാദപത്മത്തെക്കഴുകിച്ചി-
ട്ടഗ്രാസനത്തിൽപ്പിടിച്ചിരുത്തി
പൂജിച്ചാശ്രേഷ്ഠന്റെ കീർത്തിയെ വർണ്ണിച്ചു
ചൊല്ലീമണിവീണ വാണീയിങ്കൽ.
വേദതത്വജ്ഞനാം നാഥനോടിന്നു ഞാൻ
സന്ദേഹമുണ്ടതു ചോദിക്കുന്നു.
ചോദിക്കാൻ നാണവുമില്ലെങ്കിൽ ഖേദവും
തോന്നുന്നീ സംശയം തീർത്തിടേണം.
വേദപുരാണ മുനിഗണസജ്ജന
വാണിതൻ തത്വം പ്രസിദ്ധമല്ലേ?
നിർമ്മലജ്ഞാനമുദിക്കില്ല ശിഷ്യനി-
ലാശാനിൽ നിന്നും മറച്ചുവച്ചാൽ.
ഇങ്ങനെ ചിന്തിച്ചെന്നജ്ഞാനം നീക്കുവാൻ
ശ്രീഗുരുനാഥൻ കനിഞ്ഞിടേണം.
സജ്ജന വേദപുരാണ സുസമ്മതം
ശ്രീരാമനാമ മാഹാത്മ്യമെന്നും
സന്തതം ശംഭു ജപിക്കുന്നതുദിനം
നാശവിഹീനനാണെങ്കിൽപ്പോലും.
കല്യാണരൂപിയാം ജ്ഞാനഗുണരാശി-
യീരാമനാമം ജപിച്ചുനിത്യം
കാശിയിൽ ഭക്തർക്ക് മോക്ഷത്തെ നൽകുന്നു
കായം ത്യജിക്കുമാമാത്രയിങ്കൽ.
ഏതൊരു രാമൻ തൻ നാമത്താൽ മാരാരി
കാശിയിൽ മുക്തിയെ നൽകിടുന്നു.
ആരാമനാരെന്നു ചൊല്ലു കൃപാനിധേ
സന്ദേഹഹീനനായ്ത്തീർത്തിടേണം.
കോസല രാജകുമാരനായ് പണ്ടൊരു
രാമൻ പുരാണപ്രസിദ്ധനത്രേ!

നാരീവിരഹത്താൽ ദുഃഖിതനായ് ക്രുദ്ധൻ
രാവണൻ തന്നെവധിച്ചുവത്രേ!
ആരാമനാമം പുരാരി ജപിപ്പൂമോ
സർവ്വജ്ഞ സത്യത്തിന്നാലയമേ!
വിസ്തരിച്ചക്കഥ ചൊല്ലേണം നാഥനെൻ
സംശയം നിർമ്മൂലം തീരും മട്ടിൽ.
പുഞ്ചിരിച്ചായാജ്ഞവല്ക്യൻ പറകയായ്
രാമ മാഹാത്മ്യമജ്ഞാതമല്ല.
ശ്രീരാമഭക്തനാം ഭാരദ്വാജഷി തൻ
സാമർത്ഥ്യം നന്നായറിഞ്ഞവൻ ഞാൻ.
ശ്രീരാമചന്ദ്രൻ തൻ ഗൂഢമാം സൽകഥ
പിന്നെയുംപിന്നെയും കേൾക്കാൻമാത്രം
പ്രശ്നങ്ങൾ ചോദിച്ച മൂഢനെപ്പോൽ മുനി-
യാനന്ദിച്ചാപ്രേമ മഗ്നനാവാൻ
സാദരം സശ്രദ്ധം കേൾക്കുവിനേവരും
ശ്രീരാമസുന്ദര സൽച്ചരിത്രം.
ആമഹാമോഹ മഹിഷേശമർദ്ദിനി
കാളിയായിക്കഥ ചൊല്ലിടുന്നു.
ഭക്തചകോരത്തിൻ ചന്ദ്രകിരണമാം
മുക്തിപ്രദായിനിപുണ്യഗാഥ
സന്ദേഹമിങ്ങനെയുണ്ടായ് ഭവാനിക്കു-
മുത്തരമിത്തരം ചൊല്ലിയീശൻ.
പാർവ്വതീശങ്കര സംവാദമിത്ഥം ഞാൻ
വിസ്തരിച്ചോതുന്നു കേട്ടുകൊൾവിൻ
സംവാദമെങ്ങനെയെപ്പോൾ നടന്നുവെ-
ന്നോതുന്നു സംശയം തീർന്നിടാനായ്.
ത്രേതായുഗത്തിലൊരിയ്ക്കലഗസ്ത്യൻ തൻ
പർണ്ണകുടീരത്തിൽ പോയിരുന്നു

വിശ്വജനനിബ്ഭവാനി സതിയുമാ–
യീശ്വരൻ സത്സംഗമാസ്വദിയ്ക്കാൻ.
സർവ്വേശ്വരൻ മഹാദേവനെ കുംഭജൻ
പൂജിച്ചു സംതൃപ്തനാക്കിയപ്പോരം
ശ്രീരാമഗാനത്തെ കേരംക്കുവാനിച്ഛരിച്ചു
ദേവനോടായ് മുനിയോതിയേവം.
ശ്രീരാമഭക്തിതൻ ഗൂഢമാം തത്വങ്ങ-
ളത്തത്വദർശികരം ചർച്ചചെയ്തു.
കേട്ടിട്ടും കേരംപ്പിച്ചുമാഗുണ ഗാഥക-
ളീരണ്ടുപേരും സുഖിച്ചുവാണു.
ശ്രീരഘുരാമഗുണഗണഗാനങ്ങരം
പാടിയാ ഭക്തന്മാർ തൃപ്തരായി.
ദക്ഷകുമാരിയുമായിപ്പുരാരിയാ-
പ്പുണ്യാശ്രമത്തെ വെടിഞ്ഞുപോയി.
കൈലാസമെത്തുവാൻ കാലാരിപോയപ്പോരം
ദണ്ഡകാരണ്യത്തിൽ വിശ്രമിച്ചു.
പൃഥ്വിതൻ ഭാരത്തെപ്പോക്കുവാൻ ശ്രീഹരി
രാമനായ് മന്നിൽപ്പിറന്നകാലം
താതൻതൻവാക്കിനെപ്പാലിയ്ക്കാൻ കോസലം
വിട്ടുവനത്തിൽ വസിയ്ക്കുംകാലം
താപസവേഷത്തിൽ ദണ്ഡകാരണ്യത്തിൽ
കാന്തയെത്തേടി നടക്കുംകാലം
ചിന്തിയ്ക്കയായ് ശംഭുവെങ്ങനെ ദർശനം
ഗുപ്തമായെങ്കിലും നേടുവാനായ്.
ശങ്കരചിത്തത്തിൻ സംഭ്രമം കണ്ടിട്ടാ
ദക്ഷൻതൻ നന്ദിനി സംശയിച്ചു.
മർത്ത്യനായ് രാവണമൃത്യുവിനെത്തിയ
ഗുപ്താവതാരമാം രാമചന്ദ്രൻ

പ്രത്യക്ഷദർശനമായെങ്കിൽശ്ശുദ്ധമാം
സത്യമോവ്യക്തമായ് വന്നുപോകാം.
ദർശനലാലസാമഗ്നനായീശ്വരൻ
യുക്തികൾ ചിന്തിച്ചിരുന്നിടുമ്പോൾ
മാരീചൻ മാനായി രാവണ സന്യാസി
സീതയെക്കട്ടുകടന്നുപോയി.
മാനിനെ ക്കൊന്നിട്ട സീതയെക്കാണാഞ്ഞു
ശ്രീരാമനേത്രം നിറഞ്ഞുപോയി.
പ്രാകൃതമർത്ത്യനെപ്പോൽ വിരഹാർത്തനായ്
ദേവിയെത്തേടിയലഞ്ഞിടുന്നു.
യോഗവിയോഗവിഹീനനാം ശ്രീരാമ
പുണ്യചരിത്രം വിചിത്രമത്രേ !
മന്ദമതികളാമായയിൽ മോഹിച്ച
സംഭ്രാന്തചിത്തരായ്ത്തീർന്നിടുന്നു.
സന്ദർഭംനന്നെന്നറിഞ്ഞു ശ്രീ ശങ്കരൻ
ശ്രീരാമദർശനമാസ്വദിച്ചു.
നേരെപരിചയം നേടാതെ രാമനെ
ദൂരത്തിൽ നിന്നുകണ്ടാനന്ദിച്ചു.
''ജയജഗപാവനസച്ചിദാനന്ദ'' മെ
ന്നോതിക്കൊണ്ടീശനും യാത്രയായി.
രോമാഞ്ചഗാത്രനായ് ദേവീ സമേതനായ്
അക്കൃപാധാമമോ നീങ്ങുകയായ്.
ശങ്കരചിത്തവ്യഥകണ്ടുസന്ദേഹം
ദക്ഷൻെറ പുത്രിക്കും വന്നു കൂടി
ശ്രീജഗദീശ്വരൻ ശംഭുനിഖിലേശൻ
നാനാസുരമുനിവന്ദ്യനായോൻ
അജ്ഞനീ മനുജനെ പ്രണമിച്ചു ഭക്തിതൻ
പുഴയിൽ മുഴുകിയൊഴുകിടുന്നു.

മായാരഹിതമജ്ജന്മ മഗോചര—
ബ്രഹ്മം മനുജനായ് ത്തീന്നിടുമോ ?
ശ്രീഹരിനരരൂപധാരിയായ് ധരയിൽവ-
ന്നീവിധം തിമിരത്തിലലയുകയോ ?
ജ്ഞാനനികേതനമസുരാരിയജ്ഞനായ്
നാരിയെത്തേടിയലയുകയോ ?
നാരീവിരഹത്തിൽ വിവശനായ് ശ്രീപതി-
യാതങ്കച്ചുഴിയിലുഴലുകയോ ?
ശങ്കരവാണിയസത്യമായ്ത്തീരില്ല
സന്ദേഹംനീങ്ങാൻവഴിയുമില്ല.
സ്പഷ്ടമായൊന്നും പറഞ്ഞില്ലയെന്നാലും
ശങ്കരനെല്ലാം മനസ്സിലായി.
സവ്വജ്ഞൻ സവ്വവും ചിത്തത്തിൽ കണ്ടപ്പോഠം
ദക്ഷതൻപുത്രിയോടോതിയേവം.
നന്നല്ല ചാപല്യം നാരീസ്വഭാവമീ -
സന്ദേഹമില്ലാതെയാക്കീടണം.
കുംഭജൻപാടിയ രാമായണത്തിലെ
യീരാമൻതന്നെയെന്നിഷ്ടദൈവം
ശ്രീരാമനാണെൻ കരളിൽക്കടികൊള്ളും
നിസ്തുല നിമ്മലഭക്തിദീപം.
ഭക്തമുനിഗണം നിത്യവും സേവിയ്ക്കും
സച്ചിദാനന്ദത്തിൻ വ്യക്തരൂപം.
നിമ്മലചിത്തരായ് ധ്യാനിയ്ക്കുന്നാരെയോ
സിദ്ധമുനിജ്ഞാനിയോഗിവൃന്ദം;
സന്തതം വേദപുരാണ ശാസ്ത്രങ്ങളി-
ന്നാരുടെ കീത്തിയെപ്പാടിടുന്നു.
'നേതി'യെന്നോതിബ്ബുധജനമന്തിയിൽ
സത്യത്തിലെത്താൻ ശ്രമിച്ചിടുന്നു.

ആസർവ്വവ്യാപക ബ്രഹ്മസ്വരൂപമാം
നിത്യസ്വതന്ത്രനാം മായാകാന്തൻ
സാക്ഷാൽ ഭഗവാൻ ശ്രീരാമനീഭൂമിയിൽ
ഭക്തരെ രക്ഷിയ്ക്കാനായ്പ്പിറന്നു.
സന്ദേഹം തീർത്തു വരുന്നവരേയ്ക്കും ഞാൻ
ഈ വടച്ഛായയിൽ വിശ്രമിയ്ക്കാം.
ഭാവിച്ച മോഹഭ്രമത്തെയകററുവാൻ
ചിന്തിച്ചു വേണ്ടതു ചെയ്തശേഷം
ദക്ഷൻെറ പുത്രിയ്ക്കു മംഗളമല്ലെന്നു
ശങ്കരനൂഹിച്ചുസ്വസ്ഥനായി.
തന്നിലും വിശ്വാസമില്ലാതെ സംശയം
തീരാതെ പോയതും നോക്കിനിന്നു.
സംശയം തീക്കാൻ സതി രാമമാർഗ്ഗത്തിൽ
സീതതൻ രൂപത്തിൽ ചെന്നുനിന്നു.
സീതയെ ദർശിച്ചു സ്തബ്ധനായ് ലക്ഷ്മണൻ
ശ്രീരാമചന്ദ്രനെ നോക്കി നിന്നു.
കൈകൂപ്പി വന്ദിച്ചു രാമൻ വിനമ്രനായ്
ദേവിയോടിങ്ങനെയോതി മന്ദം:
''ദേവനു സൗഖ്യമോ ദേവിയെന്തിങ്ങനെ
ദേവനില്ലാതെ നടന്നിടുന്നു?''
ഗൂഢവചനത്താൽ സന്ദേഹം തീന്നപ്പോഠം
സങ്കോചിച്ചാസതി പിൻതിരിഞ്ഞു
ലക്ഷ്മണസീതാസമേതനായ് രാമനെ
തൻമുന്നിൽക്കണ്ടു ചകിതയായി.
പിന്നോട്ടു നോക്കുകിലപ്പോഴും ശ്രീരാമൻ
രാമനല്ലാതൊന്നും കാണുന്നില്ല.
സിദ്ധമുനീശ്വര സീതാസമേതനായ്
സോദരനൊത്തെങ്ങും രാമൻ തന്നെ

മുപ്പത്തിമുക്കോടി ദേവകളൊത്തിട്ടാ
മൂർത്തികൾ മൂന്നും വണങ്ങീടുന്നു.
നാനാപ്രകാരത്തിൽ വേഷത്തിലേവരും
അച്ചരണാംബുജം വന്ദിയ്ക്കുന്നു.
ദുർഗ്ഗയും വാണിയും ലക്ഷ്മിയും ചേർന്നിട്ടാ
ദിവ്യമാം രൂപത്തെ വീക്ഷിയ്ക്കുന്നു.
സംസാരചക്രത്തിൽ സഞ്ചാരം ചെയ്യുന്ന
സർവ്വവും രാമനായ് മാറിടുന്നു.
ആ വിശ്വരൂപത്തിൽ ത്രസ്തയായ്ക്കണ്ണട-
ച്ചദ്ദേവിയല്പം മയങ്ങിനിന്നു.
ആലസ്യം മാറിയാ ഭാമിനി കൺതുറ-
ന്നാരാമപാദം വണങ്ങിനിന്നു.
ചാരത്തണഞ്ഞപ്പോൾ ചോദിച്ചു കാമാരി
കാര്യത്തിൻ സാരമറിഞ്ഞു വന്നോ ?

## മാസപാരായണം – രണ്ടാം വിശ്രമം.

ശ്രീരാമ മാഹാത്മ്യമെന്തെന്നറിഞ്ഞിട്ടും
യാഥാർത്ഥ്യം ദേവിയൊളിച്ചു വച്ചു.
''ഇല്ല, പരീക്ഷിച്ചതില്ല ഞാനങ്ങേപ്പോൽ
ആ രാമ പാദം വണങ്ങിപ്പോന്നു.
അങ്ങു പറഞ്ഞതസാദ്ധ്യമായ്ത്തീരുമോ ?
അങ്ങിലെൻ വിശ്വാസമത്രമാത്രം. ''
ധ്യാനത്തിൽ കണ്ടപ്പോൾ ദേവിതൻ വ്യാജത്തെ
മൗനിയായ് ദേവനിരുന്നു പോയി.
ആ സതീദേവിയെപ്പോലും ഭ്രമിപ്പിച്ച
ശ്രീരാമ മായയെക്കൈവണങ്ങി.
ശ്രീഹരി സങ്കല്പ നിർമ്മിത ഭാവിതൻ

നിശ്ചലതത്വത്തിൽ വിസ്മയിച്ചു.
ശ്രീ സീതാരൂപം ധരിച്ച തൻ പത്നിയെ–
യോർത്തു മഹാദേവനാർത്തനായി.
പ്രീതിയാൽ ദേവിയെ വീക്ഷിച്ചാലന്യായം
ഭക്തിതൻ മാർഗ്ഗമോ ലുപ്തമാകും
കൈവിട്ടാൽ കഷ്ടവും പ്രേമിച്ചാൽ പാപവും
സന്തപ്തചിത്തൻ വിരാഗിയായി.
ശ്രീരാമ പാദത്തെയോർമ്മിച്ചു ശങ്കരൻ
സത്യത്തെപ്പാലിയ്ക്കാൻ നിശ്ചയിച്ചു.
''ശ്രീരാമ ഭക്തരിലദ്വിതീയൻ തന്നെ''
യാകാശവാണിയുണ്ടായിതപ്പോൾ.
പാലുമീറീരുമൊരുമിച്ചുചേരിലും
പാലായി വില്ക്കാനസാദ്ധ്യമല്ല.
നീരുമിപ്പാലും പിരിയുകയില്ലയോ
നാരങ്ങാനീരതിൽച്ചേരുന്നെങ്കിൽ,
വ്യജത്താൽ പ്രേമവിശ്വാസങ്ങളിങ്ങനെ
ചിത്തത്തിൽ ലുപ്തമായ്ത്തീർന്നിടുന്നു.
സത്യത്തെ മാനിച്ചു കൈലാസശൃംഗത്തിൽ
ശങ്കരൻ ധ്യാനസമാധിയായി.
സന്തപ്തയായ് ദേവിയന്തികേവാഴുന്നു
യാഥാർത്ഥ്യമാരുമറിഞ്ഞുമില്ല.
എൺപത്തിയേഴ സഹസ്രാബ്ദമിങ്ങനെ
നീങ്ങിയുണർന്നിതാ കാലകാലൻ.
ആരാമനാമത്തിൻ ശീതളച്ചോലയിൽ
വേദനവഹ്നിയണച്ചു വച്ചു.
വേദവിദിതനായ് ദീനദയാലുവായ്
ആർത്തികരം തീർക്കുമെൻ രാമചന്ദ്രാ
പ്രാർത്ഥിയ്ക്കുന്നഞ്ജലീബദ്ധയായ് ദേഹിയ്ക്കു

മോചനം നൽകുവാൻ നമ്രയായി.
ശ്രീരാമനാമശ്രവണത്താൽ കാലാരി
ദേവിയെ വീണ്ടും പ്രബുദ്ധയാക്കി.
സർവ്വഥായോഗ്യനായ്ക്കണ്ടിട്ടീ ദക്ഷനെ
ബ്രഹ്മൻ പ്രജാപതിനാഥനാക്കി.
ശക്തിതൻ ഗർവ്വാലഭിമാനം വദ്ധിച്ചു.
ദക്ഷൻമഹേശനെ ധിക്കരിച്ചു.
യാഗത്തിൽ സാദരം ദേവന്മാരേവരും
ഭാഗങ്ങൾക്കായിട്ടാമന്ത്രിതരായ്
കിന്നർ ഗന്ധർവ്വ സിദ്ധനാഗാദികൾ
ദേവന്മാരോടൊത്തു യാത്രയായി.
മൂത്തികൾ മൂവരുമില്ലാതെ ദേവന്മാർ
ആകാശമാർഗ്ഗേ നിറഞ്ഞുനിന്നു.
വ്യോമത്തിൻ സുന്ദരദേവകുമാരികൾ
ആടുന്നു പാടുന്നു മോഹനമായ്.
ചോദിച്ചു കാരണം ദേവനോടായ് സ്സതി
സർവ്വജ്ഞൻ വിസ്തരിച്ചോതിയെല്ലാം
ദക്ഷൻ തൻ യാഗത്തിൻ വാത്തകൾ കേട്ടപ്പോൾ
നന്ദിനീചിത്തം പ്രസന്നമായി.
ഭത്താവിന്നാജ്ഞ ലഭിക്കുകിലച്ഛൻ തൻ
യജ്ഞത്തെക്കാണുവാനിച്ഛയായി.
ഭർത്തൃപരിത്യാഗതപ്ത ഹൃദയത്തിൽ
കുററത്തിൻ ബോധമധികമായി.
സങ്കോചപ്രേമരസലീനവാണിയിൽ
ദേവിപതിയോടുരച്ചുമെല്ലേ.
അച്ഛൻെറ ഗേഹത്തിലുത്സവമല്ലയോ
ഇച്ഛയുണ്ടിപ്പോൾ ഗമിച്ചിടാനായ് !
ഉത്തരമോതി ശിവനതിൽ തെററില്ല

കുററവുമാരും പറകയില്ല.
പുത്രിമാർക്കെല്ലാം ക്ഷണം ലഭിച്ചെങ്കിലും
ശ്രീസതീദേവിക്കലഭ്യമായോ ?
ദേവിയെ മാത്രം ക്ഷണിച്ചിട്ടില്ലോക്ഷണ-
മെന്നോടാ വൈരം മറന്നിട്ടില്ല.
ബ്രഹ്മസഭയിലസന്തുഷ്ടനായിട്ടു—
പിന്നെയുമിന്നെന്നെ നിന്ദിയ്ക്കുന്നു.
ശീലമോ സ്നേഹമോമാനമര്യാദയോ
കാണില്ല ദേവിയ്ക്കാഗേഹത്തിങ്കൽ.
സ്വാമിപിതാഗുരുമിത്രഗൃഹങ്ങളിൽ
ആമന്ത്രണം വേണ്ടയെന്നാകിലും
വൈരത്തിൻ സാന്നിദ്ധ്യം മംഗളം നേരല്ല-
യോമ്മിച്ചു പോകണമത്രമാത്രം.
ശങ്കരസാന്ത്വനം കേട്ടിട്ടും ദേവിയ്ക്കു
ജ്ഞാനത്തിൻ ദീപ്തിയുദിച്ചതില്ല.
അച്ഛൻ വിളിയ്ക്കാതെ പോകുകയാണെങ്കി—
ലിച്ഛാഭംഗം ഫലമോമ്മവേണം.
നാനാതരത്തിലുപദേശിച്ചെങ്കിലും
നിന്നില്ല ദേവിയോ യാത്രയായി.
മുഖ്യഗണങ്ങളെ രക്ഷയ്ക്കായ്ദേവിയ്ക്കു
മുപ്പുരവൈരിയയച്ചു കൂട്ടായ്.
അച്ഛൻെറ ഗേഹത്തിൽ പുത്രിയെക്കണ്ടപ്പോഠം
സ്വാഗതമാരുമേ ചെയ്യതില്ല.
ദക്ഷനെപ്പേടിച്ചു സോദരിമാർ പോലും
പുഞ്ചിരി തൂകി മറഞ്ഞുപോയി.
മാതാവുമാത്രമപ്പുത്രിയെ സപ്രേമം
സ്വീകരിച്ചുള്ളിലേയ്ക്കാനയിച്ചു
കണ്ടതായ്പ്പോലും നടിച്ചില്ല ദക്ഷനോ

കണ്ടപ്പോൾ കോപത്താലൊന്നുനോക്കി.
യജ്ഞത്തിൽ ശംഭുവിൻ ഭാഗത്തെക്കാണാഞ്ഞു
ദേവി തൻ ചിത്തം പുകഞ്ഞുനീറി.
ശങ്കരൻ ചൊല്ലിയ വാക്കുകളോർത്തിട്ടും
ദേവനെ നിന്ദിച്ച ദൃശ്യം കണ്ടും
കോപവും താപവുമാർന്നു ഭവാനിയാ-
ശാലയിൽ സ്തബ്ധയായി നിന്നുപോയീ.
ഭർത്തൃപരിത്യാഗ ദുഃഖത്തെക്കാളതി-
കഷ്ടമായ്ത്തോന്നിയാ നിന്ദയപ്പോൾ
ദാരുണ ദുഃഖങ്ങളെത്രയുണ്ടെങ്കിലും
ബന്ധുവിൻ നിന്ദപോലില്ല പാരിൽ.
സ്വന്തഗൃഹത്തിലീ സ്വന്തക്കാർ നിന്ദിച്ചാൽ
സ്വന്തമായെന്തുണ്ടീ മന്നിടത്തിൽ?
മാതാവിൻ സാന്ത്വനം കേട്ടിട്ടുമദ്ദേവി
ക്രോധത്താൽ കത്തിജ്വലിച്ചുപോയി.
തത്ക്ഷണം ദേവിയായാഗാഗ്നിയിൽച്ചാടി
ദക്ഷജദേഹത്തെ സന്ത്യജിച്ചു;
ദേഹാന്തം ദർശിച്ച ക്രുദ്ധരായ് ഭൂതങ്ങൾ
ആയാഗശാലയെ വിധ്വംസിച്ചു.
വൃത്താന്തമെല്ലാമറിഞ്ഞപ്പോൾ ശങ്കരൻ
ക്രുദ്ധനായ് ഭദ്രനെ യാത്രയാക്കി.
യജ്ഞവിധ്വംസനം, ദേവതാപീഡനം,
ശ്രീവീരഭദ്രൻ തൻ ജൈത്രയാത്ര,
ദക്ഷൻ തൻ ശിക്ഷയും യാഗത്തിന്നന്ത്യവും
ലോകപ്രസിദ്ധമായ്ത്തീർന്നതല്ലേ!
ദേവിതൻ സാന്നിദ്ധ്യം കാരണമാശൈലം
പാവനമായ്ക്കണ്ടു മാമുനിമാർ,
പുഷ്പഫലയുക്ത വൃക്ഷലതാദികൾ

ഭവ്യമായ്ത്തീർത്തിതാ ഭൂവിഭാഗം
നാനാഖനികരം മണികരം നിറഞ്ഞൊരാ
പ്രാലേയ ശൈലേശ രാജധാനി
പുണ്യനദികളൊഴുകുമത്തീരത്തിൽ
പക്ഷിമൃഗാദി വിഹരിയ്ക്കുന്നു.
വൈരം മറന്നിട്ടാ പ്രാണികളെല്ലാമേ
പ്രേമത്തിൻ ശക്തിയിലൊന്നായ്‌വന്നു!
ശോഭിച്ചവിടത്തിൽ പാർവ്വതീ ശ്രീരാമ-
ഭക്തിയിൽ ദാസൻ പ്രകാശിയ്ക്കും പോൽ.
നിത്യവും നൂതന കല്യാണ കീർത്തന-
ഗാനങ്ങരം പാടുന്നു ദേവവൃന്ദം.
കാര്യങ്ങളെല്ലാമറിഞ്ഞു ശ്രീനാരദൻ
യാത്രയായാദൃശ്യം കാണ്മതിന്നായ്
കാലുകഴുകിച്ചുപവിഷ്ടനാക്കിയാ-
പ്പർവ്വതരാജനൊട്ടാദരിച്ചു.
ദേവർഷി വന്ന സൗഭാഗ്യത്താൽ തുഷ്ടനായ്
പുത്രിയെപ്പെട്ടെന്നു കൊണ്ടുവന്നു
സർവ്വത്ര സഞ്ചരിയ്ക്കുന്ന ത്രിലോകജ്ഞ-
സർവ്വജ്ഞനാം മുനി ചൊന്നിടേണം.
കന്യതൻ ദോഷഗുണങ്ങരം വിചാരിച്ചു
ഭാവിയെ വ്യക്തമായ്ക്കാണിയ്ക്കേണം.
പുഞ്ചിരി തൂകിക്കൊണ്ടോതിനാൻ നാരദൻ
ഗൂഢമായ് കോമളവാണിയിങ്കൽ.
സർവ്വഗുണങ്ങരംക്കുമാലയമിദ്ദേവി
സൗന്ദര്യസൗശീലമൊത്തു ചേർന്നോരം
അംബികയെന്നുമുമയെന്നും പേരുണ്ടായ്
സുപ്രസിദ്ധം ശ്രീഭവാനിയെന്നും
സൽഗുണസമ്പന്നലക്ഷണമൊത്തവരം

കീർത്തിയാൽ നിങ്ങളെദ്ധന്യരാക്കും.
നിത്യസുമംഗലി ഭർത്തൃപ്രിയയായി-
ട്ടെന്നുമിപ്പാരിൽ നൽപ്പേരെടുക്കും.
വന്ദ്യയായ് പൂജ്യയായ് ദേവിയായിപ്പാരിൽ
പാതിവ്രത്യത്തിൻ പര്യായമാകും!
ദേവിതൻ നാമം സ്മരിച്ചിനി ഭാവിയിൽ
പാതിവ്രത്യം സ്ത്രീകളാചരിക്കും.
ലക്ഷണമെല്ലാം തികഞ്ഞവളെങ്കിലും
ദോഷങ്ങളും ചിലതുണ്ടു ചൊല്ലാം
നിർഗ്ഗുണനായ് മാനഹീനനനാഥനായ്
മാതാപിതാക്കളില്ലാത്തോനായി
സംശയഹീനനായ് നീരസനായൊരു
യോഗിതാൻ വന്നിടും സ്വാമിയായി.
നഗ്നജടയനിഷ്ഠാമ ഹൃദയനായ്
എത്തുമാ മംഗളവേഷധാരി
ഹസ്തരേഖാശാസ്ത്രം തെറ്റുകില്ലെന്നാകിൽ
സത്യമായ്ത്തന്നിതു വന്നുചേരും.
ദേവഷിവാണിയിൽ തപ്തരായ്പ്പവ്വത—
ദമ്പതിമാരശ്രുതൂകിപ്പോയീ
ആനന്ദക്കണ്ണീരിൽ പാർവ്വതീദേവിയു—
മാനനം താഴ്ത്തിയിരുന്നു പോയി!
ദേവഷിവാണിയസത്യമായ്ത്തീരില്ല-
യെന്നോർത്താപ്പാവ്തിയാനന്ദിച്ചു.
ശങ്കരപാദത്തിലുത്ഭൂതമായ്പ്രേമം
സന്ദേഹം, സംഗമം സാദ്ധ്യമാമോ ?
നാരദവാണിയിൽ വിശ്വസിച്ചേവരും
സന്തപ്തചിത്തരായ്ത്തീന്നു പോയീ !
ധൈര്യത്താൽ ചിത്തം മറച്ചാഗിരിവരൻ

ആരാഞ്ഞി '' തിന്നൊരുപായമെന്തേ.'' ?
ചൊല്ലിനാൻ നാരദൻ ''ബ്രഹ്മലിഖിതത്തെ
മാററാൻ മനുഷ്യനാലാവതല്ല,
പക്ഷെ, പ്രതിവിധിയൊന്നു ഞാൻ ചൊല്ലിടാം
രക്ഷയൊരുപക്ഷെ കിട്ടിയേക്കാം.
ചൊല്ലിയദുർഗ്ഗുണമെല്ലാമേ കാണുന്നു
കൈലാസവാസിയാം ശങ്കരനിൽ
ശങ്കരകിങ്കരയാകാൻ കഴിഞ്ഞെങ്കിൽ
ശങ്കിയ്ക്കാനില്ലെല്ലാം മംഗളമായ്.
സദ്ഗുണ ദുർഗ്ഗുണമെല്ലാം സമമല്ലേ
സച്ചിദാനന്ദത്തിലെത്തുമെങ്കിൽ
പാമ്പിൽ കിടക്കമീ വൈകുണ്ഠനാഥനിൽ
പണ്ഡിതന്മാർ കുററം കാണുന്നില്ല.
നന്നെന്നു നോക്കാതെയെന്തുമേതിന്നുന്ന
വഹ്നിയും സൂർയ്യനും മാന്യരല്ലേ ?
മാലിന്യം ചേർന്നിട്ടും ഗംഗതൻമാഹാത്മ്യം
മാനവരിന്നും പുകഴ്ത്തുന്നില്ലേ?
മർത്ത്യനിതുവിധം ചെയ്യന്നിരിയ്ക്കുകിൽ
പൃഥ്വിയിൽ നീചനായ്ത്തീർന്നുപോകും.
വിണ്ണാറിൽ വാരുണി ചേർന്നെന്നിരിയ്ക്കിലും
പുണ്യമായ്ത്തന്നെ കരുതുന്നില്ലേ ?
മദ്യത്തിലാജലം ചേർന്നെന്നിരിയ്ക്കുകിൽ
സജ്ജനം വജ്ജിയ്ക്കും നിസ്സന്ദേഹം.
ജീവിയ്ക്കുമീശനുമിത്രമേൽ വ്യത്യാസം
ചിന്തിച്ചുനോക്കിൽ വിചിത്രമല്ലേ !
സത്യത്തിൽ ശക്തൻ ഭഗവാനാം ശങ്കരൻ
കല്യാണം മംഗളമെന്തുകൊണ്ടും.
ശങ്കവെടിഞ്ഞിടാം ശങ്കരപൂജയാൽ

മംഗലമാണിനിയെന്തുകൊണ്ടും
സത്യലോകത്തിലേയ്ക്കാമുനി പോയപ്പോൾ
സന്തപ്തചിത്തയായ്മേന ചൊല്ലി.
'' പുത്രിതൻ ഭാവിയെച്ചിന്തിച്ചു ചിത്തമെൻ
കത്തുന്നു വിസ്തരിച്ചോതിടേണം.
നല്ലവനില്ലെങ്കിൽ കല്യാണം വേണ്ടിവൾ
കന്യയായ്ത്തന്നെ കഴിഞ്ഞിടട്ടെ.
പ്രാണനിൽ പ്രാണനാം പാർവ്വതിപ്പെണ്ണിനെ
പിച്ചയ്ക്കു കെട്ടിക്കൊടുക്കില്ലീഞാൻ.''
ചിന്തയെ സന്ത്യജിച്ചെൻ പ്രിയേ ദൈവത്തെ
ചിന്തിക്കു പുത്രിതന്നത്തൽ തീരാൻ.
സന്തുഷ്ടനായ് ശിവൻ പാർവ്വതീകല്യാണം
നന്നായ് നടത്തിത്തരുന്നതിന്നായ്
കാരണസംയുക്തം നാരദവാക്യത്തെ
ഗൂഢമായ്ത്തന്നെ നീ മാനിക്കേണം.
സുന്ദരസർവ്വഗുണനിധി ശങ്കരൻ
നിർമ്മലനെന്നു നീ കണ്ടീടേണം.
ശങ്ക വെടിഞ്ഞു നീ ചിത്തേ നിരൂപിച്ചു
ശങ്കരൻ തൃപ്പാദമാശ്രയിയ്ക്കു.
ഭർത്താവിൻ വാക്യത്താൽ തൃപ്തയായ് മേനയോ
പുത്രി തൻ ചാരത്തണ്ടെത്തി മന്ദം
സസ്നേഹം ദേവിയെയങ്കത്തിരുത്തിയാ
നേത്രങ്ങളശ്രുവിൽ സിഞ്ചിതമായ്.
മാറോടണച്ചവൾ ഗദ്ഗദകണ്ഠയായ്
മൗനിയായല്പമിരുന്നുപോയി.
സർവ്വജ്ഞയാം ജഗന്മാതാഭവാനിയോ
കോമളവാണിയിൽ ചൊല്ലിമെല്ലെ,
കേൾക്കുക മാതാവേ ചൊല്ലിടാമിന്നലെ

സ്വപ്നത്തിൽ വന്നൊരു വിപ്രനോതി.
നാരദവാക്യത്തെ സത്യമായ് മാനിച്ചു
കാനനേപോയ്ത്തപം ചെയ്കവേണം
ദോഷദുഃഖങ്ങരം നശിപ്പിച്ചു സന്തോഷം
സംജാതമാക്കുമീസംരംഭത്തെ
മാതാപിതാക്കന്മാർ മാനിയ്ക്കും പാർവ്വതി
കല്യാണകാരണമായ് ഭവിയ്ക്കും.
വിശ്വം വിധിയാൽ വിരചിതമായതും
വിഷ്ണുവാലീവിധം നിൽക്കുന്നതും
ഈശനാലെല്ലാമണ്ടില്ലാതെയാവതും
ഇത്തപശ്ശക്തിയെന്നോർത്തീടേണം.
സപ്തമിപ്പാരുച്ചമപ്പത്തുമിത്തപ-
ശക്തിയാൽ മാത്രമറിഞ്ഞീടേണം.
ഇത്തപശക്തിതാൻ സൃഷ്ടിതൻ കാരണം
നീ തപസ്സിന്നായ് ഗമിച്ചിടേണം
പുത്രിതൻ സ്വപ്നത്തിൻ വാർത്തയെക്കേട്ടിട്ടാ
മാതാവോ വിസ്മയലീനയായി.
മാതാപിതാക്കൾക്കു സാന്ത്വനമേകിയാ
ദേവി തപസ്സിന്നായ് യാത്രയായി.
വ്യാകുലരായ് പ്രിയരെല്ലാരും സ്തബ്ധരായ്
മൂകരായങ്ങനെ നിന്നുപോയി.
വേദശിരാമുനി ചൊന്നപ്പോളെല്ലാർക്കും
ദേവീമാഹത്മ്യം മനസ്സിലായി.
ബന്ധുജനങ്ങളുമച്ഛനുമമ്മയും
മാമുനിവാക്യത്തിൽ തൃപ്തരായി.
ഭർത്തൃപദങ്ങളെ ഹൃത്തിങ്കൽ വച്ചിട്ടാ
ക്കാനനത്തിങ്കൽ വന്നെത്തിദേവി.
ഭോഗങ്ങളെല്ലാം ത്യജിച്ചു മഹാദേവി

യോഗിനിയായിപ്പുരിലസിച്ചു.
ഭർത്തൃ സ്മൃതിയാലാപ്രേമത്തിൻ മൊട്ടുകൾ
ഭക്തിയിൽ ചിത്തത്തിലങ്കുരിച്ചു.
ദേഹത്തിൻ ചിന്തയെക്കൈവിട്ടു മോഹത്തിൻ
ജാലത്തെവിട്ടു വിമുക്തയായി.
കന്ദഫലം കഴിച്ചായിരം വർഷങ്ങൾ
ശാകത്തിൽ പിന്നെയോ നൂറുവർഷം
വെള്ളവുമില്ലാതെ വില്വത്തിൽ പിന്നെയും
വർഷങ്ങളങ്ങു കടന്നുപോയി.
വില്വവുമില്ലാതെ വർഷം കഴിഞ്ഞപ്പോൾ
ആകാശവാണിയുണ്ടായിയേവം,
''പർണ്ണത്തെപ്പോലും ത്യജിച്ചതുകാരണം
പാരിലപർണ്ണയായ്പ്പേരെടുത്തു.
പർവ്വതകന്യകേ ലക്ഷ്യത്തിലെത്തി നീ
കല്യാണകാരണമായ് ഭവിക്കും.
മാമുനിമാരിലുമാരുമിന്നിങ്ങനെ
ക്ലേശം സഹിച്ചു തപിച്ചതില്ല.
സത്യമിവാണിയെന്നായി നിനച്ചു നീ
സന്തതം ചിത്തത്തിലാശ്വസിയ്ക്കു
ഇത്തപംനിർത്തി നീ അച്ഛൻെറയിച്ഛപോൽ
അമ്മ തൻ ചാരത്തിലെത്തീടേണം.
സപ്തർഷിമാർ വന്നു കാണുമ്പോളിവാണി
സത്യമാണെന്നു മനസ്സിലാകും.''
ആകാശവാണിയിലാനന്ദ മഗ്നയായ്
പർവ്വതപുത്രി പുളകിതയായ്,
പാർവ്വതീദേവിതൻ പുണ്യചരിത്രത്തെ
പാടിയാമാമുനി ധന്യനായി.
പിന്നെയും ശങ്കരലീലകൾ കേൾക്കുവാൻ

ഭാരദ്വാജനമങ്ങാര്‍ത്തിയായി.
ദേവീവിയോഗത്താല്‍ തപ്തനായ് ശങ്കരന്‍
ശാന്തിയാരാഞ്ഞു നടന്നകാലം
ശ്രീരാമനാമത്തിലാമഗ്നനായ് ശിവന്‍
ശ്രീഹരിഗാനത്തിലാസക്തനായ്
സച്ചിദാനന്ദസുഖത്താലുമദ്ദേവന്‍
കാമമോഹാദിവിമുക്തനായി
ലോകാഭിരാമനാം രാമനെ ധ്യാനിച്ച
ലോകത്തില്‍ സഞ്ചരിച്ചീടും കാലം
മാമുനിമാര്‍ക്കുപദേശങ്ങളും നല്‍കീടും
രാമഗുണഗാഥ വര്‍ണ്ണിച്ചിടും
നിഷ്കാമന്‍ ശങ്കരനെന്നാലും ദേവിതന്‍
നിര്യാണത്താല്‍ ഖിന്നനായിടുമ്പോഴും
കാലമനേകം കഴിഞ്ഞപ്പോളിങ്ങനെ
ഭക്തിയില്‍ ചിത്തം കുളിര്‍ത്തിടുമ്പോഴും
ശക്തി വിരക്തി സമ്മിശ്രമാം ചിത്തത്തെ
മാനിച്ച ശ്രീപതി തൃപ്തനായി.
പ്രത്യക്ഷമായ് ഹരിരൂപശീലാനിധി
കാരുണ്യവാരിധി ചൊല്ലിയേവം
''ഇത്ര കഠോരശപഥത്തെപ്പാലിയ്ക്കാന്‍
ദേവനെപ്പോലെയിന്നാരുമില്ല.''
സാന്ത്വനമേകിയാ ശ്രീഹരി കേള്‍പ്പിച്ച
പാര്‍വ്വതീദേവിതന്‍ ജന്മഗാഥാ.
''ഇസ്നേഹം നിര്‍വ്വ്യാജമെങ്കിലോ ദേവനി–
പ്പാര്‍വ്വതീദേവിയെ വേട്ടിടേണം''
''കാമ്യമല്ലെന്നാലുമങ്ങയെ മാനിച്ച
സ്വീകരിച്ചീടുന്നീയാദേശത്തെ''
സാദരമാശാശിരസ്സാ വഹിച്ച ഞാന്‍

പാലിയ്ക്കാം സന്ദേഹമില്ലതെല്ലം
മാതാ പിതൃ ഗുരുദേവ വചനങ്ങൾ
നന്നെന്നു നണ്ണിയതേററിടേണം
സന്തുഷ്ടനായ് ഹരി ഭക്തിയിൽ തൃപ്തനായ്
ദേവനോടിങ്ങിനെയോതി വീണ്ടും
''പൂർണ്ണമായീ വ്രതമോക്ഷണം ചിത്തത്തിൽ
ദേവിതൻ പാണിഗ്രഹണ കാര്യം''
രാമനദൃശ്യനായ്ത്തീന്നപ്പോൾ ശങ്കരൻ
ഹൃത്തിലാ രൂപമൊളിച്ചുവച്ചു.
പ്രത്യക്ഷമായ് വന്നു സപ്തഷിമാരപ്പോൾ
തൃപ്തനായ് ശങ്കരൻ ചൊല്ലി മെല്ലെ.
''പാർവ്വതീദേവിതൻ ചാരെപ്പോയ് നിങ്ങളി
പ്രേമത്തിൻ യാഥാത്ഥ്യം കണ്ടീടേണം
വീണ്ടും ഹിമവാനെ ദശിച്ചു ദേവിയെ
വീട്ടിലായ് കൊണ്ടുചെന്നെത്തിയ്ക്കേണം''
മാമുനിമാർ മഹാദേവിയെക്കണ്ടപ്പോൾ
ആനന്ദമഗ്നരായ് നിന്നുപോയി
ചിത്ത നിരോധന ശക്തിതൻ മൂത്തിയാ
ദേവിയെക്കണ്ടവർ സ്തബ്ധരായി
''ഘോരതപസ്സുചെയ്യെന്തിനു കുട്ടീ, നീ
കോമളദേഹം നശിപ്പിയ്ക്കുന്നു.
ധ്യാനിയ്ക്കുന്നാരെ നീയാശിയ്ക്കുന്നെന്തിനെ
സത്യമറിയാൻ നാമാശിയ്ക്കുന്നു.''
''മന്ദമതിയായ്ഗ്ഗണിച്ചെന്നെ ജ്ഞാനികൾ
മന്ദഹസിയ്ക്കാതിരിയ്ക്കുമെങ്കിൽ
ചൊല്ലാമെന്നുദ്ദേശ്യം ചിത്തത്തിൻ കാഠിന്യം
തണ്ണീരിൽ ഭിത്തിയുയത്താനാശാ
നാരദ വാണിയെ സത്യമായ് നണ്ണിഞാ -

നാകാശ യാത്രയ്ക്കായാശിക്കുന്നു.
പക്ഷങ്ങളില്ലാതെ പക്ഷിയായ്ത്തീരുവാൻ
ചിത്തത്തിലാശയുദിച്ചിടുന്നു.
കാലന്റെ കാലന്റെ കാമുകിയാകുവാൻ
കാമാക്ഷിയ്ക്കാഗ്രഹം സാദ്ധ്യമാമോ ?''
''നാരദ വാക്യത്തെ വിശ്വസിച്ചെങ്കിൽ നീ
പർവ്വതംപോൽ ജഡംതന്നെയല്ലേ
നാരദ വാണിശ്രവിച്ചിതിൻ മുമ്പുമീ–
വംശങ്ങളെത്ര തകന്നിരിപ്പൂ!
ദക്ഷതനുജന്മാർ ഗാർഹസ്ഥ്യം വിട്ടിട്ടു
ഭിക്ഷുക്കളായിത്തിരിഞ്ഞുപോയി.
സ്വഃഞ്ഞ കശിപുവിതുപോലെയായില്ലേ ?
ചിത്രകേതു കഥകേട്ടിട്ടില്ലേ ?
ഇങ്ങനെ മർത്ത്യന്മാരെത്രയോ കഷ്ടമീ
സംസാരം വിട്ടിട്ടലഞ്ഞിടുന്നു!
ബന്ധനം കൈവിട്ടുമുക്തരായെത്രപേർ
ഭിക്ഷുക്കളായിട്ടലഞ്ഞിടുന്നു.
ഉള്ളിലിക്കള്ളവും മാമുനി വേഷവും
മാററുന്ന തന്നെപ്പോൽ മറേറാരേയും
ആധാരമില്ലാതെ ബന്ധങ്ങളില്ലാതെ
'ആവാര'യാക്കി നടത്തിടുന്നു
നാരദ വാക്യത്തിൽ വിശ്വാസം വച്ചുനീ
യിക്കുലഹീനനെ വേട്ടുകൂടാ.
നിർഗ്ഗുണൻ നിർലജ്ജൻ നഗ്നനിക്കാപാലി
സർപ്പ വിഭൂഷണൻ യോഗ്യനല്ല.
നീരസനിഗ്രഹഹീനിൽ നിന്നുനീ-
യാനന്ദമെങ്ങനെയാസ്വദിക്കും.
വഞ്ചിതയായി നീ നാരദ വാഗ്നിയാൽ

ദക്ഷൻെറ പുത്രിയെയോക്കുന്നില്ലേ ?
തപ്തയായായജ്ഞ വഹ്നിയിൽച്ചാടിയ
ദേവിതൻ കാര്യം നീയോക്കുകില്ലേ ?
നിശ്ചിന്തൻ ഭിക്ഷയാൽ കാലം കഴിക്കുന്നോൻ
നാരിക്കു കൂട്ടവാൻ സാദ്ധ്യമാണോ-
ദേവിക്കു യോഗ്യനായ് കാപാലിയാകുമോ
വേറെ വരനെ നാമന്വേഷിക്കാം
സദ്ഗുണശാലി സുഖദൻ പവിത്രനീ-
സുന്ദരൻ വേദാന്ത വേദ്യൻ ശ്രേഷ്ഠൻ
ദോഷരഹിതൻ സുശീലൻ ഗുണനിധി
ശ്രീപതി വൈകുണ്ഠനാഥൻ ശുഭൻ
സപ്തഷി വാണീ ശ്രവിച്ചു ശ്രീപാർവ്വതി
പുഞ്ചിരിതൂകിപ്പറഞ്ഞു മെല്ലെ.
പർവ്വതോൽപന്നം തന്റെന്നു താങ്കളീ
ച്ചൊന്നതു വാസ്തവം ശാഠ്യം തന്നെ
മാറില്ലയെൻ മനം പ്രാണൻ വെടിഞ്ഞാലും
സ്വർണ്ണം കരിഞ്ഞാലും സ്വർണ്ണം തന്നെ
ഇ ഗൃഹം പോയാലുമില്ലേലുമാഗ്രഹം
മാശിവ വിഗ്രഹത്തിങ്കൽ മാത്രം.
നാരദവാക്യം ത്യജിക്കില്ല വിശ്വാസം
ശ്രീഗുരുനാഥനിലത്രമാത്രം.
സ്വപ്നത്തിൽപോലും സുഖമില്ല ശിഷ്യക്കു
വിശ്വാസമില്ലാതെയായിപ്പോയാൽ
ദോഷങ്ങളൊക്കെയും ദേവനായ്ക്കൊള്ളട്ടെ
ഉത്തമൻ വൈകുണ്ഠനായ്ക്കൊള്ളട്ടെ
നാരദ വാക്യം നിരസിക്കയില്ല ഞാൻ
ശങ്കയില്ലെൻ വരൻ ശങ്കരൻ താൻ
സപ്തഷിമാരതു കേട്ടു സംതൃപ്തരായ്

ദേവിയെ വാഴ്ത്തി വണങ്ങി നിന്നു
''ദേവി, ഭവാനി, നിൻ കീർത്തിയാലെന്നുമീ–
ലോകം നിറഞ്ഞു മറഞ്ഞിരിക്കും
ശക്തിയാം നീയും ശിവനുമുലകത്തിൽ
ഭക്തിതൻ കാതലായ് ലാലസിക്കും
സപ്തർഷിമാർ ബ്രഹ്മലോകത്തെ പ്രാപിച്ചു
ധ്യാന നിമഗ്നനായ് ദേവദേവൻ.
താരക ദൈന്യനക്കാലത്തു ശക്തനായ്
ദേവലോകത്തെയും കീഴടക്കി
സമ്പത്തും സൗഖ്യവുമില്ലാതെ ദിക്പാല
ദേവന്മാരെല്ലാമസ്വസ്ഥരായി.
ദുഃഖത്താൽ പീഡയാൽ ദേവന്മാർ സ്രഷ്ടാവിൻ
ചാരത്തു ദീനരായ് വന്നുകൂടി.
ദേവഗണങ്ങൾ തൻ ദീനതകണ്ടിട്ടു
സാന്ത്വന വാക്കുകളോതി ദേവൻ.
താരക ദൈത്യനെ നിഗ്രഹിച്ചീടുവാ–
നീശനു പുത്രൻ പിറന്നിടേണം
ദക്ഷൻ തൻ യാഗത്തിൽ ദേഹത്തെ ഹോമിച്ചു
ദേവി ഗിരിരാജ പുത്രിയായി
ശങ്കരൻ ഭർത്താവായ് വന്നിടാൻ കാനനേ
ഘോരതപം ചെയ്തു വാണിടുന്നു.
വെള്ളിമലയിൽ ശിവനോ സമാധിയിൽ
എല്ലാം ത്യജിച്ചൊരേകാന്തവാസം
ശങ്കര ശക്തി സംയോജനം സാദ്ധ്യമാം
പൂവമ്പനൊന്നു കനിയുമെങ്കിൽ
മാരനാ നിഷ്കാമ ചിത്തത്തിൽ ക്ഷോഭത്തെ
യുത്പ്പാദിപ്പിക്കാൻ ശ്രമിച്ചിടേണം
അപ്പോൾ നാമേവരുമൊത്തുപോയ് തൃപ്പാദ

മാശ്രയിക്കേണം വിനീതരായി.
പാർവ്വതീ കല്യാണമാലോചിക്കാനായ് നാം
ശ്രീപരമേശനെക്കുപ്പിനിൽക്കാം
ഭക്തരെക്കാത്തിടും മുപ്പുര വൈരിയായ്-
യുക്തിയിൽ തൃപ്തനായ് കൺതുറക്കും.
സ്രഷ്ടാവിൻ വാണിയിൽ വിശ്വാസമർപ്പിച്ചു
ദേവതമാരെല്ലാം തുഷ്ടരായി.
പുഷ്പശരനെ വണങ്ങിയദ്ദേവന്മാർ
പ്രത്യക്ഷമാകുവാനാഗ്രഹിച്ചു.
സന്തുഷ്ടനായ് മാരൻ പ്രത്യക്ഷനായപ്പോൾ
ദേവന്മാരപ്പാദം കൈവണങ്ങി.
ആപത്തിൻ കാര്യത്തെക്കേട്ടു മീനദ്ധ്വജൻ
താപത്താൽ മൂകനായ് നിന്നുപോയി.
കാലനെ വെന്നോൻറെ കോപത്തെയോർത്തപ്പോൾ
കാമനുമാതാപമേറെയായി.
നന്നാകുകില്ലിതെന്നോർത്തിട്ടു മാരനും
പുഞ്ചിരി തൂകിപ്പറഞ്ഞു മെല്ലെ.
''ശങ്കരകോപത്താൽ കാമനു സങ്കട—
മെങ്കിലും നിങ്ങൾക്കു നന്മ നൽകാം
അന്യനുവേണ്ടി ശരീരം ത്യജിക്കുവോർ
മന്നിനു പൊൻവിളക്കായ് ഭവിക്കും.
വേദപുരാണങ്ങൾ മാമുനിമാരെല്ലാം
ത്യാഗിതൻ കീർത്തിയെ വാഴ്ത്തുന്നില്ലേ?
ഇത്ഥം പറഞ്ഞു വണങ്ങി മീനദ്ധ്വജൻ
അസ്ത്രങ്ങൾ കൈയിലെടുത്തുനിന്നു.
ചിത്തത്തിലത്തലും പിന്നിൽ വസന്തവും
ഒത്തങ്ങു ചിത്തജൻ യാത്രയായി.
അന്തകവൈരിതൻ കോപത്താൽ കാമനു

മൃത്യുവട്ടത്തെന്നു നിശ്ചയമായ്
അഞ്ചമ്പൻ സ്വന്തപ്രഭാവം പരത്തിയാ
മോഹത്താൽ സംസാരം കീഴടക്കി.
കാമത്തിൻ ക്ഷോഭത്താൽ വേദത്തിൻ മര്യാദ
വ്യോമത്തിൽ ലീനമായ് മാഞ്ഞുപോയി.
ബ്രഹ്മചര്യ വ്രതസംയമമെല്ലാമേ
ധർമ്മത്തോടൊത്തു മറഞ്ഞുപോയി.
ധൈര്യ ധർമ്മജ്ഞാന വിജ്ഞാനമാദിയും
ശീല ജപയോഗ വൈരാഗ്യവും
ആ വിവേകത്തിൻെറ സേനാനിമാരെല്ലാം
ആധിയോടോടിയൊളിച്ചുപോയി.
സദ്ഗുണസൗശീല്യ മാന്യമര്യാദകൾ
സദ്ഗ്രന്ഥങ്ങൾക്കുള്ളിൽ മാത്രമായി.
ദൈത്യനെപ്പേടിച്ച പർവ്വതഗഹ്വര–
ഗുപ്തരാം ദേവരെപ്പോലെയായി.
വിശ്വം മദനനാൽ ഗ്രസ്തമായ്ത്തീർന്നപ്പോൾ
വിശ്വാസം മർത്ത്യനിൽ നഷ്ടമായി.
രക്ഷസ്സായാരിനി മാരനെ നേരിടാൻ
തൃഷ്ണയാൽ പ്രാണികൾ തപ്തരായി.
വ്യാകരണത്തിൻഭ്രമത്താൽച്ചരാചരം
സ്ത്രീലിംഗ പുല്ലിംഗമാത്രമായി.
കാമനാൽ ത്രസ്തരായ് മര്യാദ വിട്ടിട്ടു
കേളിയിൽ മാത്രമാസക്തരായി.
കാമാഭിലാഷംകരളിലുണർന്നപ്പോൾ
വൃക്ഷങ്ങൾ വള്ളിസ്സായ്ത്താണുപോയി.
ആഴിയിൽ വീഴാനൊഴുകും പുഴകളെ
തോഴികൾ പൊയ്കകൾ നോക്കിനിന്നു.
വൃക്ഷലതാദികൾക്കീദശയായപ്പോൾ

പക്ഷിമൃഗാദിയെയോൎത്തു നോക്കു.
ആകാശഭൂജലജീവികളെല്ലാമേ
സംഭോഗചിന്താവിവശരായി.
കാലദേശങ്ങരം മറന്നിട്ടാജീവികരം
കാമകേളിയ്ക്കായ്ത്തുനിഞ്ഞിറങ്ങി,
കാമാന്ധവ്യാകുലാലോകരായേവരും
കോകിനിശിദിനം നോക്കിയില്ല
വ്യാളദനുജനര ദേവകിന്നര
വേതാളഭൂതപ്രേതാദികളും
കാമദാസന്മാർ പിശാചികളെല്ലാരും
കാമത്തിൻ കോപത്തിൻ പാത്രരായി.
സിദ്ധവിരക്തമഹാമുനിയോഗികരം
സ്ത്രീകളെത്തേടിയലയുകയായ്.
കാമവശരായിത്താപസയോഗീശർ
പാമരമൎത്ത്യനെയോൎത്തുനോക്കു.
ബ്രഹ്മമയമായിക്കണ്ടവർപോലുമീ
നാരീമയമായിക്കണ്ടിടുന്നു.
നാരിമാരാണായിക്കാണുന്നു സൎവ്വവും
നാരിയായ്ക്കാണുന്നിതാണിതെല്ലാം
മീനദ്ധ്വജനാൽ വിരചിച്ചയത്ഭുതം
ബ്രഹ്മാണ്ഡമെങ്ങും പരന്നുനിന്നു.
മര്യാദയില്ലാതായ് മാനവരെല്ലാരും
മാരനെത്തന്നെയങ്ങാശ്രയിച്ചു.
കേവലം ശ്രീരാമഭക്തന്മാർ മാത്രമാ
മാരന്റെ മായയിൽ വീണതില്ല.
നാഴിക രണ്ടു കഴിഞ്ഞു മദനനാ
ദേവൻ തൻ ചാരത്തിലെത്തി മന്ദം
കാമനദ്ദേവനെക്കണ്ടപ്പോരം പേടിച്ചു

സംസാരം വീണ്ടും പ്രശാന്തമായി.
മദ്യലഹരിയിറങ്ങിയപോലെയാ
മാലോകർ പിന്നെയും ശാന്തരായി
ദുർമ്മദുദ്ധർഷരുദ്രനെ നോക്കിയാ
മാരനങ്ങാധിയിലാണ്ടുപോയി.
മാനത്തിൻ കാരണം പിന്നോക്കം പോയില്ല
മുന്നോട്ടുനീങ്ങുവാനായുമില്ല.
മൃത്യുവട്ടത്തെന്നു നിശ്ചയിച്ചക്കാമൻ
മായാപ്രപഞ്ചത്തെയാരചിച്ചു.
വന്നുവസന്തമക്കാനനമാകവേ
പുഷ്പിച്ചു മോഹനമായ് ലസിച്ചു.
വാപീതടാകമുപവനമെല്ലാമ-
ക്കാനനം സുന്ദരമാക്കിത്തീർത്തു.
എങ്ങുമേ പ്രേമസുരഭിലമായ് ശവ—
ദേഹവും കാമനാൽ ക്ഷുബ്ധമായി.
ചത്തചിത്തത്തിലും മാരനുണർന്നപ്പോൾ
ആ വനഭംഗിയവാച്യമായി.
കാമാഗ്നിതന്നാപ്തമിത്രമാം ശീതള
മന്ദാനിലൻ മണം വീശി മെല്ലെ.
പുഷ്പിച്ചു പങ്കജം പൊയ്കയിൽ വണ്ടുകൾ
മഞ്ജുളഗാനം പൊഴിയുകയായ്.
ഹംസപികശുക ഗാനത്തിലാടിനാ—
രപ്സര സ്ത്രീകളങ്ങാകാശത്തിൽ.
എല്ലാകലകളുമെല്ലാവിധത്തിലും
വില്ലാളിവീരൻ പ്രയോഗിച്ചിട്ടും
ശങ്കരചിത്തത്തിലല്പലില്ലാഗ്ഗയാൽ
മല്ലായുധൻ കോപതാമ്രാക്ഷനായ്.
മാകന്ദവൃക്ഷത്തിൻ പിന്നിൽ മറഞ്ഞിട്ടാ—

മുല്ലബാണങ്ങളെ വില്ലിലേററി.
അത്യന്തകോപത്താൽ പഞ്ചശരങ്ങളെ
ലക്ഷ്യത്തിൻ നേക്കു വലിച്ചുവിട്ടു.
ഹൃത്തിലത്തീക്ഷ്ണമാം ബാണങ്ങളേററപ്പോരം
ചിത്തമസ്വാസ്ഥമായ്ത്തീൎന്നു പോയി.
ഈശൻ സമാധിയിൽ നിന്നുമുണൎന്നപ്പോരം
അക്ഷികരം മെല്ലെത്തുറക്കുകയായ്.
ക്ഷോഭിച്ച ചിത്തത്താൽ ശംഭുവാമാകന്ദ
പല്ലവത്തിന്മേലേയ്ക്കൊന്നു നോക്കി.
കാമനെക്കണ്ടപ്പോരം, കോപമുദിച്ചപ്പോരം
മുപ്പാരുമൊന്നു വിറച്ചുപോയി.
മൂന്നാം തൃക്കണ്ണു തുറന്നൊരു നേരത്തു
കാമദേവൻ കത്തിച്ചാരമായി.
ഹാഹാകാരത്താൽ നിറഞ്ഞു ജഗത്തെല്ലാം
സന്തപ്തരായ് നാകലോകരെല്ലാം.
തൃപ്തരായ് ദൈത്യന്മാർ ചിന്തിച്ചു ഭോഗികരം
കാമസുഖം നാമമാത്രമായി.
നിഷ്കണ്ടകന്മാരായ് യോഗികരം സാധകർ
പുഷ്കരശസ്ത്രൻ തൻ നിര്യാണത്തിൽ
ഭത്താവിൻ മൃത്യുവിൽ മൂർച്ഛിതയായ് രതി
പാത്തലേ നിശ്ചേഷ്ടയായി വീണു.
അശ്രുകലുഷിത നേത്രയായ് സന്തപ്ത—
ചിത്തയായ് പൊട്ടിക്കരഞ്ഞു ദേവി.
മുക്കണ്ണൻ തൃപ്പാദം പററിപ്പിടിച്ചു കൊ—
ണ്ടുച്ചത്തിലോരോന്നുരയ്ക്കയായി
ഭക്തിയാൽ കൈകൂപ്പി മുന്നിൽക്കിടന്നപ്പോരം
കാരുണ്യം കാമാരിയ്ക്കല്പമുണ്ടായ്.
ക്ഷിപ്ര പ്രസാദിയാ നിസ്സ്പൃഹായതാത്തിൻ

സ്ത്രീരൂപം നോക്കി പ്രശാന്തനായീ.
നിൻ പതിയെന്നുമുയിരോടിരുന്നിടും
കാമനനംഗനായെന്നു മാത്രം.
വീണ്ടും നിൻ സ്വാമിയെക്കണ്ടിടും ദേഹിയായ്
യിങ്ങൽ വേണ്ടക്കഥ ചൊല്ലിടാം ഞാൻ.
ഈ മഹീഭാരം ഹരിപ്പുവാൻ ശ്രീകൃഷ്ണൻ
യാദവ വംശേ പിറന്നിടുമ്പോൾ
പ്രദ്യുമ്നനായ് കൃഷ്ണപുത്രനായ് നിൻപതി
പിന്നെയും പാരിലുത്ഭൂതനാകും
ശങ്കരവാണിയിൽ വിശ്വസിച്ചാരതി
ശങ്കവിഹീനയായ്ക്കാത്തിരുന്നു.
ബ്രഹ്മാദിദേവന്മാർ വാർത്തകൾ കേട്ടിട്ടു
വൈകുണ്ഠലോകത്തിലെത്തി മെല്ലെ
വിഷ്ണുവിരിഞ്ചസമേതരായ് ദേവന്മാർ
ശംഭുവിൻ സന്നിധിയെത്തിവീണ്ടും.
പ്രത്യേകം പ്രത്യേകം ദേവന്മാരെല്ലാരും
ചന്ദ്രക്കലാധരനെ സ്തുതിച്ചു.
സന്തുഷ്ടനായ് കൃപാസിന്ധുവൃഷകേതു
ദേവന്മാരോടേവമോതി മന്ദം
''എന്തുകാര്യത്തിന്നായ് വന്നു ഭവാന്മാരി-
ന്നെന്നിൽ നിന്നെന്താണു വേണ്ടതിപ്പോൾ,
ഉത്തരമോതി വിരിഞ്ചൻ'' മഹാപ്രഭോ
സർവ്വജ്ഞനന്തരിയാമിയല്ലേ.
എങ്കിലും ഭക്തിയാലഭ്യർത്ഥിപ്പുന്നിവ-
രിസ്സുരലോകത്തിൻ രക്ഷയ്ക്കായി.
കല്യാണം കാണുവാനാഗ്രഹം ദേവക്കി
ശങ്കരശക്തി സംയോജനത്തെ
കാമദഹനത്താൽ തപ്തയാം കാമിനി—

യ്ക്കാശിസ്സുനൽകി രക്ഷിച്ചുവല്ലോ.
നല്പതുതന്നതു പോലെയീ ഞങ്ങൾക്കായ്
പ്പാർവ്വതീദേവിയെ വേൾക്കവേണം,
തീവ്രതപോവ്രതം പൂർത്തിയായ്, ദേവിയെ
യംഗീകരിയ്ക്കാനായ് പ്രാത്ഥിയ്ക്കുന്നു.''
ബ്രഹ്മാവിൻ പ്രാത്ഥന കേട്ടപ്പോൾ ശങ്കര—
ന്നാരാമവാക്യത്തെയോമ്മ വന്നു.
സന്തുഷ്ടനായ് ശിവൻ സമ്മതിച്ചപ്പോഴാ—
ദുന്ദുഭിയെങ്ങും മുഴങ്ങിവാനിൽ.
പാടി 'ജയജയ' ദേവന്മാരാപുഷ്പ—
മാരിയിൽ മാരാരി മൂടിപ്പോയി.
ബ്രഹ്മാവിന്നാജ്ഞയാൽ സപ്തഷിമാർ ഗിരി—
രാജഭവനത്തിലെത്തിവേഗം.
ആദ്യമായ്പ്പാർവ്വതീദേവിയെക്കണ്ടിട്ടു
കോമളവാണിയിലേവമോതി.
നാരദവാക്യത്തിൽവിശ്വസിച്ചന്നുനീ—
യായോഗിവര്യനെ സ്വീകരിച്ചു.
ഇന്നു നിൻ നിശ്ചയം സാദ്ധ്യമായ്ത്തീരുമോ
വൈരാഗി മാരനെച്ചാരമാക്കി.

## മാസപാരായണം — മൂന്നാം വിശ്രമം.

പുഞ്ചിരി തൂകിപ്പറഞ്ഞു ഭവാനിയും
''മാമുനി ചൊന്നതു സത്യം തന്നെ.
മാരനെച്ചാരമായ്ത്തീത്തെന്നു ചൊല്ലുന്നോ ?
ദേവനെക്കാമിയായാരു കാണും ?
കാമരഹിതനായ് ഭോഗവിഹീനനായ്
യോഗിയായ് ജന്മവിഹീനനായി

നാഥനെ സർവ്വദാകണ്ടിട്ടു മാത്രമീ
സ്വാമിയായ് ചിത്തത്തിൽ സ്വീകരിച്ചു.
കർമ്മത്താൽ വാണിയാൽ പ്രീതിസമേതയായ്
ശങ്കരശ്ശുശ്രൂഷയാശിയ്ക്കുന്നു.
മാമുനിശ്രേഷ്ഠരെ, കേൾക്കവിനീശ്വരൻ
എൻസത്യം പൂർത്തിയായ്ത്തീർക്കും നൂനം.
മാരൻ കരിഞ്ഞെന്നു ചൊന്നതു നേരെന്നു
മാമുനിമാരേ ധരിച്ചിടേണ്ട.
തീയിൻെറ ചാരത്തു മഞ്ഞടുത്തീടുമോ ?
താനെ നശിച്ചതിൽ കുററമുണ്ടോ ?
ശ്രീരാമഭക്തനും മാരനും ചേരുകിൽ
മാരൻ വെറും ചാരമായി മാറും.''
പ്രീതിവിശ്വാസത്തിൻ വാക്യങ്ങൾ കേട്ടിട്ടാ
മാമുനിമാർ തുഷ്ടചിത്തരായി,
ദേവിയെ വന്ദിച്ചു നേരെ ഹിമവാനെ
ക്കാണുവാനായി നടന്നുമെല്ലെ.
വാർത്തകൾ വിസ്തരിച്ചോതിനാർ രാജനോ
കാമദഹനത്തിൽ തപ്തനായി.
കാമിനിയിൽക്കാട്ടും കാരുണ്യം കണ്ടപ്പോൾ
വീണ്ടും ഗിരിവരൻ തുഷ്ടനായി
ഹൃത്തിൽ വിചാരിച്ചു ശംഭുതൻ പ്രഭാവം
ഭക്ത്യാമുനിമാരെയാനയിച്ചു.
നക്ഷത്രം നേരമിവയെല്ലാം നോക്കിയാ
വേദത്തിൽ കണ്ടതുപോലെതന്നെ
കല്യാണലഗ്നത്തെ, നല്ല മുഹൂർത്തത്തെ
നിശ്ചയിച്ചപ്പോഴാ സപ്തർഷിമാർ.
ആ ലഗ്നപത്രികയേകിമുനിമാർ തൻ
പാദം പിടിച്ചപേക്ഷിച്ചു രാജൻ

ബ്രഹ്മനെ പത്രിക നൽകി മുനിമാരാ
പ്രീതിയാൽ ചിത്തം നിറഞ്ഞുപോയി.
പത്രത്തെ വായിച്ചു ബ്രഹ്മാവു കേൾപ്പിച്ചു
ദേവതാവൃന്ദം സന്തൃപ്തരായി.
പൂമഴ പെയ്യുയായ് ഭേരീനിനാദമായ്
പൂർണ്ണകുംഭങ്ങൾ നിറയുകയായ്.
നാനാതരത്തിൽ വിമാനങ്ങളാകാശ—
ദേശത്തിലെങ്ങും നിരക്കുകയായ്.
അപ്സരഗീതങ്ങൾ കല്യാണഗാനങ്ങൾ
നന്മയെക്കാണിയ്ക്കും ലക്ഷണങ്ങൾ
ആ ശുഭദായകമാകും ശകുനങ്ങൾ
ഭാവിയെ ഭാസുരമാക്കിത്തീർത്തു.
ഭൂതഗണങ്ങൾ ചേർന്നാഭൂതനാഥനെ
കല്യാണവേഷമണിയിയ്ക്കുയായ്.
സർപ്പങ്ങൾ ചുററി ജടയെ മുകുടമായ്—
ത്തീർത്തിട്ടാ ഭൂതങ്ങൾ തൃപ്തരായി.
പാമ്പുകൾ കുണ്ഡല കങ്കണമായ് വീണ്ടും
ചാരമാമാറിലോ ചന്ദനമായ്.
വ്യാഘ്രത്തിൻ തോലുമുടുത്തു ശശിധരൻ
സുന്ദരഗംഗ ശിരസിലേന്തി.
സർപ്പത്തിൻ യജ്ഞോപ വീതവും ചാർത്തിയാ
മുക്കണ്ണൻ ശ്രീനീലകണ്ഠനായി.
മാറിൽ നരമുണ്ഡമാലയുമായ് ശിവൻ
കല്യാണകാരുണ്യധാമമായി.
വേഷമശിവമാണെന്നാലുമാ ശിവൻ
മംഗളധാമമാണെന്നുകൊണ്ടും.
ഡമ്രുവും ശൂലവും കൈകളിലേന്തിയാ
കാളതൻ മേലേറി കാലകാലൻ

അപ്സരസ്സുകളാവേഷത്തെക്കണ്ടിട്ടു
പുഞ്ചിരിതൂകിക്കൊണ്ടോതിയേവം .
''ഈ വരനൊത്ത വധുവിനെക്കാണില്ല
ഭൂമിയിലെങ്ങുമേ നിസ്സന്ദേഹം.''
വിഷ്ണുവിരിഞ്ചാദി ദേവതമാരെല്ലാം
കല്യാണ യാത്രയ്ക്കായൊന്നുചേർന്നു.
വാഹനമോരോന്നിലേറി മണവാള—
യാത്രയെ മോഹനമാക്കിത്തീർത്തു.
നിസ്തുല സുന്ദര ദേവസമാജത്തിൽ
നിഷ്പ്രഭനായ് വരനെന്നു തോന്നി
സസ്മിതം വൈകുണ്ഠൻ ചൊല്ലി ''ദിക്പാലക—
രേവരുമൊന്നിന്നു ശ്രദ്ധിക്കേണം.
ദേവന്മാരെല്ലാരും പ്രത്യേകം പ്രത്യേകം
സേനാ സമേതരായ്പ്പോയിടേണം.''
വിഷ്ണുവിൻ വാക്യത്തെക്കേട്ടിട്ടു ദേവന്മാർ
പ്രത്യേകം സംഘങ്ങളായ് നടന്നു.
വിഷ്ണുവിൻ വ്യംഗ്യം ഗ്രഹിച്ചു മഹേശനും
പുഞ്ചിരി തൂകിപ്പറഞ്ഞു മന്ദം
''ഭൃംഗിയും ഭൂതഗണങ്ങളുമെല്ലാമെൻ
ചുറ്റുമായ്ത്തന്നെ നടന്നീടേണം!
സംഘം പിരിഞ്ഞു നടന്നിട്ടു മറ്റുള്ള
സംഘക്കാർക്കിണ്ടലുണ്ടാക്കിടേണ്ട''
ആജ്ഞയെ മാനിച്ചു പാദത്തെ വന്ദിച്ചു
ഭൂതങ്ങൾ സ്വാമിയ്ക്കു ചുറ്റുമെത്തി.
നാനാവിധത്തിലാവേഷങ്ങൾ കണ്ടപ്പോൾ
നാഥനും പുഞ്ചിരി തൂകി മെല്ലെ.
നേത്രങ്ങൾ കൂടിയോർ പാദവിഹീനന്മാർ
നേത്രങ്ങളൊന്നുമില്ലാത്തവന്മാർ

കാലും തലകളും മേറെയായുള്ളവർ
കുള്ളന്മാർ എല്ലുകൾ മാത്രമുള്ളോർ
ഭീകര വേഷം ധരിച്ചവർ ഭീമന്മാർ
കാപാലികന്മാരും വന്നുചേർന്നു.
ജംബൂക സൂകര ശ്വാനമുഖമുള്ളോർ
രക്തം പിരണ്ട ശരീരമുള്ളോർ
പ്രേതപിശാചിഗണങ്ങളനവധി
യാസംഘമത്രയ്ക്കുവർണ്ണനീയം
ആർത്തുവിളിച്ചവരാടുന്നു പാടുന്നു.
ചീർത്തുമദിച്ചു പുളച്ചിടുന്നു.
കുത്സിതം ബീഭത്സം ബാഹ്യമെന്നാകിലും
ഉത്സാഹമുള്ളിലൊതുങ്ങുന്നില്ല.
ആഘോഷയാത്ര വരുന്നെന്നറിഞ്ഞപ്പോൾ
സ്വീകരണത്തിനൊരുക്കമായി
സുന്ദര കല്യാണ മണ്ഡപം ഭംഗിയായ്
നിർമ്മിച്ചു പർവ്വതരാജനപ്പോൾ
പർവ്വത സാഗര പൊയ്ക നദികളാൽ
അപ്പുരം മോഹനമായിത്തീർന്നു.
ആമന്ത്രണത്തിനാലാനന്ദ മഗ്നനരാ-
യേവരും നേരത്തെ വന്നുചേർന്നു.
കാമരൂപന്മാരാമായവരെല്ലാരും
മാനുഷ രൂപം ധരിച്ചിരുന്നു.
സ്നേഹസഹിതമാമംഗള ഗീതങ്ങൾ
പാടിക്കൊണ്ടേ വരുമെത്തിമെല്ലെ.
വന്നവർക്കെല്ലാർക്കും തങ്ങുവാനാലയം
വെവ്വേറെ നിർമ്മിച്ചു വച്ചിരുന്നു.
ആലയമോരോന്നു കാണുന്ന നേരത്തു
ബ്രഹ്മാവും ലജ്ജിയ്ക്കുമായിരുന്നു.

കൂപങ്ങൾ, വാടികൾ, പൊയ്കകളെല്ലാമ—
വർണ്ണ്യവും കാമ്യവുമായിരുന്നു.
മംഗളതോരണ കേതുപതാകകൾ
മന്ദിരം തോറുമുയർന്നിരുന്നു.
ആരതി കാമസമന്മാരാമപ്പുര—
വാസികളെയൊന്നു കണ്ടെന്നാകിൽ
മാമുനിമാർപോലും മോഹിയ്ക്കും മാതിരി-
യാനന്ദദായകമായിരുന്നു.
പൃഥ്വിയിൻ മാതാവു കുഞ്ഞായ് പിറന്നൊരീ
പത്തനം വർണ്ണിയ്ക്കാൻ സാദ്ധ്യമാണോ ?
ഋദ്ധിയും സിദ്ധിയും സമ്പൽസമൃദ്ധിയും
നിത്യവും വർദ്ധിച്ചു വന്നിരുന്നു.
ആഘോഷം ചാരത്തടുത്തെന്നറിഞ്ഞപ്പോൾ
അപ്പുരമാനന്ദമഗ്നമായി.
ശബ്ദായമാനമായ് ശോഭനമായ്പ്പുരി
ഉത്സാഹമെങ്ങും നിറഞ്ഞിരുന്നു.
സ്വീകരിയ്ക്കാനായി ശൃംഗാരമോടിയിൽ
സ്യന്ദനമേറിത്തിരിയ്ക്കയായി.
ദേവതാസംഘത്തെക്കണ്ടപ്പോൾ കാണികൾ
സന്തുഷ്ടരായി സംതൃപ്തരായി.
ശ്രീഹരിരൂപത്തെക്കണ്ടവരെല്ലാരും
ആനന്ദമാവോളമാസ്വദിച്ചു.
ഭൂതഗണാവൃത ശംഭുവെക്കണ്ടപ്പോൾ
വാഹനങ്ങൾ വിരണ്ടോടിപ്പോയി.
വൃദ്ധന്മാർ മാത്രം വിവേകത്താൽ ധൈര്യത്താൽ
പിന്നോട്ടു നീങ്ങാതെ നിന്നു മെല്ലെ.
പ്രാണനെപ്പേടിച്ചു ബാലകന്മാർ സ്വന്തം
വീടുകൾ പുക്കൊളിച്ചിരുന്നു.

കാരണം ചോദിച്ച മാതാപിതാക്കളോ—
ടക്കൊച്ചു കുട്ടികരം ചൊല്ലിയേവം:-
''കല്യാണയാത്രയോ കാലൻെറ യാത്രയോ
കാണുകിൽ ലോകം കിടുങ്ങിടുന്നു.
ചാമ്പലും പാമ്പും കപാലവുമേന്തിയി—
ക്കാളമേലേറി വരുന്നൊരുത്തൻ
പേടിപ്പിക്കും പ്രാന്തനെക്കാണുമ്പോരം പാർവ്വതീ-
കാന്തനിവനെന്നു ചൊല്ലിടുന്നു.
നഗ്നൻ ജടാധാരി ഭീകരൻ കൂട്ടരായ്
ഭൂതങ്ങരം പ്രേതങ്ങളുണ്ടനേകം.
കണ്ടിട്ടു പേടിച്ചു ചാകാത്തോരുണ്ടെങ്കിൽ
കാണാൻ കഴിയുമിക്കല്യാണത്തെ.''
പുഞ്ചിരി തൂകിയതല്ലാതെയാരുമേ
കുട്ടികളോടുരിയാടിയില്ല.
'ബാരാത്തു' വന്നപ്പോരം രാജാവെതിരേററു
രാജഗൃഹങ്ങളിൽ സൽക്കരിച്ചു.
മേനസഖിമാരൊത്താരത്തിയുഴിഞ്ഞിട്ടു
മംഗളഗീതങ്ങരം പാടിനിന്നു.
സ്വർണ്ണത്തളികകരം കൈകളിലേന്തിയാ
മേനയും സ്ത്രീകളും വന്നുനിന്നു.
ആ ശിവവേഷത്തെക്കണ്ടവരേവരും
പെട്ടെന്നു ഞെട്ടിവിറച്ചുപോയി.
ഭീരുക്കരം പിൻതിരിഞ്ഞോടി ഭവനത്തിൽ
ദുഃഖം സഹിയാതൊളിച്ചിരുന്നു.
പുത്രിയെച്ചാരത്തിരുത്തിയാ മേനയോ
വിത്രസ്തയായിപ്പറഞ്ഞിതേവം.
കണ്ണുനീർ തൂകിയാപ്പാർവ്വതീദേവിയെ—
യങ്കതലത്തിലിരുത്തിച്ചൊല്ലി.

ഇത്രയും സുന്ദരിയായയിപ്പുത്രിയ്ക്കി–
ങ്ങിത്രയും മൂർഖനോ ഭർത്താവായി ?
കോമളഗാത്രിയാം പുത്രിയെ വേൾക്കവാൻ
സ്രഷ്ടാവീ ഭ്രാന്തനെ നിശ്ചയിച്ചോ ?
കല്പകവൃക്ഷത്തിൻ സ്ഥാനത്തു കേവലം
കാഞ്ഞിരം കൊണ്ടന്നിന്നാരു വച്ചു ?
നിന്നെയും കൊണ്ടു ഞാൻ ചാടിമരിച്ചിടും
ആഴിയിലല്ലെങ്കിൽ അഗ്നിയിങ്കൽ
വീടുനശിച്ചാലും ദുഷ്കീർത്തിവന്നാലും
ഞാനീവിവാഹം നടത്തുകില്ല.
മേനതൻ ദുഃഖത്തെക്കണ്ടിട്ടു തോഴിമാ–
രേവരും വ്യാകുലചിത്തരായി.
കന്യക തന്റെ കഷ്ടതയോർത്തിട്ടു
മേന വിലപിച്ചു വീണ്ടുമോതി.
''നാരദനെന്തു നാം ദ്രോഹത്തെച്ചെയ്തിതോ–
യിന്നിഗൃഹത്തിനെ നാശമാക്കാൻ ?
ഇത്ര വിചിത്രൻ വരനെ വരുത്തിയെൻ
പുത്രിതൻ ജീവിതം പാഴിലാക്കാൻ
മോഹമോ മായയോ വിത്തമോ സ്വന്തമായ്
ഒന്നുമേയില്ലാത്ത നിർവ്വികാരൻ.
അന്യനും തന്നെപ്പോലാവണമെന്നത്രേ
നിർല്ലജൻ നിർഭയനാശിക്കുന്നു.
വന്ധ്യയായുള്ളൊരു നാരിയറിയുമോ
ചിന്തിക്കിൽ സൃഷ്ടിതൻ നോവൊട്ടല്പം?
സൃഷ്ടിതൻ വേദന വന്ധ്യയറിയുമോ
ചിത്തത്തിലെത്രയോ ചിന്തിച്ചാലും.
ആശ നശിച്ചവൻ പാശമില്ലാത്തവൻ
ഈശനെപ്പോലെയായ്ത്തീർന്നിടുന്നോൻ

അത്തലാൽ തപ്തമാം മർത്ത്യൻതൻ ചിത്തത്തിൻ
യാതനയെങ്ങനെ കണ്ടിടുന്നു!
സന്തപ്തചിത്തയാം മാതാവിന്നാശ്വാസ-
മേകിക്കൊണ്ടാമകളോതി മന്ദം
''സ്രഷ്ടാവിൻ കല്പിതം മാററാൻ കഴിയുമോ
സന്തപിച്ചിട്ടിനിയെന്തു കാര്യം ?
ഭാഗ്യത്തിൽ ഭ്രാന്തനിക്കാന്തനായ് വന്നെങ്കിൽ
മററുള്ളവർക്കിതിലെന്തു കാര്യം ?
കുററപ്പെടുത്തേണ്ട വ്യർത്ഥമീയാരെയും
തെററില്ലതിൽ ഞാനിന്നേററുകൊള്ളാം.
ഖേദിയ്ക്കാനുള്ളൊരവസരമില്ലിതു
മോദിയ്ക്കാൻ നാമിനിയൊത്തു കൂടാം.''
മേനതൻ ദുഃഖമറിഞ്ഞപ്പോൾ നാരദൻ
സപ്തഷിമാരുമായൊത്തുചേന്നു,
വേഗത്തിൽ രാജഗൃഹത്തിലെത്തിയിട്ടാ
ഭാമിനിമാരോടു ചൊല്ലി മെല്ലെ.
പാർവ്വതീപൂർവ്വജന്മത്തെപ്പറഞ്ഞിട്ടാ
സത്യത്തെ നന്നായ് വെളിപ്പെടുത്തി.
''സത്യം ഞാനോതിടാം നിൻമകൾ ലോകത്തിൻ
മാതാവാം സാക്ഷാൽ ഭവാനി തന്നെ.
ആദിയുമന്തവും ജന്മവുമില്ലാത്തൊ—
രാദിപരാശക്തിമാത്രമത്രേ.
ശംഭുവിന്നർദ്ധാംഗിനിയായിട്ടെന്നുമീ—
ഭക്തചിത്തങ്ങളിൽ ലാലസിപ്പൂ.
സംഭവപാലന സംസാരകാരിണി
ലീലയാദേഹം ധരിച്ചിടുന്നു.
സ്വേച്ഛയാജീവത നാടകമാടുന്ന
സ്വേച്ഛരായ് ധന്യരായ് നിങ്ങളെല്ലാം

ദക്ഷൻെറ പുത്രിയായ് ജന്മമെടുത്തിവരം
അക്ഷിസ്കൂട്ടദൃശ്യമായ് വഹ്നിയിങ്കൽ
ശങ്കരപത്നിയായ് വന്നൊരാ് സൽകഥ
മംഗളഗാനമായ് പാടുന്നില്ലേ.
ശ്രീരാമചന്ദ്രൻ തൻ മായയിൽ മോഹിച്ചു
ശംഭുവിൻ വാക്യത്തിൽ സംശയിച്ചു.
സീതതൻ വേഷം ധരിച്ചതു കാരണം
ശങ്കരൻ ദേവിയെ സന്ത്യജിച്ചു.
ദക്ഷയാഗത്തിലെയഗ്നിയിൽ ഹോമിച്ചു
ദേഹമോ ഭസ്മമായ്ത്തീൎന്നുപോയി.
അസ്സതി തന്നെയിന്നിഗൃഹേ വന്നിട്ടു
നിൻപുത്രിയായിട്ടവതരിച്ചു.
ശങ്കരനോടൊത്തു ചേരുവാൻ പിന്നെയും
മംഗലമാം തപമാചരിച്ചു.
സംശയം വേണ്ടിന്നുസൎവ്വദാശങ്കര–
ശക്തിസംയോജനമില്ലാതില്ല.''
നാരദവാക്യം ശ്രവിച്ചവരെല്ലാരും
ഖേദം വെടിഞ്ഞു സന്തുഷ്ടരായി.
മേനയും ഭൎത്താവുമാനന്ദമഗ്നരായ്
പാർവ്വതീ പാദങ്ങളാശ്രയിച്ചു.
മന്ദിരം തോറും സുമംഗളഗാനങ്ങ-
ളാനഗരത്തിലുയരുകയായ്
പൂൎണ്ണകുംഭങ്ങളുമായീജനാവലി
പാതയിലെങ്ങും നിറഞ്ഞുനിന്നു.
ഭോജനശാലയിലാതിഥേയന്മാരാ
'ബാരാത്തി'ൽ വന്നോരെ സൽക്കരിച്ചു.
കിന്നരയക്ഷന്മാർ, ദേവഗണങ്ങളാൽ
ഭോജനശാല നിറഞ്ഞിരുന്നു.

പന്തിയായ് പിന്നില വച്ചു വിഭവങ്ങരം
കുന്നുകുന്നായി നിറഞ്ഞിടുന്നു.
കോമളവാണിയിലാളിമാർ നിന്നിട്ടാ
ഗാനങ്ങളാലപിയ്ക്കാൻ തുടങ്ങി.
അശ്ലീലമല്ലാത്ത വ്യംഗ്യഗാനങ്ങളാൽ
പാചകശാല മുഖരിതമായ്.
വ്യംഗ്യഗാനങ്ങരം കേട്ടെല്ലാരും തുഷ്ടരാ
യപ്പപ്പോരം പൊട്ടിച്ചിരിച്ചുപോയി.
നാലുവിധത്തിൽ വിഭവസമൃദ്ധമാം
സദ്യയിൽ സ്വർഗ്ഗവും താണുപോയി.
ആനന്ദ പൂർണ്ണമാമപ്പാക ശാലയിൽ
ദേവന്മാർ നാകം മറന്നുപോയി.
നാക്കിലും വാക്കിലും നോക്കിലുമെല്ലാരും
പേക്കിനാവിൻ സുഖമാസ്വദിച്ചു.
മൃഷ്ടാന്നമെല്ലാം കഴിച്ചതി തുഷ്ടരായ്
താംബൂല ചർവ്വണോദ്യുക്തരായി.
കിന്നരയക്ഷസുരാദി പ്രസന്നരായ്
മന്നിനെ വിണ്ണിലും മേലായ്ക്കണ്ടു.
ഭോജനതാംബൂലാസ്വാദന തൃപ്തരാ-
യേവരുമൊന്നായിക്കൂടിയപ്പോരം
മാമുനിമാർ ലഗ്നപത്രിക കേരംപ്പിച്ചു
ദേവതമാരെയുമാനയിച്ചു.
സാദരമാസുരന്മാരെ വരുത്തിയാ
സ്ഥാനങ്ങളിൽ കൊണ്ടിരുത്തി മന്ദം
വേദവിധിപോലെ വേദിയെ നിർമ്മിച്ചു
സുന്ദരമായിട്ടലങ്കരിച്ചു.
മംഗളഗീതങ്ങരം കോമളഗാത്രിക-
ളാമോദമാലപിയ്ക്കാൻ തുടങ്ങി.

അത്യന്തസുന്ദരദിവ്യ സിംഹാസനം
ബ്രഹ്മവിനിമ്മിതമായിരുന്നു.
വണ്ണനാതീതമാം മോഹനപീഠത്തിൽ
ശാന്തനായ് ശങ്കരൻ ചെന്നിരുന്നു.
വിപ്രരെ വന്ദിച്ചു രാമനെച്ചിന്തിച്ചു
വിശേഷശനങ്ങളെ ലാലസിച്ചു.
മാമുനിമാർ ചൊല്ലുകേട്ടു സഖിമാരാ
ദേവിയെ നന്നായലങ്കരിച്ചു.
വേദിയിൽ ദേവിയെയാനയിച്ചപ്പോഴേ
മോഹിച്ചാരേവരും രൂപത്തിങ്കൽ
അദ്ദിവ്യസൗന്ദര്യ വണ്ണന നൽകുവാൻ
മണ്ണിൻ കവികൾക്കസാദ്ധ്യമാണോ ?
ചിത്തത്തിൽ ദേവന്മാരെല്ലാം പ്രണമിച്ചു
ലോകത്തിൻ മാതാവാണെന്നറിഞ്ഞു.
സൗന്ദര്യധാമം ഭവാനിതൻ വണ്ണന
മര്യാദസീമ കടന്നിടാമോ ?
ആയിരം നാവുള്ളനന്തനു പോലുമേ
സാദ്ധ്യമല്ലിന്നിതു വണ്ണിച്ചിടാൻ.
വേദവും ശേഷനും വാണിയും നാണിച്ചു–
ന്നേരത്തീപ്പാമരനെന്തു ചെയ്വാൻ!
മണ്ഡപത്തിൽ കൊണ്ടിരുത്തിയദ്ദേവിയെ-
ദ്ദേവൻതൻ ചാരത്താഭാമിനിമാർ.
സങ്കോചത്താൽ ശിവപാദത്തെ മാത്രമേ
ദേവിയ്ക്കു കാണ്മാൻ കഴിഞ്ഞതുള്ളു.
മാനസമാമഭ്രമരമോ ദേവൻ തൻ
രൂപരസത്തിലാമഗ്നമായി.
വിപ്രാനുശാസനാൽ ദേവിയും ശംഭുവും
ക്ഷിപ്രപ്രസാദി ഗണപതിയെ

ഭക്തിപുരസ്സരം പൂജിച്ചു തൃപ്തരായ്
ശക്തിപുരുഷസംയുക്തരായി.
പാർവ്വതീപുത്രനായ് മാത്രം നിനച്ചു ശ്രീ
വിഘ്നവിശേശനെക്കണ്ടുകൂടാ.
സച്ചിദാനന്ദപരബ്രഹ്മം ലീലയാ
ശക്തിയിൽ വ്യക്തമായത്രമാത്രം.
കന്യകാദാനവും പാണിഗ്രഹണവും
കണ്ടിട്ടു ദേവന്മാർ ഹർഷിതരായ്.
വേദമന്ത്രത്താൽ, ജയജയശബ്ദത്താൽ
കല്യാണപൂർണ്ണമായന്തരീക്ഷം.
ദേവവാദ്യങ്ങളായ്പ്പൂമഴ പെയ്തുയായ്
ബ്രഹ്മാണ്ഡമാനന്ദമഗ്നമായി.
പാർവ്വതീശങ്കര കല്യാണമിങ്ങനെ
നാകത്തെ നിർഭയമാക്കിത്തീർത്തു.
അശ്വങ്ങളാനകൾ ദാസികൾ ദാസന്മാർ
ധേനുക്കൾ തേരുകളാദിയായി
വസ്തുക്കൾ ദക്ഷിണയായിക്കൊടുത്തിട്ടു
ചൊല്ലിയപ്പർവ്വതം നമ്രനായി.
നിഷ്കാമനാം ഭവാനെന്തു ഞാൻ നൽകിടാൻ!
ഭക്തിപ്രതീകമിതത്രമാത്രം.
പാദം പണിഞ്ഞപ്പോൾ ശ്രീപരമേശ്വരൻ
പർവ്വതരാജന്നാശിസ്സു നൽകി.
പിന്നെത്തൃപ്പാദത്തിൽ വീണിട്ടാമേനയും
ഭക്തിയോടോതിനാനിപ്രകാരം.
''പ്രാണസമയാമുമയെ നീ നിന്നുടെ
പ്രാണപ്രിയയായിട്ടേററു കൊൾക.
തെററുകളേതാനും പററിയെന്നാകിലീ
കുററങ്ങൾ നാഥാ, പൊറുത്തീടേണം.

ആശീർവാദത്താലാശ്വാസം വന്നപ്പോരം
മേനയും ഭത്താവും പിൻതിരിഞ്ഞു.
അമ്മ മകളെ മടിയിലിരുത്തിയാ—
സപ്രേമമുമ്മവച്ചോതി മെല്ലെ.
"നാരീധമ്മം പതിപൂജയെന്നോക്കണം
നാരിക്കുതിൽപ്പരമൊന്നുമില്ല.
ശങ്കരപാദം പണിയും ജനങ്ങരംക്ക
മംഗളമല്ലാതെ മറ്റൊന്നുമില്ല.
നാരിക്കു നാഥനീദൈവമാണെങ്കിലീ—
ദൈവമേ നിൻനാഥനായിവന്നു.
ദേവിയെ മാറോടണച്ചശ്രു വീഴ്ത്തിയാ—
മാതാവു വീണ്ടും കരഞ്ഞു ചൊല്ലി.
''നാരിയെപ്പാരിലീനാൻമുഖൻ സൃഷ്ടിച്ച-
തെന്തിനാണെന്നും കരഞ്ഞിടാനോ ?
സ്വപ്നത്തിൽപ്പോലും പരാധീനയാനന്ദം
ആശിക്കാനിന്നവകാശമുണ്ടോ ?
ബാല്യത്തിലച്ഛനും പിന്നെപ്പുരുഷരും
മൃത്യുവടുക്കുമ്പോരം പുത്രനമായ്
സ്വാതന്ത്ര്യമില്ലാത്തീസ്ത്രീയിന്നീ ലോകത്തിൽ
സന്തപിയ്ക്കാൻ മാത്രം സംഭവിച്ചു.''
മംഗളവേളയെന്നോർത്തിട്ട കണ്ണുനീർ
കൺകളതിൽത്തന്നെ തങ്ങിനിന്നു.
പിന്നെയും പിന്നെയും ചേരുന്നു മാറുന്നു
പ്രേമത്തിൽ മുങ്ങുന്നു താണിടുന്നു.
പുത്രീവിയോഗത്താൽ വിത്രസ്തയായ് മേന
പിന്നെയും മാറോടണച്ചിടുന്നു.
പിൻതിരിഞ്ഞമ്മയെ നോക്കിക്കൊണ്ടപ്പുത്രി
മുന്നോട്ടു മുന്നോട്ടു നീങ്ങിടുന്നു!

തോഴിമാരൊത്തവളിങ്ങനെ ഭർത്താവിൻ
സന്നിധി പ്രാപിച്ചു മന്ദം മന്ദം.
യാചകന്മാരെല്ലാം സന്തൃപ്തരായപ്പോഠം
വാദധ്വനികഠം മുഴങ്ങിയെങ്ങും.
പൂമഴ പെയ്തുയായ് ദേവനും ദേവിയും
കൈലാസശൃംഗത്തിലെത്തിച്ചേന്നു.
കൂട്ടിന്നായ് വന്ന ഹിമവാനെ ശങ്കരൻ
ആശ്വസിപ്പിച്ചു തിരിച്ചയച്ചു.
പർവ്വതരാജൻ ഭവനത്തിൽ വന്നിട്ടാ
ദ്ദാനമാനങ്ങളാൽ, പ്രാത്ഥനയാൽ
ശൈലസരോവരമാദി സഖാക്കളെ
യാത്രയയച്ചു സന്തൃപ്തരാക്കി.
ശങ്കരൻ കൈലാസം പ്രാപിച്ച നേരത്തു
ദേവന്മാരെല്ലാം മടങ്ങിപ്പോയി.
ലോകത്തിൻ മാതാപിതാക്കളാം പാവ്വതീ-
ശങ്കരന്മാർ പ്രേമബദ്ധരായീ.
മാതാപിതാക്കഠം തൻ ശൃംഗാരവർണ്ണന-
യ്ക്കിത്തുളസീദാസ് തുനിയുകില്ല.
ഭോഗവിലാസ നിമഗ്നരായ് ദമ്പതീ-
മാരക്കൈലാസത്തിൽ ലാലസിച്ചു.
നിത്യപ്രനവവിഹാരങ്ങളിൽക്കാല-
ഗംഗയൊഴുകി മറഞ്ഞുപോയി.
ഷൺമുഖസംഭവം താരകനിഗ്രഹം
വേദപുരാണപ്രസിദ്ധമല്ലേ.
ശ്രീകാത്തികേയ ചരിത്രപ്രസിദ്ധിയാൽ
ഞാനതു പിന്നെയും പാടുന്നില്ല.
പാർവ്വതീശങ്കരകല്യാണഗാഥയീ-
പ്പാടുന്നോർ ചൊല്ലുന്നോർ ഓക്കുന്നോരും

കല്യാണകാര്യാദിമംഗളവേളയിൽ
സർവ്വദാസന്തോഷമാസ്വാദിയ്ക്കും.
പാലാഴിപോലെ വിശാലമാം പാർവ്വതീ-
പാലകഗാഥയെപ്പാടിത്തീക്കാൻ
വേദവും വാണിയും നാണിയ്ക്കുന്നേരത്തീ
ദാസനോ മാപ്പിനു യാചിയ്ക്കുന്നു.
സുന്ദരകോമളമാം ശിവലീലകാ
ഭാരദ്വാജൻ കേട്ടു തുഷ്ടനായി.
പിന്നെയും പിന്നെയും കേരംക്കുവാനാഗ്രഹം
മാമുനിയ്ക്കങ്ങിനെയേറിവന്നു.
ഭക്തിനിമഗ്നനനായശ്രുക്കരം വീഴ്ത്തിയാ
മാമുനി രോമാഞ്ചകഞ്ചുകനായി.
പ്രേമവിമുഗ്ദ്ധനായ് മോഹവിമുക്തനായ്
മാമുനി മൗനിയായ്ത്തീന്നു പോയീ
ജ്ഞാനിയാം യാജ്ഞവല്ക്യനതു കണ്ടിട്ടു
സന്തുഷ്ടനായേവമുച്ചരിച്ചു.
''ധന്യധന്യം തവജന്മം മുനീശാ നീ
ശംഭുവിന്നുത്തമഭക്തൻ തന്നെ.
ശങ്കരപാദകമലം പണിഞ്ഞിടും
പുണ്യവാന്മാരത്രേ രാമഭക്തർ.
നിഷ്കാമനിമ്മലപ്രേമത്താൻ ശ്രീകാശി—
വിശേശപാദമണഞ്ഞിടുന്നോർ
അഹരായ്ത്തീന്നിടും ശ്രീരാമഭക്തിയ്ക്കു
മാമുനീ നീ രാമഭക്തൻ തന്നെ.
ശംഭുവെപ്പോൽ രാമഭക്തരിലാരുണ്ടു
ത്യാഗത്തിൽ പ്രേമത്തിൽ കാണിച്ചില്ലേ ?
ശംഭുവെപ്പോൽ രാമനിഷ്ടനായ് വേറൊരു
ദേവനുമില്ലിതു നിസ്സന്ദേഹം

ഭാരദ്വാജാ തവ മർമ്മമറിയവാൻ
പാടിയീ പാർവ്വതീ കല്യാണത്തെ.
ശ്രീപരമേശ്വര പുണ്യപുരാണത്തിൽ
ആസക്തി വന്നൊരു ഭക്തൻ മാത്രം
ശ്രീരാമസേവക നിർമ്മലചിത്തനാ—
യീരാമഗാഥയെയാസ്വദിയ്ക്കാം.
ഇന്നനിൻ ശീലഗുണങ്ങളറിഞ്ഞു ഞാൻ
ശ്രീരാമഗാഥകളാലപിയ്ക്കാം.
സത്സംഗ സഞ്ജാത സമ്മോദമിശ്രമാം
സംഗീതസാരസ്യമാസ്വദിയ്ക്കാം.
വക്താവും ശ്രോതാവുമുത്തമന്മാരെങ്കിൽ
ഭക്തിയിൽ മഗ്നമാമന്തരീക്ഷം.
വന്നതിൻ കാരണമിത്തീർത്ഥരാജനി-
ന്നിത്തിരിക്കൂടിയും ശ്രേഷ്ഠനായി.
രാമചരിതമനന്തമഗാധമാ—
മാഴിയാണക്കരെ കാണുകില്ല.
ശേഷനുമാകാത്ത കാര്യത്തെ നാമെല്ലാം
ശേഷിപോൽ ചെയ്യുന്നിതത്രമാത്രം.
വാണിയ്ക്കു പ്രേരണയേകുവാൻ കോദണ്ഡ—
പാണിയെ ധ്യാനിച്ചു ചൊല്ലിടാം ഞാൻ.
ശാരദ കേവലം പാവ പോലാടുന്നു.
സൂത്രധാരൻ രാമനന്തര്യാമീ
സ്വാമിതൻ കാരുണ്യം കാരണം ഭക്തിയിൽ
കാവ്യം ചമയ്ക്കാൻ തുടങ്ങിടുമ്പോഴം
അക്കവി ഹൃത്താകുമങ്കണത്തിൽ രാമൻ
വാണിയെയാടിയ്ക്കുമത്രമാത്രം.
കാരുണ്യക്കാതലാം കാർമുകിൽവർണ്ണനെ
കാകുൽസ്ഥ വംശത്തിൻ കല്പകത്തെ

ചിത്തത്തിൽ ധ്യാനിച്ചു ഹൃത്തിൽ പ്രതിഷ്ഠിച്ചു
വർണ്ണിയ്ക്കാം ഞാനിന്നിപ്പുണ്യഗാഥാ
മർത്ത്യന്നു മൃത്യുവിമുക്തിയെ നൽകിടും
അത്തലകററുമമൃതധാര.
അത്യന്തരമ്യമാം പർവ്വതം കൈലാസം
ഭക്തർ തൻ നിർമ്മലചിത്തം പോലെ
ശ്രീപാർവ്വതീപരമേശ്വരന്മാർ സദാ
വാഴുന്നു ഭക്തരെ സംരക്ഷിയ്ക്കാൻ.
കിന്നരസിദ്ധമുനീവര ഗന്ധർവ
ദേവതപോധന യോഗീവൃന്ദം
നിത്യവുമാനന്ദകന്ദമാം ശങ്കര
തൃപ്പാദസേവയിൽ മഗ്നരായി
കൈലാസശൃംഗത്തെപ്പാവനമാക്കുന്നു
സത്സംഗസംജാത സന്തൃപ്തിയാൽ.
ധർമ്മം വെടിഞ്ഞവർ ഭക്തിവിഹീനന്മാർ
സ്വപ്നത്തിൽപ്പോലുമിങ്ങെത്തുകില്ല.
കൈലാസപർവ്വതസാനുപ്രദേശത്തിൽ
ആൽമരമുണ്ടതിമോഹനമായ്
നിത്യനവീനമാമാവടവൃക്ഷത്തിൻ
വിസ്തൃതച്ഛായപ്രശാന്തിയിങ്കൽ
ശീതളമന്ദ പരിമളവാഹിയാം
പുണ്യസമീരണൻ വീശിടുമ്പോഴും
വിശ്രമിയ്ക്കുന്നിതാ വിശ്വൈകനായകൻ
വൃക്ഷത്തിൻ താഴെയാ വിഷ്ടപത്തിൽ
വേദവിദിതമാമാവടവൃക്ഷത്തെ
വീക്ഷിച്ചു വിശ്വേശൻ തുഷ്ടനായി.
വേദാധിനായകൻ വിശ്വവിനായകൻ
തിട്ടയിലാപ്പുലിത്തോൽ വിരിച്ചു

കുന്ദവുമിന്ദുവും ശംഖും പോൽ ശോഭിക്കും
ഗാത്രവുമാജാനു ബാഹുവുമായ്
വൽക്കലധാരിയായ് യോഗിയെപ്പോൽ ദേവൻ
ശാന്തിതൻ മൂർത്തിയായ് ലാലസിച്ചു.
തൃപ്പാദപങ്കജപുണ്യ ദളങ്ങൾ പോ-
ലാനഖമോരോന്നും മോഹനമായ്
ഭക്തഹൃദയത്തിൽ കൂരിരുൾ നീക്കുമാ
ജ്യോതിസ്വരൂപങ്ങളായ് ലസിച്ചു
സർപ്പവും ഭസ്മവും ഭൂഷണമായപ്പോൾ
മുപ്പുരവൈരിയിൽ മുക്തിനേടി.
ആനനമാശരച്ചന്ദ്രനെ വെല്ലുമ്പോൾ
ചന്ദ്രക്കലമാത്രം ലാലസിച്ചു.
ആനതകോമളനീലനയനങ്ങൾ
ഗംഗയൊളിയും ജടയുമായി.
ബാലാർക്കൻ ഫാലത്തിൽ നീലകണ്ഠൻ ദേവൻ
ലാവണ്യവാരിധിയായ് ലസിച്ചു.
ആവൃക്ഷ ച്ഛായയിൽ ശോഭിച്ചു കാമാരി
ശാന്തരസത്തിൻ സ്വരൂപം പോലെ.
സന്ദർഭം നന്നെന്നറിഞ്ഞപ്പോൾ പാർവ്വതി
ശംഭുവിൻ ചാരത്തു വന്നു നിന്നു.
പ്രാണ പ്രിയതമയാണെന്നറിഞ്ഞപ്പോൾ
വാമഭാഗത്തിലിടം കൊടുത്തു
സന്തുഷ്ടയായവൾ ചാരത്തിരുന്നപ്പോൾ
പൂർവ്വജന്മം പുനരോർമ്മവന്നു.
ഭർത്താവിൻ ഹൃത്തിലെ പ്രേമത്തെ മാനിച്ചു
പാർവ്വതി പുഞ്ചിരിച്ചോതിയേവം
''സർവ്വലോകങ്ങൾക്കും മംഗളകാരിയാം
ഇക്കഥകേൾക്ക പാനിച്ചരിയ്ക്കുന്നു

വിശ്വനാഥാമമനാഥാപുരാരീനിൻ
മാഹാത്മ്യം വിശ്വ പ്രസിദ്ധമല്ലേ.
ദേവന്മാർ നാഗന്മാർ മർത്ത്യന്മാരെന്നല്ല
ചേതനാചേതനമെല്ലാം തന്നെ
സർവ്വരും നിൻപാദപങ്കജം സേവിച്ച
സന്തൃപ്തരാകുന്നു നിസ്സന്ദേഹം.
സർവ്വജ്ഞൻ കല്ല്യാണരൂപൻ സമർത്ഥൻനാ–
മങ്ങയ്ക്കതീതമായൊന്നുമില്ല.
സർവ്വ കലാഗുണവാരിധി വൈരാഗ്യ
ജ്ഞാനയോഗാദിതൻ ഭണ്ഡാഗാരം.
തൃപ്പാദമാശ്രയിയ്ക്കുന്നവർക്കെല്ലാർക്കും
മുപ്പുരവൈരീ നീ കല്പവൃക്ഷം.
ആനന്ദരാശിനീയെന്നിൽക്കനിഞ്ഞെങ്കിൽ
സത്യത്തിൽ ദാസിയായ് കാണുന്നാകിൽ
അജ്ഞാനമാമെൻെറ രാവിനെ മായ്ക്കുവാൻ
രാമായണം കഥ കേൾപ്പിയ്ക്കേണം.
നാനാപ്രകാരത്തിലീരഘുനാഥൻെറ
ലീലകൾ പാടുവാൻ പ്രാർത്ഥിക്കുന്നു.
കല്പവൃക്ഷത്തിൻ തണലിൽ കഴിവോർക്കും
ദാരിദ്ര്യദുഃഖത്തിൻ പാഴ്നിഴലോ.
ചന്ദ്രക്കലാധരനിത്തരം ചിന്തിച്ചെൻ
ബുദ്ധിഭ്രമത്തെയകററീടേണം.
തത്വജ്ഞന്മാരാംമഹർഷിമാരെല്ലാരും
രാമനെ ബ്രഹ്മമായ്ക്കണ്ടീടുന്നു.
വേദപുരാണങ്ങൾ ശാരദാശേഷന്മാർ
എല്ലാരുമീഗാനം പാടീടുന്നു''
മുപ്പത്തുമുക്കോടി ദേവരും വന്ദിയ്ക്കും
മുപ്പുരവൈരിതൻ തൃപ്പാദത്തെ

ഉമ്പപ്പൂവിൽ ധ്യാനിച്ചു ലോകത്തിൻ നന്മയ്ക്കായ്
പാർവ്വതിസാദരം ചൊല്ലിവീണ്ടും
''കാമാരിയാമിബ്ഭവാനുമഹോരാത്രം
രാമനാമംതാൻ ജപിച്ചീടുന്നു.
നിഷ്കാമൻ നിർഗ്ഗുണൻ നിർജ്ജരൻ നിത്യനീ
നാമജപത്തിൽ ലയിച്ചീടുന്നു.
ഇത്രയും മഹാത്മ്യമേറുമീരാമാ നീ
മിത്രവംശോത്ഭവൻ തന്നെയാണോ ?
ജന്മരഹിതനഗോചരൻ നിർഗ്ഗുണൻ
സാകേത വാസിയാം രാമനാണോ
ആരാജനന്ദനൻ ബ്രഹ്മമെന്നാണെങ്കിൽ
നാരീവിരഹത്തിൽ മോഹിയാമോ?
ബുദ്ധിഭ്രമിപ്പിക്കുന്നീ മാഹാത്മ്യം കേൾക്കുമ്പോൾ
സന്ദേഹം വിട്ടുമാറുന്നുമില്ല.
നിഷ്കാമ വ്യാപക സർവ്വജ്ഞൻവേറെയോ ?
നാഥനെൻ മോഹത്തെ മാററീടേണം.
അജ്ഞയെന്നെന്നെ നിനച്ചിട്ടു സൗമ്യനായ്
സംശയം തീർക്കുവാൻ പ്രാർത്ഥിക്കുന്നു.
അന്നു വനത്തിൽ ഞാൻ രാമപ്രഭാവത്തെ
ദർശിച്ചു വിസ്ത്രസ്ത വിഹ്വലയായ്
സത്യം പറയാൻ ഭയന്നതിൻ കാരണ-
മത്യാഗം യാഗത്തിൽ വേണ്ടിവന്നു.
കല്മഷചിത്തത്തിൻ കാലിമമൃത്യുവിൻ-
അപ്പുറത്തായിട്ടും മായുന്നില്ല.
സന്ദേഹം ചിത്തത്തിൽപ്പിന്നെയുമായതു
നീക്കുവാൻ കൈകൂപ്പി പ്രാർത്ഥിക്കുന്നു
അന്നത്തെക്കാര്യത്തെയോർത്തിട്ടു പിന്നെയു-
മിന്നെന്നിൽക്കോപത്തെ കാണിപ്പുല്ലേ.

അന്നത്തെ വിഭ്രമമിന്നില്ലയിക്കഥ—
കേശക്കവാനാശയുമേറീടുന്നു.
നാഗേന്ദ്രഭൂഷണാ നാകത്തിൻ നായകാ
ശ്രീരാമഗാഥ ഞാൻ കേട്ടീടട്ടെ.
ഭക്ത്യാ തൃപ്പാദങ്ങരം വന്ദിച്ചുകൈകൂപ്പി
പ്രാത്ഥിക്കുന്നീ ഗാഥ പാടുവാനായ്
വേദസിദ്ധാന്തങ്ങളെല്ലാം വിചാരിച്ചു
വിസ്തരിച്ചിക്കഥ വർണിച്ചാലും
യോഷയ്ക്ക കേശക്കാനധികാരമില്ലെങ്കിൽ
ദാസിയെന്നെന്നെക്കരുതീടണം.
കമ്മത്താൽ ചിത്തത്താൽ വാക്കാലുമെന്നും നിൻ
ശിഷ്യയാണെന്നതുമോത്തിടേണം.
ആചാര്യനാത്തയാം ശിഷ്യയിൽ നിന്നേതു
തത്വവും ഗൂഢമായ് വയ്ക്കുകില്ല.
അത്യാത്തിയോടെയാശിയ്ക്കുന്നു ദേവേശാ
ഭക്ത്യാഞാനിക്കഥയാസ്വദിയ്ക്കാൻ.
നിർഗ്ഗുണബ്രഹ്മം സഗ്ഗുണമായ് മത്ത്യനായ്
പൃഥ്വിയിൽ വന്നൊരിക്കാരണത്തെ
രാമാവതാരവും ബാലചരിതവും
പിന്നെ ഞാൻ കേശക്കവാനിച്ഛിയ്ക്കുന്നു.
കൗശികലീലകരം ജാനകീകല്യാണം
പിന്നെയഭിഷേക വിഘ്നഗാഥാ
സീതാസമേതനായ് കാനനേ പോയതും
രാവണ രാക്ഷസമദ്ദനവും
പട്ടാഭിഷേകവും ശ്രീരാമരാജ്യവും
സർവ്വവും ശങ്കരാ ചൊല്ലീടേണം
കാകൽസ്ഥലീലകളാടിയങ്ങന്തിമ-
വൈകുണ്ഠയാത്രയുമോതിടേണം.

മാമുനിജ്ഞാനികരം നിത്യവും ചിന്തിയ്ക്കും
തത്വവും വിസ്തരിച്ചോതിടേണം.
വൈരാഗ്യ വിജ്ഞാനഭക്തിജ്ഞാനാദി തൻ
വ്യത്യാസം വർണ്ണിച്ചു ചൊല്ലീടേണം
നിർമ്മലജ്ഞാനിയാമങ്ങു പിന്നോതണം
രാമരഹസ്യത്തിൻ ഗൂഢതത്വം.
ചോദിയ്ക്കാൻ വിട്ടുപോയേതാനുമുണ്ടെങ്കിൽ
എല്ലാം തുറന്നു പറഞ്ഞിടേണം.
മൂന്നുലകത്തിന്നുമേകഗുരുവെന്നു
വേദങ്ങളങ്ങയെ ഘോഷിയ്ക്കുന്നു.
പാമരന്മാരന്യ ജീവികരംക്കാക്കുമീ
തത്വം ഗ്രഹിയ്ക്കുവാൻ ശക്തിയില്ല.
കല്മഷഹീനയാം കാമിനിവാണിയിൽ
കാമാരിചിത്തം പ്രസന്നമായി
രാമചരിതമാഹാത്മ്യത്തിലുയർന്നപ്പോരം
രോമാഞ്ചം ദേഹത്തിലങ്കുരിച്ചു.
പ്രേമാശ്രുപൂർണ്ണമാം ലോചനത്തോടെയാ
ശ്രീപരമേശ്വരൻ മൗനിയായി.
ശ്രീരഘുനാഥൻ തൻ രൂപം ഹൃദയത്തിൽ
പ്രത്യക്ഷനായ് ശിവനാനന്ദിച്ചു.
ധ്യാനരസത്തിൽ നിമഗ്നനായ് പിന്നെയും
നേരമിഴഞ്ഞുപോയ് പാർവ്വതിയ്ക്കും.
വീണ്ടുമുണർന്നു മഹേശ്വരനാമോദം
രാഘവീയം കഥയാരംഭിച്ചു.
പാശത്തെ പാമ്പെന്നു തോന്നുന്ന മാതിരി
മിഥ്യയും സത്യമായ് തോന്നിടുന്നു.
സംസാരമിങ്ങിനെ മാഞ്ഞിടും ജ്ഞാനത്താൽ
ലുപ്തമാം സ്വപ്നമുണർന്നിടുമ്പോരം

യാതൊരു നാമം ജപിയ്ക്കുമ്പോഠം സിദ്ധികഠം
താനേ സുലഭമായ് വന്നുചേരും
ആരാമചന്ദ്രൻെറ ചേതോവിഹാരിയാം
ബാലരൂപത്തെ ഞാൻ വന്ദിയ്ക്കുന്നു.
മംഗളധാമമമംഗളഹാരിയാം
സാകേതനാഥൻ കനിഞ്ഞിടുവാൻ.
മുപ്പുരവൈരി ശ്രീരാമനെ കൈക്കൂപ്പി
പീയൂഷവാണിയിലോതിയേവം.
''പർവ്വതനന്ദിനി, ധന്യയാണിന്നു നീ
പാരിന്നുപകാരിയെന്തു കൊണ്ടും!
ഗംഗയെപ്പോൽ പാരു പാവനമാക്കമീ
ഗാഥയെക്കേഠംക്കവാനാശിയ്ക്കുന്നു.
ശ്രീരാമഭക്തിഞാൻ കാണുന്നു നിന്നിലീ–
യാശയോ ലോകത്തിൻ നന്മയ്ക്കായി
ശോകമോഹ ഭ്രമസന്ദേഹമെന്നും നിൻ
ചിത്തത്തിൽ ഞാനിന്നു കാണുന്നില്ല.
രാമകാരുണ്യത്താൽ സ്വപ്നത്തിൽപ്പോലും നിൻ
ചിത്തത്തെയജ്ഞാനം തീണ്ടുന്നില്ല.
എങ്കിലും ശങ്കരനോടു നീ ശങ്കിച്ചു
കേഠംക്കുന്നു ലോകകല്യാണത്തിന്നായ്
ശ്രീരാമഗാനം ശ്രവിയ്ക്കാത്തമർത്ത്യൻ തൻ
കാതുകഠം പാമ്പിൻെറ പുററു തന്നെ.
സജ്ജനദർശന ഹീനമാം നേത്രങ്ങഠം
കേകിതൻ പീലിക്കോൽ നിഷ്ഫലങ്ങഠം.
ഭിക്ഷുവിൻ പാത്രംപോൽ മാത്രമാമൗലികഠം
ആശാനുമുന്നിൽക്കനിഞ്ഞില്ലെങ്കിൽ.
ഹൃത്തിൽ ഹരിഭക്തിയില്ലാത്ത പ്രാണികഠം
ചത്തതുപോൽതന്നെ നിർവ്വിവാദം

ശ്രീരാമകീർത്തനം പാടാത്ത ജിഹ്വകൾ
മണ്ഡൂകത്തിൻ നാക്കു പോലെതന്നെ.
രാമായണം കേട്ടിട്ടാനന്ദിയ്ക്കാത്തവൻ
നിർദ്ദയൻ നിഷ്ഠുരൻ വഞ്ചചിത്തൻ.
കേൾക്കഗിരിജേ നീ ശ്രീരാമ ലീലകൾ
ദൈത്യന്മാരെല്ലാം മോഹിച്ചുപോകും
മംഗളം ദേവന്മാർക്കേകുന്നിതേവക്കും
കാമത്തിൻ ധേനുവായ്തീർന്നീടുന്നു
സജ്ജനസംസർഗ്ഗസ്വർഗ്ഗമെന്നോർത്തിട്ടി–
ന്നേവരും കേൾക്കുവാനാശിക്കുന്നു
സംശയമാം പക്ഷിവൃന്ദമകററുവാൻ
ഭക്തന്മാർ ചെയ്തീടും ഹസ്തഘോഷം.
രാമായണം കലികാലമാം വൃക്ഷത്തെ
വെട്ടുവാനുള്ള പരശുവല്ലേ?
പർവ്വത രാജകുമാരി, നീ സാദരം
ശ്രീരാമ ഗാനത്തെയാസ്വാദിക്കൂ.
ജൻമങ്ങൾ കർമ്മങ്ങൾ നാമങ്ങളെന്നിവ
എണ്ണിയാൽ തീരാത്തതാണെന്നല്ലേ
വേദങ്ങൾ ചൊല്ലുന്നു ലീലാഗുണങ്ങളു–
മത്യന്തമാശ്ചര്യമെന്നുതന്നെ
ആദിമദ്ധ്യാന്ത വിഹീനമാം രാമൻതൻ
ഗാഥയും കീർത്തികളുമന്തമുണ്ടോ?
എങ്കിലും കേട്ടപോലെൻമതിപോലെ ഞാൻ
ചൊല്ലുന്നു നിൻഭക്തിപാരമ്യത്താൽ
സജ്ജനസമ്മതമാനന്ദദായകം
പാർവ്വതീ, നിൻപ്രശ്നം മാനിക്കുന്നു
മോഹവശത്താൽ നീ ചൊല്ലിയതെങ്കിലും
സംശയമൊന്നതിൽ നന്നായില്ല.

വേദങ്ങൾ പാടുന്ന യോഗികൾ ധ്യാനിക്കും
രാമനായ്‌വേറെയാരാനുമുണ്ടോ
മോഹപിശാചിപിടിച്ച പാഖണ്ഡിയാം
നീചനേയിങ്ങനെ സംശയിക്കു
വിഷ്ണു വിമുഖൻ വിവേകരഹിതനാം
മർത്ത്യൻെറ ചോദ്യമിതായിപ്പോയി.
അജ്ഞാനി നിർഭാഗ്യനന്ധനകോവിദൻ
ചിത്തം വിഷയത്തിൽ മഗ്നമായോൻ
സ്വപ്നത്തിൽപ്പോലുമീ സജ്ജനദർശനം
ആസ്വദിക്കാത്തവൻ ഭാഗ്യഹീനൻ
ലമ്പടനാമിക്കുടിലൻ ചതിയ നീ
ചോദിക്കും ചോദ്യമായ്‌പ്പോയിയല്ലോ.
വേദവിരുദ്ധമാം വാക്യങ്ങൾ ചൊല്ലുന്നോൻ
ഹാനിയിൽ ലാഭത്തെക്കണ്ടീടുന്നോൻ
നേത്രവിഹീനൻ മലിനമാംദർപ്പണേ
ദർശിക്കാൻ രൂപത്തെസാദ്ധ്യമാണോ?
നിർഗ്ഗുണ സദ്ഗ്ഗുണമെന്തെന്നറിയാത്തോൻ
കല്പിത കാര്യങ്ങൾ ജല്പിക്കുന്നോൻ
മായാവശഗനായ് സംസാരമഗ്നനായ്
മോഹിതനെന്തെല്ലാം ചൊല്ലിക്കൂടാ!
വാതത്താൽഗ്രസ്തനായ് ഭൂതവിവശനായ്
മദ്യപനെന്തുപറഞ്ഞുക്കൂടോ
മോഹമഹാമദ്യപാനത്തിലോതുന്ന
മർത്ത്യൻതൻവാക്കുകൾ കേട്ടുകൂട
ചിത്തത്തിലീ വിധം ചിന്തിച്ച സംശയം
വിട്ടിട്ടുരാമനെയാശ്രയിയ്ക്കു
കേൾക്കുക പാർവ്വതി ഞാൻ ചൊല്ലും വാക്കുകൾ
ആദിത്യനജ്ഞാനം നീക്കിടുന്നോൻ.

വേദപുരാണങ്ങളും മാമുനിമാരെല്ലാം
ഭേദമില്ലെന്നല്ലേ പാടീടുന്നു.
നിർഗ്ഗുണമായാലുമാകാരംപൂണ്ടാലും
ബ്രഹ്മം പരബ്രഹ്മമൊന്നുതന്നെ.
പ്രേമവിവശനായ് ഭക്തന്റെ ചിത്തത്തിൽ
വ്യക്തമായ്ത്തീരുന്നിതത്രമാത്രം
നിർഗ്ഗുണരൂപരഹിതമാമവ്യക്തം
ഭക്തനായ് ജന്മമെടുത്തീടുന്നു.
രണ്ടെന്നുതോന്നുന്നിതൊന്നാണു സത്യത്തിൽ
വെള്ളവും മഞ്ഞുംപോലത്രമാത്രം
മോഹതിമിരത്തിൻ സൂര്യനാം നാമത്തിൻ
രൂപത്തിൻ മുന്നിലോ മോഹാവേശം
സച്ചിതാനന്ദസ്വരൂപി ശ്രീരാമനാം
സൂര്യനെ രാത്രിയടുക്കയില്ല.
ജ്ഞാനപ്രഭാതവുമജ്ഞാനസന്ധ്യയും
ജ്യോതി സ്വരൂപനെത്തീണ്ടുകില്ല
ഹർഷവിഷാദമോജ്ഞാനമജ്ഞാനമോ
മാനാപമാനമോ ജീവധർമ്മം!
വ്യാപകബ്രഹ്മപുരാണ പരേശ്വര-
മാനന്ദം രാമൻ പ്രസിദ്ധമല്ലേ!
മാനന്ദം രാമൻ പ്രസിദ്ധമല്ലേ ?
ജ്യേതിസ്വരൂപൻ പുരുഷൻ പരാപരൻ
വ്യക്തമാകുന്നിച്ചരാചരത്തിൽ.
ആ രഘുവംശമണിദീപമീരാമൻ
എൻഹൃത്തിൻ സ്വാമിയായ് വാണിടുന്നു.
സത്യമനിത്യമായ്ത്തീരുകിൽ സ്വപ്നമായ്
സ്വപ്നമോ സത്യമാം നിത്യമാകിൽ''
അക്കൃപാരാശിയെ ധ്യാനിച്ചു ശ്രീകണ്ഠൻ

പിന്നെയും ഭക്ത്യാ നമസ്ക്കരിച്ചു.
മാനുഷനജ്ഞാനി മോഹത്തിലാണ്ടിട്ടാ–
യജ്ഞാനം സ്വാമിയിലാരോപിപ്പൂ.
മേഘങ്ങളാകാശം മൂടുമ്പോളജ്ഞാനി
സൂര്യൻ മറഞ്ഞെന്നു ചൊല്ലുമ്പോലെ.
അക്ഷികൾ മദ്ധ്യത്തിലംഗുലികൾ വച്ചു
ചന്ദ്രനെ രണ്ടെന്നു തോന്നും പോലെ
മോഹത്തിൻ കല്പന രാമനിൽക്കാണുവോർ
മോഹിച്ചുപോകുന്നിതത്രമാത്രം.
ധൂളിയാൽ ധൂമത്താൽ വ്യോമമിരുളുമ്പോൾ
വ്യോമത്തിൻ മാലിന്യം കാണുന്നുണ്ടോ ?
നിർമലൻ നിർലേപൻ നിത്യനീ ശ്രീരാമൻ
നിത്യമപ്പാദത്തെയാശ്രയിയ്ക്കാം.
ഇപ്രപഞ്ചത്തിനെ വ്യക്തമാക്കുന്നോരീ–
യിന്ദ്രിയദേവതമാരെല്ലാരും
ജീവനും ചേതനയേകുന്ന ശക്തിതൻ
സ്രോതമാസാകേതവാസി രാമൻ.
ജ്യോതിസ്വരൂപനനാദിയനാമയൻ
കൗസല്യാസുപ്രജാരാമചന്ദ്രൻ
ലോകം പ്രകാശമീ രാമൻ പ്രകാശകൻ
ജ്ഞാനഗുണധാമം മായാധീശൻ.
ആ ദിവ്യജ്യോതിസ്സീ മോഹത്താൽ മായയാൽ
മിഥ്യയെ സത്യമായ്ക്കാട്ടിടുന്നു.
ചിപ്പിയിൽ ചന്ദ്രനെ കാണുന്നപോൽ ചിലർ
നീരുകാണുന്നീ മരീചികയിൽ.
മിഥ്യയാണെങ്കിലും സത്യമായ്ത്തോന്നുമീ
പൃഥ്വിയിൽ മർത്ത്യൻ മയങ്ങിടുന്നു.
ഈശനിലാശ്രിത സംസാരം സത്യത്തിൽ

സങ്കല്പ സംജാതമാണെന്നാലും
ദുഃഖത്തെ നൽകുന്നു സത്യമായ്ക്കാണുമ്പോരം
സ്വപ്നത്തിൽ സത്യമായ് തോന്നും പോലെ.
വേദന നിൽക്കും തലയററു പോകിലും
മത്ത്യന്റെ സ്വപ്നം നിലയ്ക്കുവോളം.
സംസാരമാകുമീ സ്വപ്നത്തിൽ നിന്നു നാം
നിദ്രാവിഹീനരായ്ത്തീരുവോളം
മാനാപമാനസുഖദുഃഖമാദിയാൽ
മാനവൻ മാഴ്കുന്നു ദീനനായി.
അമ്പ്ഭ്രമ സ്വപ്നനത്തെയില്ലാതെയാക്കുന്നോൻ
ഇക്കൃപാരാശിയാം രാമച്ചന്ദ്രൻ
ആദിമദ്ധ്യാന്തവിഹീനമാം രാമനെ
വേദങ്ങരം പൂർണ്ണമായ് കാണുന്നില്ല.
നാനാമുനിജന ജ്ഞാനികരം ഭക്തന്മാർ
ഊഹിച്ചു പാടുന്നു തേടിടുന്നു.
സ്പർശിക്കാം ദർശിക്കാം ഘ്രാണിക്കാം രാമനു
ദേഹത്തിന്നാവശ്യമില്ല തെല്ലും.
വർണ്ണനാതീതമാമീ രാമമാഹാത്മ്യം
ദിവ്യാനുഭൂതിയിലന്തർലീനം.
വേദങ്ങരം ജ്ഞാനികരം മാമുനിമാരെല്ലാം
പാടുന്നു, ധ്യാനത്തിൽ ദർശിക്കുന്നു
സാകേതവാസി ദശരഥപുത്രനായ്
ഭക്തരെ രക്ഷിക്കാൻ രൂപമാന്നു.
ആരുടെ നാമത്തിൻ ശക്തിയാൽ കാശിയിൽ
മുക്തിയെ നിത്യം ഞാൻ നല്കിടുന്നു.
സർവ്വാന്തര്യാമിയാമാ രഘുനായകൻ
സർവ്വേശനെൻ സ്വാമിരാമചന്ദ്രൻ.
ഭക്തചിത്തങ്ങളിൽ വ്യക്തമായ് കാണുമീ

മുക്തിയെ നൽകുന്നെന്നിഷ്ടദൈവം.
നാക്കിലാനാമമൊരിയ്ക്കൽ വരുന്നാകിൽ
സേച്ഛയായെങ്കിലുമല്ലെങ്കിലും
കോടിജന്മങ്ങളിൽ ചെയ്യതാം പാപങ്ങൾ
ഓടിഞൊടിയിലൊളിച്ചിടുന്നു.
സാദരം നിത്യം സ്മരിയ്ക്കുന്ന മർത്ത്യന്ന
സംസാരം ഗോഷ്പദപ്പുഴിവെള്ളം.
ശ്രീപരമാത്മമാം രാമനിൽ പാർവ്വതി
മോഹത്തെക്കണ്ടതു തെററു തന്നെ.
ഈ ഭ്രമം മർത്ത്യൻ തൻ ചിത്തത്തിലെത്തുകിൽ
ജ്ഞാനവൈരാഗ്യാദി നഷ്ടമാകും.''
വിഭ്രമഭഞ്ജനവാക്യങ്ങൾ കേട്ടപ്പോൾ
ദുസ്തർക്കം ദേവിയിൽ നിന്നു മാറി
ശ്രീരഘുനാഥപദങ്ങളിൽ പ്രീതിവി–
ശ്വാസങ്ങൾ നന്നായിട്ടങ്കുരിച്ചു.
സ്വാമിതൻ പാദകമലങ്ങൾ കുമ്പിട്ടു
കോമളവാണിയിലോതി ദേവി-
ചന്ദ്രസമാനമാം ശീതളവാണിയാൽ
മോഹമാം വേനൽ മറഞ്ഞുപോയി.
സംശയമെല്ലാം നശിച്ചു കൃപാലുവാം
നാഥായിചിത്തം വിശുദ്ധമായി
നാഥനിക്കാരുണ്യം കാണിച്ചകാരണം
കലുഷംനീങ്ങി പ്രസന്നയായ് ഞാൻ
മൂഢയാമജ്ഞാനിനാരിയെന്നാകിലും
ദാസിയാണെന്നുനിനച്ചീടേണം
പിന്നെയു മെന്നിൽ പ്രസന്നനെന്നാകിലോ
പ്രശ്നത്തിനുത്തരമേകീടേണം
ചിന്മയ ബ്രഹ്മമവിനാശിരാമന-

ന്തര്യാമിയ വ്യയൻ ചിത്സ്വരൂപൻ
സർവ്വരഹിതനാം നാഥനീമര്ത്ത്യനായ്
ഉർവ്വിയിലെന്തിന്നവതരിച്ചു?
രാമകഥയിലത്യാസക്തി കണ്ടിട്ടു—
മത്യന്തനമ്രമാംവാണികേട്ടും
ഹർഷിച്ചു ഹൃത്തിലക്കാമാരിദേവിതൻ
ഭക്തിയിലത്യന്തം തൃപ്തനായി
ആവോളം ദേവിതൻ കീര്ത്തിയെപ്പാടിക്കൊ-
ണ്ടച്ചന്ദ്രശേഖരൻ ചൊല്ലി മെല്ലെ.

## നവാഹ്ന പാരായണം — പ്രഥമ വിശ്രമം
## മാസപാരായണം — ചതുർത്ഥ വിശ്രമം

കാകഭുശുണ്ഡിയാൽ വര്ണ്ണിതമിക്കഥ
പക്ഷിരാജൻ ശ്രവിച്ചാനന്ദിച്ചു.
ഈ ശുഭനിര്മ്മല രാമചരിതത്തെ
പാർവ്വതീ നീയിനി കേട്ടുകൊൾക.
സംവാദമെങ്ങനെ സംഭവിച്ചെന്നതു
നിന്നോടു പിന്നെ ഞാൻ ചൊല്ലിക്കൊള്ളാം
അത്യന്തസുന്ദര പാവനശ്രീരാമ-
ജന്മചരിതം നീ കേട്ടുകൊൾക.
രാമ ഗുണനാമരൂപകഥകള-
സ്സീമമനന്തമപാരമത്രേ.
ഞാനെൻ മതിയ്ക്കനുസാരമായ്ചൊല്ലുന്നു
സാദരം ദേവിയ്ക്കു കേൾക്കുവാനായ്.
വേദങ്ങൾ വിസ്തരിച്ചോതുമീ ഗാഥയെ
ദേവീ, ഗിരിജേ, നീ കേട്ടുകൊൾക.

ഇന്നതാണെന്നു പറയുവാനാവില്ല.
രാമാവതാരത്തിൻ കാരണമായ്.
ബുദ്ധിമനോവാണിയാദിയാൽ സിദ്ധിക്കു-
ന്നൊന്നല്ലീ നിത്യമാം രാമതത്വം
എങ്കിലും സജ്ജനമാമുനീവൃന്ദവും
വേദശാസ്ത്രങ്ങളും ഘോഷിക്കുന്നു.
സ്വന്തം കഴിവുപോലോതുന്നു ചൊല്ലുന്നു
ചിന്തിച്ചു തർക്കിക്കാൻ കാര്യമില്ല.
കേരംപ്പിയ്ക്കാം സുന്ദരീ, ഞാനുമെൻ ബുദ്ധിയിൽ
കണ്ടതുപോലെയക്കാരണങ്ങൾ
ധർമ്മം നശിയ്ക്കുമ്പോൾ,ദുഷ്ടർ വദ്ധിയ്ക്കുമ്പോൾ,
അന്യായമെങ്ങും നിറഞ്ഞിടുമ്പോൾ,
വിപ്രധേനുസുരഭൂമിയിവരെല്ലാം
വിത്രസ്തരായിക്കരഞ്ഞിടുമ്പോൾ
സജ്ജനസംരക്ഷണാത്ഥംകൃപാനിധി
പൃഥ്വിയിൽ മത്ത്യനായ് വന്നിടുന്നു.
ദുഷ്ടരെ ശിക്ഷിച്ചു ശിഷ്ടരെ രക്ഷിച്ചു
വിഷ്ടപം പാലിച്ചു പോയിടുന്നു.
വേദപുരാണശാസ്ത്രങ്ങൾ തൻ മര്യാദ
രക്ഷിച്ചു ഭക്തരെ തൃപ്തരാക്കാൻ
പാത്തലമാകവേ കീർത്തിപരത്തിയാ
പാർത്ഥിവദേഹം വെടിഞ്ഞിടുന്നു.
ശ്രീരാമമൂർത്തിതൻ കീർത്തിയെപ്പാടിയാ
ഭക്തന്മാർ മുക്തിയെ നേടിടുന്നു.
രാമജനനത്തിൻ കാരണമേറെയാ-
ണൊന്നിലുമൊന്നു വിചിത്രം തന്നെ.
ഏതാനും ജന്മത്തിൻ കാരണം വർണ്ണിയ്ക്കാം
സാവധാനം നീയും കേട്ടുകൊൾക.

വിഷ്ണുപ്രിയന്മാരാം ദ്വാരപാലന്മാർ തൻ
വിപ്രശാപത്തെ നീ കേട്ടിട്ടില്ലേ?
വിപ്രശാപത്താൽ ജയനും വിജയനും
ദൈത്യന്മാരായിപ്പിറന്നതില്ലേ.
സ്വർണ്ണാക്ഷനെക്കൊല്ലാൻ സൂകരമായതും
പൃഥ്വിതൻ രക്ഷയുമോർമ്മയില്ലേ?
സ്വർണ്ണകശിപുവിൻ മുക്തിയ്ക്കായ് ശ്രീപതി
വ്യക്തമായില്ലേ നൃസിംഹമായി!
ഭക്തപ്രഹ്ളാദ ചരിത്രവുമീനര–
സിംഹാവതാരവും കേട്ടിട്ടില്ലേ ?
സോദരന്മാരിവർ പൃഥ്വിയിൽ മുക്തിയ്ക്കായ്
രാക്ഷസന്മാരായ്പ്പിറന്നു വീണ്ടും.
രാവണനും കുംഭകർണ്ണനും പൗലസ്ത്യ-
വംശത്തിൽ ഭീകരരൂപമാർന്നു.
വിപ്രവചനത്താൽ മുക്തിലഭിക്കുവാൻ
വീണ്ടും പിറവികൾ രണ്ടുണ്ടായി.
ആരണ്ടു സോദരന്മാർക്കായി ശ്രീഹരി
ശ്രീരാമനായിട്ടവതരിച്ചു.
ദാശരഥിയായി കൗസല്യാപുത്രനായ്
സാകേതം പാവനമാക്കിത്തീർത്തു.
അന്നാവതാരത്തിൽ കശ്യപനച്ഛനായ്
കൗസല്യയായിട്ടദിതിയുമായ്
ദേവതാകല്പത്തിൽ പാവന ലീലക-
ളാടിപ്രപഞ്ചം പവിത്രമാക്കി
വേറൊരു കല്പത്തിൻ ദൈത്യൻ ജലന്ധരൻ
ദേവതമാർക്കൊരു ശാപമായി.
ഭീകരസംഗ്രാമവേദിയിൽ ദാനവൻ
ശങ്കരനോടെതിരിട്ടിടുമ്പോൾ

പത്നിതൻ പാതിവ്രത്യത്താലാ ദൈത്യനെ
വെന്നിടാനീശനുമായതില്ല.
വ്യാജമായ് ശ്രീഹരി ദേവകാര്യാർത്ഥമായ്
ആ വ്രതം ഭഞ്ജിച്ച കാരണത്താൽ
ദൈത്യകളത്രം ശപിച്ചതിക്രുദ്ധയായ്
ശാപത്തെ വിഷ്ണുവും സ്വീകരിച്ചു.
ദൈത്യൻ ജലന്ധരൻ രാവണനായ് വന്നാ-
കല്പത്തിൽ മുക്തിയെ നേടുവാനായ്.
നാനാതരത്തിലവതാര ഗാഥകൾ
ഭാരദ്വാജകവി പാടിടുന്നു.
വേറൊരു കല്പത്തിൽ നാരദശാപത്താൽ
രാമനായ് വീണ്ടുമവതരിച്ചു.''
''വിഷ്ണുപ്രിയനായജ്ഞാനിയാം മാമുനി
നാരദനാൽ വിഷ്ണുശപ്തനായോ ?''
സ്തബ്ധയായ് ചോദിച്ചു പാർവ്വതി ''ദേവനെ
നാരദനെന്തിനു ധിക്കരിച്ചു ?
എന്തപരാധം രമാപതി ചെയ്തതു—
മെല്ലാമേ വിസ്തരിച്ചോതിടേണം.
ആശ്ചര്യമാകുന്നു മാമുനി ക്രുദ്ധനായ്
മോഹത്തിൽപ്പെട്ടെന്നു കേട്ടിട്ടില്ലോം''
പുഞ്ചിരി തൂകിപ്പറഞ്ഞു മഹേശ്വരൻ
മൂഢനോ ജ്ഞാനിയോ ഭേദമില്ല.
ഇച്ഛയെപ്പോൽത്തക്ഷണം മാറുന്നു ജീവികൾ
സച്ചിദാനന്ദത്തിൻ സങ്കല്പങ്ങൾ!
ഭാരദ്വാജാ കേൾക്കൂ സാദരമിക്കഥ
മാനമദങ്ങളെക്കൈവെടിയൂ.
സംസാരനാശിനീ രാമഗുണഗാഥാ
പാടിത്തുളസീ ഭജിച്ചിടുന്നു.

പ്രാലേയശൈലത്തിൽ വിണ്ണാറിൻ തീരത്തിൽ
പാവനമാം ഗുഹ ശോഭിക്കുന്നു.
അത്യന്തസുന്ദരപുണ്യമാമാശ്രമം
ദർശിച്ചു ദേവർഷി സന്തോഷിച്ചു.
ശൈലസരിതാവിപിനവിഭാഗങ്ങൾ
വീക്ഷിച്ചു ഭക്തിയിൽ മഗ്നനായി.
വിഷ്ണുസ്മരണയാൽ ദക്ഷശാപത്തിൻെറ
തീക്ഷ്ണതയില്ലാതെയായിപ്പോയി.
നിർമ്മലചിത്തം സമാധിയിലാണ്ടുപോയ്
സ്ഥാനത്തിൽ നന്നായുറച്ചുനിന്നു.
തീവ്രതപസ്സിനാൽ ത്രസ്തനായിന്ദ്രനോ
കാമനെസ്സാദരമാനയിച്ചു.
കൂട്ടരോടൊത്തുപോയ് ഭഞ്ജനം ചെയ്യണം
മീനദ്ധ്വജനിത്തപോവ്രതത്തെ
കാമൻ പ്രസന്നനായ് കാനനേ ചെന്നപ്പോൾ
മായാവസന്തവുമൊത്തു ചേർന്നു.
സ്വർഗ്ഗത്തെയാഴവാൻ നാരദൻ നോക്കുന്നു
എന്നുഭയന്നുപോയിന്ദ്രൻ കഷ്ടം!
എന്തിലും പേടിക്കും കാമിയും ലോഭിയും
കാകനെപ്പോൽ വക്രചിത്തമല്ലേ.
മൂഢൻ ശുനകനാ സിംഹത്തെക്കണ്ടിട്ടു
എല്ലിൻകഷണം കൊണ്ടോട്ടം പോലെ.
എല്ലിനായ് മല്ലിടും മല്ലനെന്നോർത്തിട്ടു
സിംഹത്തെ നായോ ഭയന്നിടുന്നു!
സ്വർഗ്ഗത്തിൻ സാമ്രാജ്യം എല്ലായിക്കണ്ടിടും
ഭക്തനെയിന്ദ്രനോ പേടിക്കുന്നു!
വണ്ടുമുരളുന്നു കോകിലം പാടുന്നു
പുഷ്പിച്ചു കാനനം മോഹനമായ്.

ശീതളകോമളമന്ദാനിലൻ വന്നാ
പൂമണമെങ്ങും പരത്തുകയായ്.
രംഭാദിദേവാംഗനമാർനിറഞ്ഞിട്ട—
ങ്ങാടുന്നു പാടുന്നു ക്രീഡിക്കുന്നു.
കാമകലകളിലേതുമേ മാമുനി—
മാനസത്തിങ്കൽ ഫലിച്ചതില്ല.
തോൽവിയിൽപ്പേടിച്ചു കാമനോ കാലൻെറ
കാലനെയോർത്തു വിറച്ചുപോയീ.
മാനത്തെ രക്ഷിയ്ക്കാൻ രാമനുണ്ടാകുമ്പോൾ
മാരനീ ഭക്തനെയെന്തു ചെയ്യാൻ?
ദീനനായ് ഭീതനായ് കാമനാമാമുനി
പാദത്തെ ത്തന്നെയങ്ങാശ്രയിച്ചു.
കാമവും കോപവും ചിത്തത്തിലേശാതെ
കാമനെ നാരദൻ ശാന്തനാക്കി.
ഇന്ദ്രസഭയിൽ മടങ്ങി വന്നെത്തിയാ
മാരൻ മഹർഷിതൻ കീർത്തി പാടി.
മാരവിജയത്തിൻ ദേവന്മാരേവരും
നാരദൻ നിസ്തുലനെന്നു ചൊല്ലി.
തുഷ്ടനായ് നാരദൻമാരചരിതത്തെ
യിഷ്ടനോടങ്ങു പറഞ്ഞിടാനായ്
കൈലാസം പ്രാപിച്ചു വണ്ണിച്ചു ശങ്കരൻ
ആലസ്യം മാററുവാനായ് ശ്രമിച്ചു
നന്നായിതെന്നോടു ചൊല്ലിയിന്നിക്കഥ
നന്നല്ലചൊല്ലല്ലേവൈകുണ്ഠത്തിൽ
നന്മക്കായ്ച്ചൊല്ലിയ ശംഭുവിൻ വാക്കുകൾ
നീരസമുണ്ടാക്കി മാമുനിക്കും
കേൾക്കുക കൗതുകം ഭാരദ്വാജദൈവ—
യിച്ഛുതൻ ശക്തിയെ തീർത്തുനിന്നു.

രാമൻ തന്നിച്ഛപോലല്ലാതെയന്യഥാ
പാരിലിന്നൊന്നും നടക്കുന്നില്ല.
കാമാരി വാക്യത്തെഢിക്കരിച്ചാമുനി
ബ്രഹ്മലോകത്തിങ്കലെത്തിച്ചേർന്നു.
വീണയുമേന്തി ഹരി കഥ പാടിയാ
ഗാന പ്രവീണൻ സന്തുഷ്ടനായി.
ബ്രഹ്മത്തെപ്പിന്നിട്ടു പന്നഗശായിതൻ
ദുഗ്ദ്ധത്തിൻ സിന്ധുവിലെത്തിച്ചേർന്നു
ദേവസ്വരൂപനാം ശ്രീനിവാസൻ പദം
ദർശിച്ചു സായുജ്യമാസ്വാദിക്കാൻ
പെട്ടെന്നെഴുന്നേററു ശ്രീപതി തുഷ്ടനായ്
സാദരം നാരദനേകി പീഠം
പുഞ്ചിരിച്ചോതി ചരാചരനായകൻ
''കാത്തിരിയ്ക്കുന്നു ഞാനെത്രനാളായ്.
ഈശോപദേശം വിഗണിച്ചു നാരദൻ
മാരചരിതത്തെ ചൊല്ലുകയായ്.
ശ്രീരാമ മായാപ്രചണ്ഡപ്രപഞ്ചത്തിൽ
മോഹിതരാകാതെയാരുമില്ല.
ശുഷ്കവദനനായ് കോമളവാണിയിൽ
ശ്രീഭഗവാനേവമുച്ചരിച്ചു.
മാമുനേ, നിന്നെസ്മരിക്കുന്നമാത്രയിൽ
മാനമോഹ മദകാമമെല്ലാം
മർത്ത്യനിൽനിന്നുമകലുന്നനേരത്തീ
ചിത്തത്തിൽ മോഹമടുത്തിടുമോ ?
ജ്ഞാന വൈരാഗ്യങ്ങളില്ലാത്ത ചിത്തമേ
മോഹത്താൽ ബാധിതമാകയുള്ളു.
ബ്രഹ്മചര്യത്തിലുറച്ചോരു ചിത്തത്തിൽ
കാമനു തങ്ങുവാൻ സാദ്ധ്യമാമോ ?

മാനിയാം നാരദനോതി കൃപാനിധേ
നിൻ ഭക്തിയാലെന്തും സാദ്ധ്യം തന്നെ.
നാരദ ഹൃത്തിലഹന്തവളൎന്നതു
നാരായണൻ കണ്ടു പുഞ്ചിരിച്ചു.
വേഗത്തിൽ വേരോടെ ദൂരെയെറിഞ്ഞിട്ടീ-
ഭക്തനെ രക്ഷിക്കാൻ നോക്കീടേണം
ലീലയാശ്രീഹരി നാരദനന്മസ്ഥായ്
നാടകമാടുവാൻദൃക്തനായ്.
വിഷ്ണുവെക്കണ്ടിട്ടു നാരദൻ പോയപ്പോൾ
ഉള്ളിലഹങ്കാരം തിങ്ങിനിന്നു.
മായയാൽ നാരദൻ മോഹിച്ചു പാമര-
നായതുചൊല്ലീടാം കേട്ടാലും നീ.
മായാപതിയെ പ്രണമിച്ചു മാമുനി
പാലാഴി വിട്ടു മടങ്ങുന്നേരം
മാൎഗ്ഗത്തിൽ മോഹനവിസ്തൃതമാം പുരി
മാമുനി ദർശിച്ചു സ്തബ്ധനായി.
വൈകുണ്ഠം നാണിസ്സുമീദ്ദേശേവാഴുന്നി—
തത്യന്ത സുന്ദരസുന്ദരിമാർ
കാമനും കാന്തിയും കായം ധരിച്ചപോ—
ലപ്പുരവാസി ജനങ്ങളെല്ലാം.
നാലംഗസേനയും സമ്പൽ സമൃദ്ധിയും
വൎണ്ണനാതീതം തന്നായിരുന്നു.
ശീലനിധിയാമാഭൂപൻ തൻ വൈഭവ
ഭോഗവിലാസങ്ങൾ കാണുന്നാകിൽ
നൂറുസുരേന്ദ്രന്മാരൊത്താലും നാണിസ്സും
രൂപത്തിൽ, തേജസ്സിൽ, ശക്തിയിങ്കൽ
നീതിനിപുണൻ നൃപൻ തന്റെ നന്ദിനി
ലോകൈക സുന്ദരി വാണിരുന്നു

ആ വിശ്വമോഹിനി യന്വത്ഥനാമാവായ്
ലക്ഷ്മിയും ലജ്ജിയ്ക്കും ദർശിച്ചെങ്കിൽ
മായാവിരചിത മോഹനമപ്പുരി
മോഹിപ്പിക്കും മുനിമാനസവും
വിശ്വ വിമോഹിനിയാമക്കുമാരിതൻ
പാണിഗ്രഹണത്തിൽ പങ്കുകൊള്ളാൻ
എത്രയോ ഭൂപന്മാരെത്തുന്നു വേറാക്കുവാൻ
എങ്ങുമേ കല്ല്യാണഘോഷം തന്നെ.
സൗന്ദര്യ സൗഭാഗ്യ സമ്പൽ സമൃദ്ധിതൻ
സമ്പൂർണ്ണ സംയോഗമായിരുന്നു.
കൗതുകം പൂണ്ടിട്ടാനാരദനപ്പുര
വാസികളോടോന്നു ചോദിച്ചപ്പോൾ
വാർത്തകളെല്ലാമറിഞ്ഞു സന്തുഷ്ടനായ്
ഗോപുരദ്വാരത്തിൽ ചെന്നുനിന്നു.
ആരെന്നറിഞ്ഞപ്പോൾ പൂജിച്ച രാജാവു
പീഠത്തിൽ കൊണ്ടുപവിഷ്ടനാക്കി
രാജകുമാരിയെക്കാണിച്ചു ഭൂപതി.
നാരദനോടായിട്ടേവമോതി
ചിത്തത്തിൽ ചിന്തിച്ചു മാമുനിചൊല്ലണ-
മെൻകുഞ്ഞിൻ ഭാവിയെപ്പററിയെല്ലാം.
രൂപത്തെ വീക്ഷിച്ചു വൈരാഗ്യം മാഞ്ഞപ്പോൾ
സ്തബ്ധനായ് നാരദൻ നിന്നുപോയി.
ലക്ഷണം ദർശിച്ചു ഹർഷിച്ചു മാമുനി
മൗനിയായ് വീണ്ടുമിരുന്നുപോയി
ഈ വിശ്വമോഹിനീ നായകനാവുന്നോൻ
വിശ്വേശൻ സർവ്വജ്ഞൻ തന്നെ നൂനം.
സംഗ്രാമധീരനായ് സർവ്വാന്തര്യാമിയായ്
നിർജ്ജരനായ്പ്പാരിൽ പേരെടുക്കും

ലക്ഷണമെല്ലാം നിരീക്ഷിച്ചു നാരദൻ
അക്ഷോണി ലക്ഷ്മിയിൽ മഗ്നനായി
ഭൂപനോട്ടത്തരമൊന്നുമേ ചൊല്ലാതെ
ദേവർഷിയാലയം വിട്ടിറങ്ങി.
ചെന്താമരാക്ഷിയെ ചിന്തിച്ചു താന്തനായ്
അന്തണനെല്ലാം മറന്നുപോയി.
കാമിനിതന്നെ വരിക്കുവാൻ യോഗ്യമാം
രൂപത്തിനായ് മുനികാമിച്ചുയായ്.
ആത്മാർത്ഥം മാമുനി പ്രാർത്ഥിച്ചനേരത്തു
ലക്ഷ്മീശൻ പ്രത്യക്ഷനായിവന്നു.
സ്വാമിയെ ദർശിച്ചു സന്തുഷ്ടനായ് മുനി–
യർത്ഥിയായ് ദേവനെ സ്വീകരിച്ചു.
സൗന്ദര്യാരാധകനാകുമാ നാരദൻ
ശ്രീഹരി രൂപത്തിന്നഭ്യർത്ഥിച്ചു.
''ഞാൻ ഹരിരൂപത്തെ ഭക്തന്നു നൽകിടാ–''
മാശ്വസിപ്പിച്ചപ്രത്യക്ഷനായി.
മായാവിവശനായ് മൂഢനായ് മാമുനി
ഗൂഢാർത്ഥമെന്തെന്നറിഞ്ഞതില്ല.
രോഗിക്കു പഥ്യം കൊടുക്കുന്ന മാതിരി–
യാഹരിരൂപം മുനിക്കുനൽകി.
സന്തുഷ്ടൻ നാരദൻ ഗർവ്വിഷ്ഠനായ് ഹരി
വക്ത്രവുമായിട്ടു ചെന്നിരുന്നു.
രുദ്രഗണങ്ങളിൽ രണ്ടുപേർ വിപ്രരാ-
യാഹരിരൂപത്തെ നോക്കിനിന്നു.
പുഞ്ചിരിച്ചോതി ''യീ വാനരൻ നാരിക്കു
ചേരും വരനായാൽ നിസ്സന്ദേഹം''
വാനരരൂപത്തിൽ ക്രുദ്ധയായ് കാമിനി-
യങ്ങോട്ടുനോക്കിയപോലുമില്ല.

ഭൂപനായ് വിഷ്ണുവുമമസഭാമദ്ധ്യത്തിൽ
കല്യാണകാംക്ഷിയായ് വന്നിരുന്നു
വിശ്വവിമോഹിനി വിഷ്ണുവിൻ കണ്ഠത്തി-
ലാജയമാലയെച്ചാർത്തിയപ്പോൾ.
ദുഃഖനിരാശയിലാ രാജമണ്ഡലം
നാരദനോടൊത്തങ്ങൊണ്ടു പോയി
മോഹത്താൽ ബുദ്ധിവിഹീനനായ് മാമുനി
വിഹ്വല ചിത്തനായ് നിന്നുപോയീ.
''സ്വന്തം മുഖത്തെ മുകുരത്തിൽ കാണണം''
വിപ്രന്മാർ ചൊല്ലിച്ചിരിച്ചുപോയി.
വാപിയിൽ മാമുനി വാനരരൂപത്തെ
കണ്ടിട്ടു കോപത്താലന്ധനായി
''പാപികളീ രണ്ടു വിപ്രന്മാർ ഭൂമിയിൽ
രാക്ഷസന്മാരായ്പ്പിറന്നിടട്ടെ.
സജ്ജന നിന്ദയിൽ പുഞ്ചിരിക്കുന്നോർക്കു
സന്താപം തന്നെന്നുമോർത്തിടേണം''
പിന്നെയും തണ്ണീരിൽ നോക്കിയ നേരത്തു
സ്വന്തം മുഖം തന്നെ കണ്ടു വീണ്ടും
ത്രസ്തനായ് താപകോപങ്ങളാൽ നാരദൻ
നിന്നപ്പോൾ ശ്രീഹരി വന്നിടുന്നു.
വിശ്വ വിമോഹിനി ലക്ഷ്മീസമേതനായ്
വിശ്വൈകനായകൻ വന്നിടുമ്പോൾ
''വഞ്ചിച്ചപഹാസ്യനാക്കിയ കാരണം
നിശ്ചയമിന്നു ഞാൻ ശാപമേകും''
നിശ്ചയിച്ചിങ്ങനെ നിന്നപ്പോൾ ശ്രീഹരി
കോമള വാണിയിലോതിമന്ദം
''വ്യാകുലനായ് നാഥനെങ്ങോട്ടു പോകുന്നു
ആകുലമാകുവാനെന്തു ബന്ധം?''

മാമുനിയിങ്ങനെ ശാപം നൽകി.
''കാപട്യമീർഷ്യകലന്നു കാരണ-
മന്യന്റെ സമ്പത്തിൽ സന്തപിയ്ക്കും
സിന്ധുമഥനത്തിൽ പ്രേരിപ്പിച്ചപ്പാവം
ശങ്കരനു വിഷംനൽകിയില്ലേ?
ദൈത്യർക്കുവാരുണീ സ്വന്തമായ് കൗസ്തുഭം
ലക്ഷ്മീയൊടൊത്തു കരസ്ഥമാക്കി.
മേലെയൊരുത്തനുമില്ലെന്ന ഭാവത്താൽ
എന്തിലുമാരെയും പേടിയില്ല.
സ്വച്ഛന്ദൻ നിർഗ്ഗുണൻ ദ്വന്ദ്വാതീതൻ ഹർഷ-
ദുഃഖങ്ങളില്ലാത്ത മാനഹീനൻ.
മായയാലാരേയും മോഹിപ്പിച്ചീടുന്ന
നിർഭയൻ നിശ്ചലൻ നിത്യാനന്ദൻ
നന്നാക്കാനാരുമില്ലാത്തതു കാരണം
നന്മയും തിന്മയുമൊന്നായ്ക്കാണ്മോൻ.
ഇന്നെങ്കിലും ഫലം നൽകിയില്ലെങ്കിലീ
മന്നിനെക്കാക്കുവാനാരുമില്ല.
മർത്ത്യനായ് വന്നെന്നെ വഞ്ചിച്ച കാരണം
മർത്ത്യനായ് മന്നിൽപ്പിറന്നിടും നീ
വാനരരൂപത്തെ നൽകിയ കാരണം
വാനരന്മാരെ നീയാശ്രയിയ്ക്കും.
നാരീവിയോഗത്തെ നൽകിയ കാരണം
നാരീവിരഹത്താൽ തപ്തനാകും
ശാപം ഞാൻ നൽകുന്നു'' നാരദൻ ക്രുദ്ധനായ്
ശ്രീ ഹരിയോടിത്ഥമാക്രോശിച്ചു
പുഞ്ചിരിച്ചാ ശാപമേററു കൃപാനിധി
പെട്ടെന്നു മായയെ പിൻവലിച്ചു.
രാജകുമാരിയുമാരമാദേവിയും

മായയുമായി മറഞ്ഞുപോയി.
അത്യന്തഭീതനായ് പാദം പണിഞ്ഞിട്ട
നാരദൻ ദീനനായേവമോതി.
''ആർത്തികരം തീർത്തെന്നെയാശ്രിത വത്സലാ
കാത്തുരക്ഷിയ്ക്കണേ ദീനബന്ധോ
എൻ ശാപം മിഥ്യയായ്ത്തീരണേ മോഹിച്ച
ജല്പിച്ച വാണിയ്ക്കു മാപ്പുനൽകൂ
അജ്ഞനായോതിയ ശാപത്തിൻ പാപം ഞാൻ
എങ്ങനെയില്ലാതെയാക്കിടുന്നു''
''ശങ്കരനാമത്താൽ പാപങ്ങൾ തീർന്നിടും
ശങ്കാവിഹീനമാം മാനസവും
ശങ്കരനെപ്പോലും പ്രിയനായെനിയ്ക്കാരു-
മില്ലെന്ന കാര്യത്തെയോർമ്മിയ്ക്കേണം.
ശങ്കര കാരുണ്യമില്ലാതെയാരായാലു-
മെൻഭക്തനാകാൻ കഴിയുകില്ല.
ചിത്തത്തിലിത്ഥമുറച്ചു നീ പൃഥ്വിയിൽ
എത്തിയാലെൻ മായതീണ്ടുകില്ല.
നിൻ ശാപമെന്നിച്ഛ കാരണമാണതിൽ
മാററം വരുത്തണമെന്നുമില്ല.
നാരദനാശ്വാസമേകി നാരായണൻ
നിർഗ്ഗുണൻ നിത്യതൃപ്തനായി
രാമഗുണഗണഗാന നിർമഗ്നനായ്
മാമുനി സത്യലോകം ഗമിച്ചു.
മോഹവിഹീനമഹർഷിയെ ദർശിച്ച
രുദ്രഗണങ്ങൾ വണങ്ങിനിന്നു,
അത്യന്തഭീതരായ് പാദം പിടിച്ചവർ
ദീനരായിങ്ങിനെയോതി മെല്ലെ
''ഭൂതഗണങ്ങൾ നാം വിപ്രന്മാരല്ലോയീ

ശാപമനുഗ്രഹമാക്കീടേണം
നാരദൻ ചൊല്ലി ''നിശാചരന്മാരായീ
പാരിലിരുവരും പേരെടുക്കും
വൈഭവതേജ ബലപ്രഭാവത്തിനാൽ
വിശ്വം മുഴുവനടക്കിവാഴും
മുക്തിനൽകീടുവാൻ വിഷ്ണുവിപ്പൃഥ്വിയിൽ
മർത്ത്യനായ് വന്നിങ്ങവതരിക്കും.
കൈക്കൂപ്പിവന്ദിച്ചാഭൃത്യന്മാർ ഘോരനി-
ശാചരന്മാരായ്പ്പിറന്നു പാരിൽ
മർത്ത്യാവതാരത്തിൻ ഹേതുവായിങ്ങനെ
വേറൊരു കല്പത്തിലുണ്ടായ് വന്നു.
ഭൂഭാരഭഞ്ജനം സജ്ജനരഞ്ജനം
എന്നിവക്കായ് മന്നിലാവിർഭാവം
ഓരോരോ കല്പത്തിൽ ജന്മമെടുത്തിട്ടു
കോമള ലീലകളാടിടുന്നു
അപ്പപ്പോൾ മാമുനിമാരതു പാടിയാ
ദിവ്യ പ്രബന്ധങ്ങളാർചിക്കും.
ചിത്ര വിചിത്ര പ്രസംഗത്തിൽ ജ്ഞാനികൾ
ആസ്വാദിച്ചാനന്ദം നേടിടുന്നു.
ആദിമദ്ധ്യാന്ത വിഹീനനാം ശ്രീഹരി
ലീലയുമങ്ങനെ തന്നെയല്ലേ.
എന്നുനിനച്ചവർ വ്യത്യാസം കാണുമ്പോൾ
ആശ്ചര്യമൊട്ടും നടിക്കാറില്ല.
നാനാപ്രകാരത്തിലെ ശ്രേയോഭക്തന്മാർ
ആനന്ദമഗ്നരായ് പാടിടുന്നു
ശ്രീരാമ പാവനഗാനമിക്കല്ലെങ്ങ-
ളെത്രയോകേട്ടാലും തീരുന്നില്ല.
ഇക്കഥ പാർവ്വതീ വിസ്തരിച്ചോതീ ഞാൻ

മായതൻ ശക്തിയറിഞ്ഞതല്ലേ?
ജ്ഞാനിയാം മാമുനി മോഹിതനായെങ്കിൽ
പാമരൻ മർത്ത്യനെയോർത്തുനോക്കു.
ലീലാമയനാമീയാശ്രിത വത്സലൻ
സേവകന്മാക്കാർത്തിതീർത്തിടുന്നു.
മായാപ്രപഞ്ചത്തിൽ മോഹിതരാകാത്ത
മാനവരാരുമീമന്നിലില്ല.
ഇങ്ങിനെ ചിന്തിച്ചു ജ്ഞാനി മുനിവരൻ
മായാപതിയെ ഭജിച്ചിടുന്നു.
വേറൊരു കാരണം ഞാനിനി ചൊല്ലിടാം
വിസ്തരിച്ചിന്നു നീ കേട്ടുകൊൾക.
നിർഗ്ഗുണബ്രഹ്മമീ കോസലനാഥനായ്
മന്നിൽപ്പിറന്ന വിചിത്രഗാഥാ.
ബന്ധുസമേതനായ് മാമുനിവേഷത്തിൽ
കാനനത്തിലന്നു കണ്ടില്ലേ നീ.
അന്നു സതിയായ് നീ മോഹിച്ചു പോയതിൻ
പാഴ്നിഴലിന്നും മറഞ്ഞിട്ടില്ല.
മോഹമാം രോഗം ഹരിക്കുമവതാര-
മാഹരി കീർത്തനം കേട്ടുകൊൾക
അന്നു ഭഗവാൻ നടത്തിയ ലീലക-
ളിന്നെൻ കഴിവുപോൽ ചൊല്ലിടാം ഞാൻ
ശങ്കരവാണിശ്രവിച്ചു ഭരദ്വാജൻ
പാർവ്വതി സപ്രേമം സങ്കോചിച്ചു.
സസ്മിതം വീക്ഷിച്ചു ദേവിയോടിക്കഥ
ശങ്കരൻ വർണ്ണിച്ചിടാൻ തുടങ്ങി.
ഭാരദ്വാജാഭവാൻ ശ്രദ്ധിച്ചു കേൾക്കണം
അക്കഥയിപ്പോൾ ഞാൻ ചൊല്ലിടുന്നു.
മംഗള കാരിണി കല്മഷഹാരിണി

ശ്രീരാമഗാഥാ കലിയുഗത്തിൽ
സ്വായം ഭുമന്നനും പത്നിയും പുത്രനായ്
ഉത്താന പാദനുണ്ടായിരുന്നു
ഭക്തധ്രുവ ബാലൻ തൻെറ പിതാവെന്നു
കീർത്തിയന്നദ്ദേഹം നേടിയില്ലേ?
ഉത്താന പാദകനിഷ്ഠ സുതനായി-
ട്ടുണ്ടായ് പ്രിയവ്രതനെന്ന ഭൂപൻ
പുത്രിയാം ദേവാഹൂതിയിൽ പിറന്നില്ലേ
കർദ്ദമപുത്രൻ കപിലദേവൻ
സാംഖ്യ ശാസ്ത്രത്തിൻ പിതാവാം കപിലനോ
ശ്രീഹരി തന്നവതാരമല്ലേ?
സ്വായംഭുവാംമനുനീണാം ഭരിച്ചിട്ട
കാനനം പൂകുവാനിച്ഛയായി.
വാർദ്ധക്യമായിട്ടും വൈരാഗ്യമെത്താഞ്ഞു
മന്നനും പത്നിയും സന്തപിച്ചു.
ഭക്തിയിൽ ജന്മസാഫല്യത്തെ നേടുവാൻ
ദമ്പതിമാരവരാഗ്രഹിച്ചു.
പത്നീശത രൂപയുമൊത്തു സ്വായംഭുവൻ
പുത്രനു സിംഹാസനം കൊടുത്തു
പത്നിയുമൊത്തിട്ടാമന്നവൻ കാനനേ
താപസ വൃത്തിയെ സ്വീകരിച്ചു.
സിദ്ധമുനി ഗണസത്സംഗ സന്തൃപ്തി
നൈമിശാരണ്യത്തെയാശ്രയിച്ചു
ജ്ഞാനവും ഭക്തിയും മൂർത്തിമത്തായപോൽ
രാജാവും റാണിയുമെന്നുതോന്നും
നൈമിശാരണ്യത്തിലെത്തിയിരുവരും
ഗോമതീവാഹിനീ മഗ്നരായീ
ഹർഷിതരായ് സിദ്ധമാമുനിമാരുമായ്

സജ്ജന സംസർഗ്ഗമാസ്വാദിച്ചു.
ജ്ഞാനിമുനിഗണ സിദ്ധന്മാരെല്ലാരും
രാജർഷിയെക്കാണാൻ വന്നുചേർന്നു.
പുണ്യതീർത്ഥങ്ങളെയോരോന്നു കാണിച്ചു
ദമ്പതിമാരെ കൃതാർത്ഥരാക്കി.
സ്നാനം തപം വ്രതമെന്നിവകാരണാൽ
നിത്യം കൃശമായ്ഭവിച്ചുദേഹം
വൽക്കലധാരികളായവർ നിത്യവും
വേദപുരാണങ്ങൾ കേട്ടിരുന്നു.
ദ്വാദശമക്ഷര മന്ത്രജപത്തിനാൽ
ശ്രീഹരി തൃപ്പാദഭക്തിയേറി.
അത്യന്തശ്രദ്ധയാൽ താപസവൃത്തിയിൽ
ആനന്ദമഗ്നരായ് നാൾ കഴിച്ചു.
ശാകഫലകന്ദമാഹരിച്ചുബ്രഹ്മ—
സച്ചിദാനന്ദം സ്മരിച്ചു നിത്യം
മൂലഫലംപോലും വേണ്ടെന്നു വച്ചിട്ടു
പിന്നെയും ഘോരതപം തുടങ്ങി.
വെള്ളമുപേക്ഷിച്ചു വായുവിൽ മാത്രമായ്
കാലങ്ങൾ വീണ്ടും കടന്നുപോയി.
വേദങ്ങൾ ''നേതി നേതി''യായ് നിരൂപിച്ചു—
മാദിമദ്ധ്യാന്ത വിഹീനരൂപം
നിർഗ്ഗുണ രൂപത്തെയാബ്രഹ്മ ജ്ഞാനികൾ
ഏതേതോ രൂപത്തിൽക്കണ്ടിടുന്നു
പ്രത്യയാതീതമാം നിസ്തുലാനന്ദത്തെ
ആമൂന്നു മൂർത്തിക്കും കാരണത്തെ
ആമഹാകാരണ ജ്ഞാന സ്വരൂപമീ
ഭക്തനായ് ലീലകളാടുമെങ്കിൽ
ആശ സഫലമായ്ക്കാണുവാനാ നൃപ—

നത്യന്ത്യ ഭക്ത്യാതപം തുടങ്ങി.
ആറായിരം വഷ്മാഹാരമില്ലാതെ-
യേഴായിരം വഷം വായു മാത്രം
ഒററക്കാലിൽ നിന്നു പിന്നെയും കാലംപോയ്
ആമൂന്നു മൂർത്തികരം പ്രത്യക്ഷരായ്
എന്തുവരവും കൊടുക്കുവാൻ വന്നവർ!
ദമ്പതിമാർ തൃപ്തരായതില്ല!
ഘോരതപസ്സിനാൽ തുഷ്ടനായ് സർവ്വജ്ഞൻ
ഉദൃക്തനായെന്തും നല്കിടാനായ്
ചേതനാശക്തി സമ്പൂർണ്ണമാം വാണിയിൽ
ദമ്പതിമാർ ഹൃഷ്ടപുഷ്ടരായി
പീയൂഷവാണിശ്രുവിച്ചാ ശരീരങ്ങരം
പിന്നെയും പുഷ്ടിച്ച വല്ലിപോലായ്
ഭക്തിപാരമ്യത്താൽ കോരംമയിർ കൊണ്ടവർ
പൃഥ്വിയിൽ വീണു നമസ്കരിച്ചു.
വിഷ്ണു വിരിഞ്ചര ഹരന്മാർ വണങ്ങുന്നു
വിശ്വാസ ദീപ്തിയിൽ വിസ്മയിച്ചും
തൃപ്പാദരേണുക്കരം കല്പക വൃക്ഷം താൻ
സേവിയ്ക്കും ഭക്തന്മാർക്കെന്തുകൊണ്ടും
''സർവ്വചരാചര നായകനാശ്രിത-
പാലകനാനന്ദമുക്തി ദാതാ,
ഭക്താർത്തിനാശകാ, കാരുണ്യം കാട്ടി നീ –
യീവരം ഞങ്ങരംക്കു നൽകേണമേ.
ശങ്കരചിത്തത്തിലേതൊരു രൂപത്തിൽ
എന്തിനെ ജ്ഞാനികരം ധ്യാനിക്കുന്നു
കാകഭുശുണ്ഡിതൻ മാനസ ഹംസമായ്
വേദാന്തവേദ്യമാം രൂപമായി
ഭക്താർത്തിനാശനാ നീയതേരൂപത്തിൽ

ഞങ്ങൾക്കു ദർശനം നൽകേണമെന്നമേ
സ്നേഹസ്വരൂപ സർവ്വേശനെസ്സമ്മോദം
വാണിയിലിങ്ങനെ പ്രാർത്ഥിച്ചപ്പോൾ
സംതൃപ്തനാം ഭക്തവത്സലനാം പ്രഭു
കാരുണ്യവാരിധി സർവ്വവ്യാപി
ദമ്പതിമാരുടെ ഭക്തിയെ മാനിച്ച–
ങ്ങമ്പോടാരൂപത്തിൽ വ്യക്തനായി.
നീല സരോരുഹനീലമണി നീല
നീരധരശ്യാമ ചിന്മയൻ തൻ
ആകാരശോഭ വീക്ഷിക്കുംനേരമേ
നാണിക്കുമായിരം മാരന്മാരും
പൗർണ്ണമി ചന്ദ്രനെവെല്ലും വദനവും
ചാരുചിബുക കപോലങ്ങളും
ശംഖസമാനമക്കണ്ഠവും ചെഞ്ചുണ്ടു
മുല്ലയെവെല്ലുന്ന പല്ലുകളും
സുന്ദരനാസികാ പുഞ്ചിരിപ്പൂ നിലാ-
വാനന്ദമൂർത്തിതൻ ചിത്സ്വരൂപം
അംബുജ നേത്രങ്ങളകൃപാവീക്ഷണം
മാരൻ തൻ വില്ലുപോൽ ഭ്രൂയുഗങ്ങൾ
അത്തിരുനെററിയിൽ ശോഭിക്കുന്നുണ്ടിതാ
സുന്ദരമോഹനമാം തിലകം.
അക്കപോലങ്ങൾക്കു ഭംഗിയേകുട്ടുന്നു
കാതുകളിൽ മീന കുണ്ഡലങ്ങൾ
വണ്ടുപോൽ നീണ്ടും കുടിലമാം കേശത്തിൽ
പൊന്നിൻ കിരീടം വിളങ്ങിടുന്നു.
ശ്രീ വത്സാലങ്കൃത വക്ഷസിൽ കൗസ്തുഭം
ശോഭിച്ചിടുന്നാവനമാലയും
യജ്ഞോപവീതമാ കേസരീകണ്ഠവും

ആജാനു ബാഹുക്കരം കോമളങ്ങരം
ബാണ നിഷംഗാദിധാരിയായ് കോദണ്ഡ
പാണിയായ് കല്ല്യാണഗാത്രമാന്തു.
മിന്നൽ പോൽമിന്നിടും പട്ടുപീതാംബരം
ആലില വെല്ലുമുദരശോഭ.
സുന്ദരനാഭി യമുനാനദിയിലെ
നീർച്ചുഴി പോലഴകാന്നിടുന്നു.
അപ്പാദപങ്കജം വർണ്ണനാതീതമായ്
പുണ്യനി കുഞ്ജമായ്ലാലസിപ്പൂ
മാമുനി മാനസമാർദ്രമരങ്ങളായ്
രാജീവ ഭംഗിയെയാസ്വാദിപ്പൂ.
വാമഭാഗത്തിലായ് ശോഭിപ്പു നമ്രയായ്
ലാവണ്യവാരിധിയാദി ശക്തി
വിശ്വത്തിൻ മൂലമാമാദി പരാശക്തി
മായാവിനാശിനി സത്യദീപ്തി.
ആതേജപ്പുഞ്ജത്തിന്നംശത്തിൽ നിന്നത്രേ
ലക്ഷ്മി, യുമ, വാണിയുത്ഭവിപ്പൂ.
അപ്പുരികക്കൊടിയൊന്നു ചലിയ്ക്കുമ്പോരം
എത്ര പ്രപഞ്ചങ്ങളാരചിയ്ക്കും!
ശ്രീരാമചന്ദ്രൻ തൻ വാമഭാഗത്തിലായ്
ആമഹാശക്തി പ്രകാശിയ്ക്കുന്നു.
സൗന്ദര്യസാഗരം ദർശിച്ചു ദമ്പതി
നിന്നിമേഷാക്ഷരായ്നിന്നുപോയി
ഹർഷവിവശരായെല്ലാം മറന്നവർ
സാഷ്ടാംഗം ഭൂമിയിൽ വീണുപോയി
അക്ഷണമക്കൃപാരാശിയാ ഭക്തൻ തൻ
മൗലികരം സ്പർശിച്ചനുഗ്രഹിച്ചു.
താങ്ങിയെഴുന്നേൽപ്പിച്ചത്യന്തതുഷ്ടനായ്

അക്കരുണാനിധി ചൊല്ലിമെല്ലെ
''ആഗ്രഹിച്ചീടുന്നതേതു വരം നിങ്ങൾ
നല്ലാം നാം ഭക്തിയിൽ തൃപ്തനായി''
ദൈവത്തിൻ വാക്യത്തെക്കേട്ടിട്ടു കൈകൂപ്പി
ധൈര്യമായ് രാജാവുചൊല്ലി മന്ദം
''ദർശിച്ചു നാഥാ നിൻ പാദ കമലങ്ങൾ
സർവ്വകാമങ്ങളും പൂർണ്ണമായി.
എങ്കിലും ലാലസഹൃത്തിങ്കലൊന്നുണ്ടു
ചൊല്ലുവാനല്പം മടിയുമുണ്ടേ.
ഞങ്ങൾക്കഗമ്യമാണെന്നാലുമങ്ങേക്കു-
സാദ്ധ്യമായെന്തുണ്ടീ മന്നിടത്തിൽ!
കല്പവൃക്ഷത്തോടു സമ്പത്തപേക്ഷിക്കാൻ
നിർദ്ധനൻ പിന്നെയും നാണിക്കുന്നു!
താവക പ്രാഭവമെല്ലാമറിഞ്ഞിട്ടും
ചിത്തത്തിൽ സംശയം നീങ്ങുന്നില്ല.
സർവ്വജ്ഞനാമന്തർയാമിയോടിങ്ങനെ
ഞാനെൻ മനോരഥമോതിടുന്നു!
''സങ്കോചം വേണ്ട നീ ചൊല്ലുന്നതെല്ലാം ഞാൻ
സന്ദേഹമെന്യേ നിനക്കുനൽകാം''
''നാഥാ കൃപാനിധേ, ദാനി ശിരോമണി
ചിത്താഭിലാഷം ഞാൻ വ്യക്തമാക്കാം
താങ്കളെപ്പോലൊരു പുത്രനെ കിട്ടുവാൻ
താഴ്മയായ് ഞങ്ങളപേക്ഷിക്കുന്നു
അന്തയിൽ നിന്നും മറയ്ക്കുന്നതെങ്ങനെ-
യെന്നതുകൊണ്ടു ഞാൻ ചൊല്ലിപ്പോയി''
ഭക്തിയെ ദർശിച്ചു വാണിയെ ശ്രദ്ധിച്ചു
ഭക്താർത്തിനാശനനേവമോതി.
''എന്നെപ്പോലാരുണ്ടു നിങ്ങൾക്കു പുത്രനായ്

മന്നിലീ ഞാൻ തന്നെ വന്നുകൊള്ളാം.''
റാണിയോടായീ ഭഗവാനരചെയ്തു
''വാണിയാൽ ചൊല്ല നിന്നാശദേവീ''
നാഥൻ തന്നാശയിലെല്ലാമൊതുങ്ങുന്നു
നാഥായെനിക്കിനിയാശയില്ല.
ഭക്ത ഹിതാർത്ഥിയായ് ചൊല്ലിയ വാക്കിലീ
സന്ദേഹം ചിത്തത്തിലെത്തിടുന്നു
ബ്രഹ്മാദികാരണ ബ്രഹ്മസ്വരൂപമാം
സർവ്വാന്തര്യാമിയാം ശ്രീപതേ നീ
പുത്രനായ് മന്നിൽപ്പിറക്കുന്ന വേളയിൽ
സംശയഹീനയായ് തീർത്തിടേണം
പ്രത്യക്ഷമാമ പ്രമാണത്തെക്കാണിച്ച-
ങ്ങാനന്ദ സായൂജ്യം നൽകീടേണം
ആ സുഖമാഗതി ഭക്തിയുമേകി നീ
ഞങ്ങൾക്കനുഗ്രഹമേകീടേണം
കോമള ശുദ്ധമനോഹര വാക്യത്തെ
കേട്ട കൃപാനിധിയോതിമെല്ലെ.
''ഇച്ഛപോൽ തന്നെ നടന്നിടും മാതാവേ
സംശയം വേണ്ടിതിലൊന്നുകൊണ്ടും
ദിവ്യമാമിജ്ഞാനമെന്നും നിലനിൽക്കും
ഭവ്യമായ്ത്തന്നെ നടക്കുമെല്ലാം''
സ്വായംഭൂ പ്രാർത്ഥിച്ചു വന്ദിച്ചു പിന്നെയും
നിസ്തുല പുത്രവാത്സല്യത്തിന്നായ്
''മൂഢനായ് ലോകം ഗണിച്ചാലും വേണ്ടില്ല
നിൻ വിയോഗം ഞാൻ സഹിച്ചുകൂടാ.
എന്നെന്നെ വിട്ടിടുന്നന്നെന്റെ പ്രാണനും
കൈവിട്ടു ഞാൻ മുക്തനായിടേണം''
പൃഥ്വീശനിത്തരം പ്രാർത്ഥിച്ചു പാവന

പാദത്തിൽ വീണ്ടുവണങ്ങി വീണ്ടും
''അങ്ങനെയാവട്ടെ'' ചൊല്ലി കൃപാനിധി
ദമ്പതിമാരെ കൃതാർത്ഥരാക്കി.
''എന്നനുശാസനം മാനിച്ചുനിങ്ങളീ
നാകത്തിൽ ചെന്നുവസിച്ചുകൊൾക
ഭോഗവിലാസത്തിൻ കാലംകഴിഞ്ഞിട്ടു
പിന്നെയയോദ്ധ്യയിൽ ഭൂപനാകും.
അന്നുഞാൻ താവകപുത്രനായ്‌വന്നിട്ടീ
മർത്ത്യരൂപത്തിൽ പ്രകടമാകും.
ഭക്‌തന്മാർക്കാനന്ദമേകുന്ന ലീലക-
ളാടി ഞാൻ നിങ്ങളെദ്ധന്യരാക്കും,
സാദരം ഭക്തരാം മർത്ത്യരതുപാട്ടും
സംസാര സാഗരം താണ്ടുവാനായ്
ആഭാഗ്യശാലികളായതു കേട്ടിട്ടു
ഭോഗത്തിൻ ത്യാഗത്തിൽ തൃപ്തരാകും
ആദിപരാശക്‌തി മായാഭഗവതി
വൈദേഹിയായിട്ടു വന്നിരിക്കും
താതാനിന്നാശകളെല്ലാമേയന്നു ഞാൻ
സത്യത്തിൽ പൂർത്തിയായ്‌ത്തീർത്തുകൊള്ളാം''
പിന്നെയും പിന്നെയുമാശ്വാസം നൽകിയാ
കാരുണ്യരാശി മറഞ്ഞുപോയി.
ഭക്‌തസംരക്ഷക ചിത്രത്തെ ചിത്തത്തിൽ
ഗുപ്തമായ് വച്ചിതാ ദമ്പതിമാർ
കാലം കഴിഞ്ഞപ്പോൾ കായം വെടിഞ്ഞിട്ടാ
നാകലോകത്തിനെയാശ്രയിച്ചു
അത്യന്ത പാവനമിക്കഥ ശങ്കരൻ
പാർവ്വതീദേവിയോടോതി തുഷ്ട്യാ.
ഭാര ദ്വജമുനേ കേട്ടാലും പിന്നെയും

വേറൊരവതാര കാരണത്തെ

## മാസപാരായണം–അഞ്ചാം വിശ്രമം

കേട്ടാലും മാമുനേ പുണ്യപുരാതന
മിക്കഥയിങ്ങനെ ചൊല്ലിദേവൻ.
വിശ്വവിദിതമാം കേകയദേശത്തി
ന്നീശനായുണ്ടായി സത്യകേതു.
ധർമ്മധുരന്ധരൻ നീതിവിശാരദൻ
തേജപ്രതാപി ബലവാൻ, ശുഭൻ
പുത്രന്മാർ രണ്ടുപേരുണ്ടായിരുന്നവർ
സൽഗുണസമ്പന്നർ യുദ്ധവീരർ
മൂത്തവൻ ഭാനുപ്രതാപ നിളയവൻ
പേരരിമർദ്ദനനായിരുന്നു.
സംഗ്രാമ ധീരന്മാരൊന്നായി നിൽക്കുമ്പോഴം
നേരിടാൻ മന്നിലന്നാരുമില്ല.
ഭാനുപ്രതാപനു രാജ്യം കൊടുത്തിട്ടു
വാനപ്രസ്ഥം നൃപനാശ്രയിച്ചു.
ഭാനുപ്രതാപനു രാജ്യം ലഭിച്ചപ്പോഴം
വർദ്ധിച്ചുസമ്പൽ സമൃദ്ധിയെങ്ങും
പാപത്തിൻ ലേശമേശാതെയാഭൂമിപൻ
പാലിച്ചു കേകയസാമ്രാജ്യത്തെ.
ശുക്രസമാനനായ് മന്ത്രിനൃപനുണ്ടായ്
ധർമ്മരുചിയെന്ന പേരുമായി.
വീരനാം ഭ്രാതാവും ബുദ്ധിമാൻ മന്ത്രിയും
ഭാനുപ്രതാപനോ ഭാഗ്യരാശി
അന്തമില്ലാതെയണി നിരന്നീടുമാ
സേനയിൽ സംതൃപ്തനായ്ഭൂപൻ.

ദിഗ്‌വിജയം ചെയ്യാൻ സേനാസമേതനായ്
കേകയരാജനുദ്യുക്തനായി
സപ്തഭൂഖണ്ഡങ്ങൾ കേകയരാജാവിൻ
ബാഹുബലത്തിലൊതുങ്ങിനിന്നു
കാമധേനുവെപ്പോൽ ഭൂമിയുമിച്ഛിച്ച
തെല്ലാം നൃവരനുകാഴ്ചവച്ചു.
ദുഃഖരഹിതന്മാർ സജ്ജനരെല്ലാരും
സുന്ദരന്മാരവർ ധർമ്മശീലർ
ഭക്തനാം മന്ത്രിപറഞ്ഞിടും മാതിരി
ഭൂമിപൻ രാജ്യം ഭരിച്ചിരുന്നു.
വേദവിധികളെ മാനിച്ചുകേകയ-
നപ്രജാപാലനം ചെയ്തിരുന്നു.
വാപികൾ കൂപങ്ങൾ വാടികൾതീർത്ഥങ്ങൾ
ക്ഷേത്രങ്ങൾ ബ്രാഹ്മണമന്ദിരങ്ങൾ
എന്നിവയെല്ലാമേനിർമ്മിച്ചു പൃഥ്വീശൻ
യജ്ഞങ്ങളായിരമാരംഭിച്ചു.
ജ്ഞാനിയാം ഭൂപനാലോകത്തിൻ നന്മയ്ക്കായ്
കാമനാഹീനനായ് വാണിരുന്നു.
അപ്രജാതല്പരൻ കേകയൻ കാനനേ
നായാട്ടിനായിത്തിരിച്ചൊരുനാൾ
വിന്ധ്യാചലത്തിലെ ദുർഗ്ഗമമാം വന-
മെത്തിസ്സൈന്യമശ്വാരൂഢനായ്
നായാട്ടിലെല്ലാം മറന്നുനടക്കേമ്പോൾ
മുന്നിലായ്‌വന്നൊരു പന്നിവേഗം
പന്നിയെക്കൊന്നിടാൻ വില്ലുമായ്പ്പായുന്നോരാൾ
വന്നിതു രാത്രിയിരുട്ടുമായി.
പന്നിയെ പിൻതുടർന്നോട്ടമാമന്നവൻ
കാനനത്തിനുള്ളിലേക്കായി.

ക്ലേശത്താൽ ദാഹത്താൽ ഖിന്നനായ് കേകയൻ
തണ്ണീരുതേടിനടക്കുകയായ്.
മുന്നിലായ് കണ്ടിതൊരാശ്രമം മെല്ലവേ
മന്നവനുള്ളിൽക്കടന്നുചെന്നു
ഭാനുപ്രതാപനോടേററിട്ടു തോറെറാരു
ഭൂമിപന്നാശ്രമമായിരുന്നു.
മാനിയാമാ നൃപൻ നാട്ടുമുപേക്ഷിച്ചു
മാമുനിയായ്ക്കാട്ടുവാണിടുന്നു.
ഭാനുപ്രതാപനെ കാണുന്നമാത്രയി-
ലാരെന്നുഭൂപനറിഞ്ഞുപോയി.
താപസവേഷത്തിൽക്കണ്ടപ്പോഴാരെന്നു
ഭാനുപ്രതാപനറിഞ്ഞുമില്ല.
വ്യാജർഷി കാണിച്ചപൊയ്കയിൽപ്പോയിട്ടാ
രാജർഷിസ്നാനം കഴിച്ചുതൃഷ്ണ്യാ
ദാഹവും തീർത്തു കുതിരയുമായ്വീണ്ടു-
മാശ്രമത്തിങ്കൽ തിരിച്ചുവന്നു.
ആസനം നൽകിയിരുത്തിയിട്ടാശ്രമ-
മാമുനി രാജനെ സൽക്കരിച്ചു.
''ഈ രാജരാജ സുലക്ഷണമൊത്തൊരാ-
ളേകാകിയിങ്ങനെയായതെന്തേ?''
''ഭാനുപ്രതാപനാം രാജാവിൻ മന്ത്രി ഞാൻ
നായാട്ടിനായിട്ടിവിടെ വന്നു.
ഭാഗ്യത്താലിപ്പുണ്യപാദങ്ങൾ ദർശിയ്ക്കാൻ
സംഗതിയായി ഞാൻ ധന്യനായി.
ഭുല്ലഭദർശനം കാരണമെൻ ഭാവി
നന്നായിത്തീർന്നിതു നിസ്സന്ദേഹം''
ചൊല്ലിനാൻ വ്യാജർഷി ''ക്ഷുരിരുട്ടായി.ാാ
പത്തനമെത്തുവാൻ ദൂരമില്ലേ

കാനനം ഗംഭീരം രാത്രിതൻ ക്രൂരിതും
മാർഗ്ഗമോനേരെയായ്ക്കാണുകില്ല.
ഇന്നിഹരാത്രി കഴിച്ചതിരാവിലെ-
യാശ്രമം വിട്ടുമടങ്ങിപ്പോകാം
വ്യാജർഷീവാണിയിൽ വിശ്വസിച്ചാവീരൻ
വിശ്രമിയ്ക്കാൻ തന്നെ നിശ്ചയിച്ചു.
സുന്ദരകോമള വാണിയിലോതിനാൻ
ഭൂമിപൻ വിപ്രനെക്കൈവണങ്ങി;—
''അച്ഛനെപ്പോലെ നിനച്ചപേക്ഷിയ്ക്കുന്നു
താവകനാമം പറഞ്ഞിടേണം.
താപസവേഷത്തിൽ ക്ഷത്രിയവൈരിയെ
ശുദ്ധഹൃദയനറിഞ്ഞതില്ല.
നാട്ടും ഗൃഹവുമുപേക്ഷിച്ചു ദുഃഖിയായ്
കാട്ടിൽ കിടക്കുമാഭാഗ്യഹീനൻ
വൈരിയാം ഭാനുപ്രതാപനെ വെല്ലുവാൻ
കൈവന്നകാലത്തിൽ തുഷ്ടനായി.
കോമളവാണിയിൽ വ്യാജർഷി ചൊല്ലിനാൻ
''ഇന്നെൻ പേർ ഭിക്ഷുവെന്നോർത്തിടേണം
നിർദ്ധനൻ നിർഗൃഹൻ മാനവിഹീനൻ ഞാൻ
നിർണ്ണയിച്ചോതുന്നു നിർവ്വികാരൻ''
നമ്രതാഗൂഢാർത്ഥസമ്മിശ്ര വാണിയിൽ
ഭാനുപ്രതാപൻ മയങ്ങിപ്പോയി.
''വിജ്ഞാന വാരിധി മാനരഹിതനാ—
യങ്ങയെപ്പോലാരുമില്ല സത്യം
ആത്മസ്വരൂപത്തെ മൂടിയീവേഷത്തിൽ
ലോകത്തിൻ നന്മയ്ക്കായ് വാണിടുന്നു.
ഇത്തരം ഭിക്ഷുക്കൾ ശ്രീഹരി ഭക്തന്മാർ
വേദശാസ്ത്രങ്ങൾ സമർത്ഥിയ്ക്കുന്നു.

നിർഗ്ഗഹ നിർദ്ധനഭിക്ഷുവിൻ തത്വത്തെ
സ്രഷ്ടാവും ശംഭുവും ശങ്കിയ്ക്കുന്നു.
പാദം പണിയുന്നു താൽ കൃപയ്ക്കായി ഞാൻ
ഭക്തനായെന്നെയും മാനിയ്ക്കേണം
ഭാനപ്രതാപൻ തൻ ഭക്തിയിൽ തൃപ്തനായ്
സ്നേഹസാരത്തിൽപ്പറഞ്ഞുവിപ്രൻ.
''കാലമായെങ്കിലുമീമന്നിൽ വന്നിട്ടു
കാണാൻ കഴിഞ്ഞു നിന്നെമാത്രം.
ഭക്തിയാം കാനനം കത്തിയ്ക്കുംതീയായി
ലോകപ്രതിഷ്ഠഞാൻ കണ്ടിടുന്നു.
ലോകത്തിൽ നിന്നുമൊഴിഞ്ഞൊരു കോന്നിലായ്
ഏകനായ് മൂകനായ് വാണിടുന്നു
സുന്ദരവേഷത്തിലേവനും വീഴുന്നു
പാമരനായാൽ പിന്നെന്തുചെയ്യാൻ
സുന്ദരവേഷവും കോമളവാണിയും
കേകിയ്ക്കുപന്നഗമന്നം തന്നെ
''ശ്രീഹരിയല്ലാതെ ചിന്തയെനിയ്ക്കില്ല-
യേകാന്തമാനന്ദമേകിടുന്നു
എങ്കിലുമിത്രപവിത്ര സദ്ബുദ്ധിയെ
കണ്ടതിൽ സന്തുഷ്ടൻ നിർവിവാദം.
ഇന്നുഞാൻ നിന്നോടുസത്യം മറയ്ക്കുകിൽ
വല്ലാത്തദോഷമായ്ത്തീർന്നുപോകും
ഏകതനുവെന്നെൻ നാമമാസ്സൃഷ്ടിതൻ
ആദിയിലുത്ഭൂതമായീ ദേഹം
ഈദേഹമല്ലാതെ വേറൊരുദേഹം ഞാൻ
ആശ്രയിച്ചിട്ടില്ലിന്നേവരെയ്ക്കും.
ആശ്ചര്യമെങ്കിലുമിത്തപോശക്തിയാൽ
ദുർലഭമായൊന്നും മന്നിലില്ല.

സൃഷ്ടി സ്ഥിതിലയകൃത്യങ്ങൾ ചെയ്യുന്ന
സ്രഷ്ടാവും വിഷ്ണുവും ശങ്കരനും
ഇത്തപോശക്തിയാലെന്നു നീയോർക്കണം
മന്നിലസാദ്ധ്യമായൊന്നുമില്ല''
വൈരാഗ്യ വിജ്ഞാന ധർമ്മകർമ്മങ്ങളെ
വിസ്തരിച്ചാ മുനിയോതിയപ്പോൾ
പശ്ചാത്താപത്തിൽ നിമഗ്നനായ് ഭൂമിപൻ
മാപ്പിനായ് യാചിച്ചു നമ്രനായി
''ഭാനുപ്രതാപൻ താനെന്നു'' പറഞ്ഞപ്പോൾ
വ്യാജർഷി പുഞ്ചിരി തൂകിമെല്ലെ.
''സത്യമറിഞ്ഞു ഞാൻ മുന്നമേ ഭൂപന്മാർ
സന്ദർഭം നന്നായറിഞ്ഞീടേണം.
സത്യം മറച്ചതിൽ തെററില്ലയിന്നുഞാൻ
സത്യത്തിലാദരിക്കുന്നു നിന്നെ
സന്തുഷ്ടനായ് നിന്നിലെന്തും ഞാൻ നല്കിടാം
എന്തുവരത്തിനായാശിക്കുന്നു.''
ദർശനമാത്രയിൽ തന്നെ ഞാൻ ധന്യനായ്
എങ്കിലുമീവരംയാചിക്കുന്നു.
ദുഃഖവിഹീനനായ് മൃത്യുരഹിതനായ്
വൃദ്ധനായ്ത്തീരാതിരുന്നീടേണം
നൂറുകല്പത്തോളം ഭൂമിമുഴവനും
ഒന്നായടക്കി ബ്ഭരിച്ചിടേണം''
''അങ്ങനെ തന്നെ ഭവിച്ചീടുമെങ്കിലും
പ്രശ്നമൊന്നുണ്ടതു തീർന്നിടേണം
വിപ്രവംശത്തിനെ സന്തൃപ്തരാക്കാതെ—
യിപ്രശ്നം തീർക്കുവാൻ സാദ്ധ്യമല്ല.
നാമിന്നുകണ്ടതും കേട്ടതുമെല്ലാമേ
നമ്മിൽ നിന്നപ്പുറം പോയിക്കൂടാ.

വിപ്രസന്തൃപ്തിയ്ക്കുപായവുമൊന്നുണ്ട്
ക്ഷിപ്ര സാദ്ധ്യമതല്ലെന്നു മാത്രം.
നിൻ രാജപത്തനത്തിങ്കൽ ഞാനെത്തിയാൽ
ഇപ്രശ്നം തീരാതിരിയ്ക്കയില്ല.
ഇന്നേവരെയ്ക്കും ഞാനിക്കാടുവിട്ടിട്ടു
മന്നിലൊരേടത്തും പോയിട്ടില്ല.
മാമുനി മാനസേ സംശയം വന്നപ്പോ-
ളാമഹീപാലനു സംഭ്രമമായ്.
''പവ്വതം ശൃംഗത്തിൽ പുല്ലിനെവയ്ക്കുന്നു
ഫേനത്തെയാഴി വഹിച്ചീടുന്നു.
ധൂളിയെ സന്തതം ഭൂമിയും പോററുന്നി-
പ്പാവനനങ്ങിതു ചെയ്യിടേണം''
പാദം പണിഞ്ഞേവം ഭൂപാലൻ കേണപ്പോഠം
വ്യാജഷി സമ്മതമേകിമോദം.
പാചകനായ് വന്നു ഞാനാനഗരത്തിൽ
ഭോജനം വിപ്രന്മാക്കേകിടുമ്പോഠം
വിപ്രന്മാരേവരും നിൻകീഴിൽ വന്നിടും
ഗോപ്യമായെല്ലാമേ വച്ചിടേണം.
നിത്യമോരോലക്ഷം ബ്രാഹ്മണന്മാക്കായി
ഭോജനം നൽകി ഞാൻ തൃപ്തരാക്കാം.
നിൻെറ പുരോഹിതവേഷത്തിൽ വന്നു ഞാൻ
നിൻ നഗരത്തിൽ വസിച്ചുകൊള്ളാം
മായയാലെൻ വേഷമാന്നവനിങ്ങനെ-
യിക്കാട്ടിൽ തന്നെ കഴിഞ്ഞുകൊള്ളാം.
വഷംമുഴവനമിങ്ങനെവാണു ഞാൻ
വിപ്രവൃന്ദത്തിനു ഹഷ്മേകാം
രാത്രി കഴിയാറായ് നിദ്രയ്ക്കുനേരമായ്
രണ്ടുനാഠംക്കുള്ളിൽ നാം വീണ്ടും കാണും

നിദ്രയിൽ തന്നെ നിന്നശ്വവും നീയുമീ
പത്തനത്തിങ്കലണ്ണെത്തിച്ചേരും
ഞാനപ്പുരോഹിത വേഷത്തിൽ വന്നിട്ടു–
ചെല്ലുമ്പോളെന്നെത്തിരിച്ചറിയും''
രാജനോനിദ്രാവിവശനായെങ്കിലും
വ്യാജഷി ചിന്തയിൽ തൃപ്തനായി.
കാനനേ ഭൂപനെയാനയിച്ചപ്പന്നി
മാനിയാം രാക്ഷസനായിരുന്നു.
കാലകേതുനിശാചരൻ വിപ്രൻ തൻ
ഉത്തമ മിത്രവുമായിരുന്നു.
നൂറുപുത്രന്മാർ പത്തുഭ്രാതാക്കളും
ഭാനുപ്രതാപനോടേററു പോരിൽ
മൃത്യുവരിച്ചതോർത്തത്യന്ത ക്രുദ്ധനായ്
രാക്ഷസൻ വാഴകയായിരുന്നു.
വ്യാജഷിയും കാലകേതുവുമൊത്തിട്ടാ
രാജാവിൻ നാശത്തെയാഗ്രഹിച്ചു.
തേജസ്വി ശത്രുവൊരുത്തനാണെങ്കിലും
നിസ്സാരമായിഗ്ഗണിച്ചു കൂടാ
ദേഹമററിട്ടും രാഹുവും കേതുവും
സൂര്യ ചന്ദ്രന്മാരെത്തേടുന്നില്ലേ?
മിത്രത്തെക്കണ്ടിട്ടു രാജഷിതുഷ്ടനായ്
ശത്രുവിധ്വംസത്തിന്നുദ്യുക്തനായ്
''നിന്നാജ്ഞപോലെ ഞാനിന്നീവിപിനത്തിൽ
മന്നനെക്കൊണ്ടുവന്നാക്കിയില്ലേ?
ശത്രുവംശത്തിൻ വിച്ഛേദം വരുത്തിടും
നാലുനാളുകളിൽ ഞാൻ കണ്ടുകൊള്ളാം''
താപസരാജൻ സാന്ത്വനമേകിന–
മായാവി രാക്ഷസൻ ക്രുദ്ധനായി

ഭാനുപ്രതാപനെ വാജീസമേതനായ്
എത്തിച്ചുനിദ്രയിൽ കൊട്ടാരത്തിൽ.
മായയാൽ രാജഗുരുവിനെ ബന്ധിച്ചി-
ട്ടാശ്രമത്തിങ്കലും കൊണ്ടുവിട്ടു.
രാജഗുരുതന്റെ വേഷത്തിൽ രാക്ഷസൻ
രാജഗൃഹത്തിൽ ശയിയ്ക്കയായി.
രാത്രിയിൽ രാജാവുണർന്നപ്പോളാശ്ചര്യം !
രാജഗൃഹത്തിൻ മണിയറയിൽ
മാമുനി മാഹാത്മ്യമൂഹിച്ചങ്ങാ നൃപൻ
മൂകനായാലയം വിട്ടുപോയി.
രാത്രിയിൽ തന്നെ കുതിരയുമായ് രാജൻ
വീണ്ടുമപ്പത്തനത്തിങ്കലെത്തി.
നായാട്ടിൽ നിന്നും മടങ്ങിയ രാജനെ
മാലോകർ തുഷ്ടരായ് സ്വീകരിച്ചു
ഭാനുപ്രതാപൻ ഗുരുവിനെക്കണ്ടപ്പോറം
കാര്യങ്ങളോരോന്നായോർമ്മവന്നു
നിശ്ചിതവേളയിൽ വിപ്രൻ തൻ വേഷത്തിൽ
രാക്ഷസൻ രാജാവിൻ മുന്നിലെത്തി.
ഹർഷിതനായ് നൃപൻ ഭൂദേവന്മാർക്കായി
ഭോജനശാലയൊരുക്കി തുഷ്ട്യാ.
നാലുവിധത്തിലുമാറുരസത്തിലും
ഭോജനം നന്നായ് നിറച്ചുവച്ചു.
വിപ്രവേഷത്തിൽ നിശാചരൻ വന്നിട്ടാ
ബ്രാഹ്മണ മാംസം കലത്തിവച്ചു
ഭൂദേവന്മാരെല്ലാം ഭോജനശാലയിൽ
ഭോജനത്തിന്നായിരുന്ന നേരം
കാലുകഴിച്ചൂട്ടിന്നായ് നൃപൻ വന്നപ്പോറം
വ്യോമത്തിൽ നിന്നൊരു വാണിയുണ്ടായ്.

''വിപ്രരേ നിങ്ങളീയന്നം ഭുജിയ്ക്കുകിൽ
ജാതി ഭ്രഷ്ടന്മാരായ്ത്തീൎന്നുപോകും
ബ്രാഹ്മണ മാംസം കലൎന്നോരീയാഹാരം
ബ്രാഹ്മണന്മാർ നിങ്ങളുണ്ടുകൂടാ''
ആകാശവാണിയിൽ വിശ്വസിച്ചേവരും
തത്ക്ഷണം ഭോജനശാലവിട്ടു.
വ്യാകുല ചിത്തനായ് മോഹത്തിൽ ഭൂപാലൻ
ത്രസ്തനായങ്ങനെ നോക്കിനിന്നു.
ക്രുദ്ധരായ് വിപ്രന്മാർ ഭാനുപ്രതാപനു
ഘോരമായിങ്ങനെ ശാപം നൽകി.
''നീയും നിൻ വംശവുമെല്ലാം മുടിഞ്ഞുപോം
രാക്ഷസന്മാരായ്പ്പിറന്നുപോകും''
ശാപം ശ്രവിച്ചു പൃഥ്വീശൻ ഭയന്നപ്പോഠം
വീണ്ടുമാകാശത്തിൽ വാണിയുണ്ടായ്.
''വിപ്രരേ നിങ്ങളീശാപം കൊടുത്തതി-
ങ്ങൊട്ടുമേ ചിന്തിയ്ക്കാതായിപ്പോയീ.
ഭൂപനപരാധിയല്ലയിക്കാര്യത്തിൽ
ഭൂസുരന്മാൎക്കിതു ചേൎന്നതല്ല,''
പാചകശാലയിൽ രാജാവു ചെന്നപ്പോഠം
പാചകനെങ്ങോ മറഞ്ഞുപോയി.
വിപ്രരെ വന്ദിച്ചു രാജാവു വീണപ്പോഠം
ശാന്തന്മാരായവരോതി വീണ്ടു..
''നിൎദ്ദോഷിയെങ്കിലു ഭാനുപ്രതാപനിൽ
ഭാവിയെ മാററുവാൻ ശക്തരല്ല.
ശാപം ഭയാനകമെങ്കിലും ഭാവിയിൽ
ലോകത്തിൻ നന്മയ്ക്കായ്ത്തീരുമെല്ലാം''
വിപ്രന്മാരെല്ലാം നഗരം വെടിഞ്ഞപ്പോഠം
ക്ഷിപ്രമാദേശത്തിൻ നാശമായി.

കാലകേതുവാം രാക്ഷസൻ കാനനേ
വ്യാജഋഷിയൻ ചാരെ ചെന്നുചേൎന്നു.
വാൎത്തകളെല്ലാമറിഞ്ഞപ്പോഠം ധൂൎത്തനാ—
വൈദികരെല്ലാരേമൊത്തുചേൎത്തു
ഭാനുപ്രതാപനോടായോധനത്തിനായ്
കേകയരാജ്യത്തിലെത്തി വേഗം.
യുദ്ധത്തിൽ ഭാനുപ്രതാപനും വംശവും
ഒന്നൊഴിയാതെ നശിച്ചുപോയി.
വിപ്രശാപത്താലാക്കേകയവംശത്തിൻ
അന്ത്യമന്നങ്ങനെയായിപ്പോയി.
ഭാരദ്വജ, ശൃണു കാലമെതിരായാൽ
പൂഴിയും പൎവ്വതമായിമാറും.
പാശമോ പാമ്പാകും കാലനെപ്പോലെയാം
പാലിയ്ക്കും സ്വന്തം പിതാവുപോലും.
യാജ്ഞവൽക്യൻ വീണ്ടും ചൊല്ലിനാൻ ''മാമുനേ,
യിക്കഥ തീൎന്നില്ല കേട്ടുകൊാംക.
ഭാനുപ്രതാപനോ പിന്നത്തെ ജന്മത്തിൽ
രാവണരാക്ഷസനായ്പ്പിറന്നു..
പത്തു ശിരസ്സുമിരട്ടിക്കരങ്ങളു—
മായി പ്രചണ്ഡനാം ശൂരവീരൻ
കുംഭകൎണ്ണാഖ്യൻ പിറന്നാി മറ്റനൻ
ധൎമ്മരുചിയോ വിഭീഷണനായ്.
വംശത്തിലുള്ളവരെല്ലാം നശിച്ചിട്ടു
രാക്ഷസന്മാരായ്പ്പിറന്നു വീണ്ടും.
കാമരൂപി ഖലന്മാർ കുടിലന്മാർ
പാപികറം നിൎദ്ദയ ഹിംസകന്മാർ
വിശ്വം മുഴുവനഴലിലണ്ടാഴ്ത്തിയാ—
വിശ്വൈകവീരന്മാർ വാണിരുന്നു.

നിസ്തുലപാവന നിമ്മല പൗലസ്ത്യ-
വംശത്തിൽ വന്നു പിറന്നെന്നാലും
വിപ്രശാപത്തിനാലേവരും പാപത്തിൻ
മൂത്തികരം തന്നെയായ് ത്തീന്നിരുന്നു.
ഉഗ്രതപസ്സിനാൽ ഭ്രാതാക്കരം മൂവരും
ബ്രഹ്മനെ പ്രത്യക്ഷമാക്കിയപ്പോരം
തുഷ്ടനായ് സ്രഷ്ടാവു രാക്ഷസന്മാരോടായ്
ഇഷ്ടമെന്തെന്നാരായാൻ തുടങ്ങി.
പ്രാത്ഥിച്ചു രാവണൻ പാദം പിടിച്ചിട്ടാ
സ്രഷ്ടാവിനോടേവം നമ്രനായി.
''വാനരന്മാരും നരന്മാരുമല്ലാതെ–
യാരാലും നാം വദ്ധ്യരായീടൊല്ല''
''അങ്ങനെതന്നെ'' യെന്നാശിസ്സുനൽകിയാ
കുംഭകണ്ണൻ തന്റെ മുന്നിൽ വന്നു.
നിത്യമീരാക്ഷസൻ ഭക്ഷിക്കുമെങ്കിലീ
പൃഥ്വിയിൽ പ്രാണികളില്ലാതാകും
''നിദ്ദേവതാത്വം'' വരിക്കുവാൻ രാക്ഷസൻ
പ്രാത്ഥിച്ചു ''നിദ്ര''യെന്നായിപ്പോയി.
തത്ക്ഷണം ബ്രഹ്മനും സമ്മതിച്ചക്ഷണം
നിദ്രയിൽ രാക്ഷസനാണ്ടുപോയി.
സ്രഷ്ടാവിന്നാജ്ഞയാൽ തുഷ്ടൻ വിഭീഷണൻ
പ്രാർത്ഥിച്ചുനിഷ്കാമ ഭക്തിക്കായി,
സോദരർ മൂവരുമാഗ്രഹം സാധിച്ചു
സ്വഗൃഹത്തിങ്കൽ മടങ്ങിയെത്തി.
ജാതുധാനാധിപൻ രാവണനക്കാലം
മണ്ഡോദരിയെ പ്പരിണയിച്ചു.
സാഗരമദ്ധ്യത്തിൽ ബ്രഹ്മവിനിമ്മിത-
സുന്ദരശൃംഗമുണ്ടായിരുന്നു.

അത്രികോണാചലമദ്ധ്യത്തിൽ ദുർഗ്ഗമ-
ദുർഗ്ഗങ്ങളാം ചുററും വളഞ്ഞിരുന്നു
മായാവിയായമയനാൽ വിരചിത
മോഹനമാമൊരു രാജധാനി
സ്വർണ്ണമണിഭവനങ്ങളാം നിറഞ്ഞൊരാ
വർണ്ണശബള സുരമ്യദേശം.
നാഗലോകത്തിലെ ഭോഗാവതിയേയും
ശക്രൻ തൻ സ്വർഗ്ഗവും നാണിപ്പിയ്ക്കും
അത്യന്തസുന്ദരമീ ലങ്കപ്പട്ടണം
പൃഥ്വിയിലെങ്ങും പ്രസിദ്ധമായി.
ആഴികളാകും കിടങ്ങുകളാം ചൂഴമീ-
സ്വർണ്ണത്തിൻ കോട്ടകളാം ചുററുപാടും
ശില്പകലകളാം തന്നുത്തമമാതൃക
പട്ടണം ലങ്കപ്രശോഭിയ്ക്കുന്നു.
ശൂരവീരന്മാരാം രാക്ഷസപുംഗവ-
നാഥനായ് രാവണൻ വാണിടുന്നു.
ഇന്ദ്രസഖാവാം കുബേരനെത്തോല്പിച്ചു
രാവണൻ ലങ്ക കരസ്ഥമാക്കി.
യക്ഷേശവാഹന പുഷ്പവിമാനത്തെ
രാക്ഷസൻ രാവണൻ സ്വന്തമാക്കി.
കൈലാസ പർവ്വതമമ്മാനയാടിയ
കൈലാസനാഥനെ സ്തബ്ധനാക്കി.
സന്തോഷം സന്താനം സമ്പൽസമൃദ്ധിയി-
തെല്ലാമനുദിനം കൂടിവന്നു
ശക്തിവിജയം പ്രതാപമവയിലാ-
രാവണൻ നിസ്തുലനായിരുന്നു.
വർഷത്തിൽ പാതിയും നിദ്രയിൽ സോദര-
നെങ്കിലുമൊന്നങ്ങുണർന്നാകിൽ

ലോകങ്ങളെല്ലാം ഭയത്താൽ വിറച്ചിടും
ഭീകരരൂപിയാം കുംഭകർണ്ണൻ
സമ്പൂർണ്ണവിശ്വവും ശൂന്യമായ്ത്തീർന്നിടും
ഭക്ഷണമെന്നും കഴിയ്ക്കുമെങ്കിൽ.
രാവണനന്ദനനാം മേഘനാദനോ-
ടായോധനത്തിനൊരുത്തനില്ല.
ദുർമ്മുഖനും വജ്രദന്തനും പിന്നെയാ-
കമ്പനതികായൻ ധൂമ്രകേതു
ആയിരമായിരമിങ്ങനെ രാക്ഷസ-
യോദ്ധാക്കൾ രാവണസേവകൻമാർ
കാമരൂപൻമാരാം മായാവിശാരദർ
ധർമ്മവിഹീനൻമാർ നിർദ്ദയൻമാർ
വൈഭവശക്തിപ്രതാപത്തിൽ തൃപ്തനായ്-
മാനിയാം രാവണനാക്രോശിച്ചു
''രാക്ഷസൻമാർ നിങ്ങളോർക്കണം നമ്മുടെ
ശത്രുക്കൾ ദേവൻമാരെന്ന കാര്യം
നേരിട്ടുയുദ്ധത്തിൽ നിൽക്കാതെ പേടിച്ചു
ഓടിയൊളിയ്ക്കുന്നു മുന്നിൽനിന്നും
ക്ഷുത്പിപാസാദിയാൽ ത്രസ്തരായിന്നിവർ
വന്നിടാനിന്നൊരുപായം ചൊല്ലാം
യാഗങ്ങൾ, ഹോമങ്ങൾ ശ്രാദ്ധങ്ങൾ ബ്രാഹ്മണ-
ഭോജനമെന്നിവ നിർത്തിടേണം.
ഭക്ഷണമില്ലാതെ നിർബലരായ് സുരർ
വന്നിടും നേരം നശിപ്പിച്ചീടാം
പുത്രനാമിന്ദ്രജിത്തിനെ വിളിച്ചിട്ടാ
രാവണനിങ്ങനെ യാജ്ഞാപിച്ചു.
''യുദ്ധത്തിനായ്പോയി സ്വർഗ്ഗത്തിലെത്തിനീ
ശക്രനെ ബന്ധിച്ചു വന്നീടേണം''

രാക്ഷസ സൈന്യവുമായിട്ടാരാവണനീ
ദിഗ് വിജയത്തിനിറങ്ങിയപ്പോഠം
ഭൂമികുലുങ്ങുന്നിതാഴി കലങ്ങുന്നീ-
ദേവസ്ത്രീ ഗർഭമലസിടുന്നു
ക്രുദ്ധനായ് രാവണനെത്തുന്നമാത്രയിൽ
ഭീതരായ് ദേവന്മാരോടിടുന്നു.
ദിക്പാലകന്മാർ മറഞ്ഞപ്പോഠം രാവണ-
നാലോകമെല്ലാമധീനമായി.
യുദ്ധമദമത്തനായ് ദശകന്ധര-
നുദ്ധതനായ് യുദ്ധം തേടിടുമ്പോഠം
സൂര്യനും ചന്ദ്രനും യക്ഷനും വായുവും
കാലനുമഗ്നിയും സാഗരവും
കിന്നരമാനുഷ സിദ്ധദേവാദിയും
നാഗവും രാക്ഷസാധീനമായി.
തൻ ബാഹുശക്തിയാൽ വിശ്വം മുഴവനും
രാവണരാക്ഷസൻ കീഴടക്കി.
ഗന്ധർവ്വ മാനുഷ കിന്നര നാരിമാ—
രെല്ലാരും ദാസിമാരായിത്തീന്നു.
ഇന്ദ്രനെ ബന്ധിച്ചിട്ടിന്ദ്രജിത്തായിട്ടാ-
മേഘനാദൻ പാരിൽ പേരെടുത്തു.
ഭീമരൂപന്മാരാം പാപിനിശാചരർ
ദേവന്മമാക്കഴലേകി നിത്യം.
ധർമ്മത്തിൻ നിർമ്മൂലനാശമായ് സർവ്വരും
വേദവിരുദ്ധരായ്ത്തീന്നു പോയി.
ധേനുദ്വിജാദിക്കു രക്ഷയില്ലാതായി
സജ്ജനരെല്ലാമനാഥരായി.
സൽകർമ്മമെല്ലാമസാദ്ധ്യമായ്ത്തീന്നപ്പോഠം
വേദപുരാണങ്ങഠം വേണ്ടെന്നായി.

യജ്ഞതപജ്ഞാന ഭക്തിയിവയെല്ലാം
സ്വപ്നത്തിൽപ്പോലുമില്ലാതെയായി.
യജ്ഞതപയോഗവൈരാഗ്യ വിജ്ഞാന—
മജ്ഞാനകാരണമെന്നു നണ്ണി
ധ്വംസിച്ചാ നിഷ്ഠൂരൻ പൃഥ്വിയിൽ നിന്നുമാ
ധർമ്മനിഷ്ഠാസനം ചെയ്തു ദുഷ്ട്യാ.
ഹിംസാനിരതരായ് ഘോരനിശാചരർ
പാപകർമ്മങ്ങളിൽ മഗ്നരായി.

## മാസപാരായണം
## ആറാമത്തെ വിശ്രമം

ചോരന്മാർ ദുഷ്ടന്മാർ ചൂതാടിലമ്പടർ
അന്യധനദാര മോഹിതന്മാർ
ഈശ്വരമാതാപിതാഗുരുസജ്ജന—
രാരെയുമാദരിയ്ക്കാത്ത ദുഷ്ടർ
സജ്ജനനിന്ദകർ ദുർജ്ജനസേവകർ
പാരിടമാകെ നിറഞ്ഞുപോയി.
ദേവീ ഭവാനീ നീ കേൾക്കുകയിത്തരം
മർത്ത്യന്മാർ തന്നെയീ രാക്ഷസന്മാർ
ദുഷ്ടമഹാമദമത്തരാം രാക്ഷസർ
ശിഷ്ടരെക്കഷ്ടത്തിലാക്കിത്തീർത്തു.
ധർമ്മത്തിൻ ഗ്ലാനിയാൽ ത്രസ്തയായ് ഭൂദേവി
വ്യാകുലചിത്തയായോതി മെല്ലെ.
''സിന്ധുസരിതഗിരിയിവയൊന്നുമേ
ഭാരമായ്ത്തീരുന്നില്ലിന്നെനിയ്ക്കു്.
ധർമ്മവിധ്വംസക ധൂർത്തന്മാർ മാത്രമീ—
പൃഥ്വിക്കുഭാരമായ്ത്തീർന്നിടുന്നു.

രാവണനാൽ ഭയഭീതയാഭൂദേവി
ധേനുവിൻ രൂപത്തിൽ യാത്രയായി.
ദേവമുനിവൃന്ദഗന്ധർവ്വന്മാരുമായ്
ബ്രഹ്മലോകത്തിനെയാശ്രയിച്ചു.
''ആദിമദ്ധ്യാന്തവിഹീനനാം വൈകുണ്ഠ—
നല്ലാതിന്നാരാലും സാദ്ധ്യമല്ല.
ഭൂദേവീ നാമെല്ലാം ശ്രീഹരിപാദത്തെ—
യോർമ്മിച്ചു രക്ഷയ്ക്കായ് പ്രാർത്ഥിച്ചീടാം.
പാലാഴിമദ്ധ്യത്തിൽ വൈകുണ്ഠമെത്തി നാം
പന്നഗശായിയെ സന്ദർശിയ്ക്കാം.
ഭക്തിവിരക്തികളൊത്തൊരു ഹൃത്തിലേ
മുക്തിദൻ പ്രത്യക്ഷമായിക്കാണൂ.''
പാർവ്വതീ ഞാനുമാദേവസമാജത്തിൽ
സന്ദർഭം നോക്കിപ്പറഞ്ഞിതേവം.
''സർവ്വത്രവ്യാപിച്ചിരിയ്ക്കിലും ശ്രീഹരി
ഭക്തിയാൽ മാത്രമേ വ്യക്തമാകൂ.
ദേശവിദിശാദിശാ കാലമെന്നിതിൽ
ശ്രീഹരിയില്ലാത്തസ്ഥാനമുണ്ടോ ?
എന്തിലും ശ്രീഹരിയുണ്ടെന്നിരിയ്ക്കിലും
ഭക്തിയാൽ വ്യക്തമാമഗ്നി പോലെ''
സമ്മതമായവർക്കെല്ലാർക്കുമെൻ വാക്യം
ബ്രഹ്മനോ തുഷ്ടനായ് സ്വീകരിച്ചു.
ഹർഷപുളകിതനായശ്രു പൂർണ്ണനായ്
ഭക്തിയിൽ ബ്രഹ്മൻ നിമഗ്നനായി.
അഞ്ജലിബദ്ധരായ് ബ്രഹ്മാദിദേവന്മാർ
അഞ്ജനവർണ്ണനെ ധ്യാനിയ്ക്കയായ്—
''ആനന്ദദായകാ ദേവവിനായകാ
ആശ്രിതപാലകാ രക്ഷിയ്ക്കേണം.

ഗോദ്വിജരക്ഷകാ ശത്രുസംഹാരകാ
പാലാഴിപുത്രി തൻ പ്രാണനാഥാ
അത്ഭുത ലീലകളാടുന്നുണ്ടെങ്കിലും
ദീനദയാലുവാണെന്നുകൊണ്ടും.
അജ്ഞരാമീ ഞങ്ങളാശ്രയം തേടുന്നു
സർവ്വജ്ഞാ കാരുണ്യം കാണിയ്ക്കേണം
സർവ്വാന്തര്യാമിയായ് നാശവിഹീനനായ്
സർവ്വചരാചരവ്യാപിയായി
ശ്രീപരമാനന്ദരൂപീ മുകുന്ദാനിൻ
മായാരഹിത പുനീതഗാഥാ
അജ്ഞേയമിന്ദ്രിയാഗോചരം പ്രത്യയാ-
തീതമനന്തമിതദ്വിതീയം
മോഹവിഗതരായ് ഭക്തമുനിജനം
സച്ചിദാനന്ദത്തിൽ മഗ്നരായി
നിൻഗുണഗാനങ്ങൾ പാടിനിരന്തരം
ധ്യാനിച്ചുകാലം കഴിച്ചിടുന്നു.
നിസ്സംഗതനായ് നിരാലംബനായ് നീയെന്നും
മൂർത്തികൾ മൂവരായ്വന്നിടുന്നു.
മാമുനി മാനസരഞ്ജനസംസാര—
ഭീതിവിനാശനാ പാലിയ്ക്കേണം
സാമർത്ഥ്യമെല്ലാമുപേക്ഷിച്ചീ ദേവന്മാർ
സ്വാമിതൻ പാദത്തിൽ വീണിടുന്നു.
വാണിയും വേദവും ശേഷനും സമ്പൂർണ്ണ-
മാമുനിവൃന്ദവും മോഹിയ്ക്കുന്നു.
വേദവിദിതനാം ദീനപ്രിയാ നീയീ
ദേവതമാരിൽ കനിഞ്ഞിടേണം.
സംസാരസാഗര മന്ദരശൃംഗമേ
സത്ഗുണ മന്ദിരാനന്ദരാശീ

സിദ്ധമുനിസുരന്മാരാമീനാമെല്ലാം
ത്രസ്തരായ് തൃപ്പാദമാശ്രയിപ്പൂ
ഭീതയാം ഭൂമിയും ദേവസമൂഹവും
ഭക്തിയോടിങ്ങനെ പ്രാർത്ഥിച്ചപ്പോഠം
ശോകസന്ദേഹഹരണിയാം ഗംഭീര
വാണിയാകാശത്തിലുത്ഭൂതമായ്
''സിദ്ധസുരേശമുനിമാർ തൻരക്ഷയ്ക്കായ്
ക്ഷോണിയിൽ വന്നു പിറന്നിടും ഞാൻ
നിർമ്മലസൂര്യവംശത്തിൽ ഞാൻ മർത്ത്യനായ്
അംശങ്ങളൊത്തിങ്ങവതരിക്കും.
കശ്യപൻ പത്നിയദിതിയുമായിട്ടു
ഘോരതപം ചെയ്തുപോയജന്മം
ഇന്നുദശരഥ കൗസല്യമാരായി
സാകേതപുരിയിൽ വാണിടുന്നു.
ആ രാജദമ്പതീതൻ ജ്യേഷ്ഠപുത്രനായ്
ആ രാജധാനിയിൽ ജാതനാം ഞാൻ
നാലു സഹോദരന്മാരായയോദ്ധ്യയിൽ
നാരദ ശാപത്തെ സത്യമാക്കും
ആദിപരാശക്തി ജാനകീയായ്വന്നി-
ട്ടാമിഥിലാപുരം ധന്യമാക്കും.
ഭൂഭാരമെല്ലാം ഹരിച്ചുസുരന്മാരെ
പിന്നെയും നിർഭയരാക്കിത്തീർക്കും
ആകാശവാണിയിലാനന്ദമഗ്നരാ-
യാനതമൗലികളായ് സുരന്മാർ
ബ്രഹ്മാവിൻ സാന്ത്വനവാക്കുകഠം കേട്ടിട്ടാ
ഭൂമിയും നിർഭയയായ്ച്ചമഞ്ഞു
വാനരരൂപത്തിൽ ദേവന്മാരെല്ലാരും
പാരിലവതാരം കാത്തിരിക്കാൻ

നാന്മുഖൻ ദേവന്മാർക്കാദേശം നൽകിയാ
ബ്രഹ്മലോകത്തിൽ മടങ്ങിയെത്തി.
വാനരരൂപം ധരിച്ചുധരിത്രിയിൽ
ശക്തിമാന്മാരായ് സുരന്മാർ വന്നു.
പർവ്വതവൃക്ഷനഖായുധ ധാരികൾ
വാനരസംഘം നിറഞ്ഞുഭുവിൽ
സുന്ദരമാമിച്ചരിതത്തെച്ചൊല്ലി ഞാൻ
ശ്രീഹരിഗാഥ തുടർന്നിടട്ടെ.
വേദവിദിത മയോദ്ധ്യാനഗരിയിൽ
ശ്രീരഘുവംശ മണിദീപമായ്
ധർമ്മധുരന്ധരൻ സൽഗുണവാരിധി
സാരംഗപാണിതൻ ഭക്തനായി
ജ്ഞാനിദശരഥ മന്നവനുണ്ടായി
മാനവവംശത്തിൻ ഭൂഷണമായ്.
രാജ്ഞിമാർ മൂന്നുപേർ പ്രാണേശ്വരിമാരായ്
പാതിവ്രത്യത്തിൻ ത്രിമൂർത്തികൾ പോൽ
ശ്രീഹരി പാദകമലത്തെ ചിത്തത്തിൽ
നിത്യവും പൂജിച്ചു തൃപ്തരായ്
കൗസല്യ കൈകേയി പിന്നെ സുമിത്രയീ
മൂവരുമായ്മന്നൻ വാണിരുന്നു.
പുത്രനില്ലെന്നൊരു ഗ്ലാനിയാൽ ഭൂപതി
വിത്രസ്തനായ് ദുഃഖമഗ്നനായി.
മന്നൻ ദശരഥൻ ഖിന്നനായ് ശ്രീഗുരു
ദേവൻ തൻ സന്നിധിയാശ്രയിച്ചു.
ശ്രീഗുരുപാദം പണിഞ്ഞു ദശരഥൻ
സങ്കടമെല്ലാമുണർത്തിച്ചപ്പോൾ
ജ്ഞാനിവസിഷ്ഠൻ സമാശ്വസിപ്പിച്ചിട്ടായ്
ഭൂപനോടിങ്ങനെ ചൊല്ലിമെല്ലെ:-

''പുത്രന്മാർ നാലുപേരുണ്ടാകും ഭൂപന
വിശ്വപ്രസിദ്ധരായ് നിസ്സന്ദേഹം
ഭക്താത്തിതീത്ത്വർ പാത്തട്ടിലുള്ളോർക്ക
മുക്തിതൻ പാതതുറന്നുകാട്ടും''
ഋഷ്യശൃംഗന്നെ ക്ഷണിച്ചുവരുത്തിയാ
പുത്രകാമേഷ്ടി നടത്തിയപ്പോറം
യജ്ഞകുണ്ഡത്തിൽ നിന്നഗ്നിദേവൻ വന്നു
കൈകളിൽ സ്വർണ്ണപ്പാൽപ്പാത്രവുമായ്.
മാമുനിചിത്തത്തിൽ ചിന്തിച്ചപോലെല്ലാം
സിദ്ധിച്ചകാരണാൽ തൃപ്തനായി
ഭൂപനോടോതിവസിഷ്ഠൻ ''ഹേരാജാവേ
പാൽപായസത്തെ നീ സ്വീകരിയ്ക്കു
നിന്നിഷ്ടം പോലെയിപ്പായസം കൊണ്ടുപോയ്
ഭാഗിച്ചു പത്നിമാക്കേകിയാലും''
പായസം നൽകിയപ്പാവകൻ പാവന
വേദിയിൽ നിന്നും മറഞ്ഞുപോയി
ആനന്ദവാരിധിമഗ്നനായ് ഭൂമിപൻ
ചിത്തത്തിൽ ഹഷ്ഷമൊതുങ്ങാതായി.
തത്ക്ഷണം തന്നെയാപത്നിമാരെവിളി-
ച്ചാരാജൻ പായസം പങ്കുവച്ചു.
അദ്ധാംശം കൗസല്ല്യദേവിയ്ക്കുനൽകിയാ-
ശേഷത്തെരണ്ടായ് പകുത്തുവീണ്ടും
പാതികൈകേയിയ്ക്കും പാതിസുമിത്രയ്ക്കും
പാത്ഥിപൻ നൽകിപ്രസന്നനായി.
ഗർഭവതികളായ് നാരിമാർ മൂവരും
സന്തുഷ്ടരായി സന്തൃപ്തരായി.
ലീലയാശ്രീഹരിഗർഭസ്ഥനായപ്പോറം
ലോകങ്ങറം സമ്പൽ സമൃദ്ധമായി

അന്തപുരത്തിലാ രാജ്ഞിമാരെല്ലാരും
സൗന്ദര്യ സൗശീല്യധാമങ്ങളായ്.
മാധുര്യമോലുമാമാസങ്ങൾ മാറിയാ
മാഘത്തിന്നന്തിമയാമമെത്തി.
മാധവൻ മാനവനായി ജനിയ്ക്കുവാ-
നാമധുമാസമണഞ്ഞു മന്ദം.
യോഗലഗ്നങ്ങളും വാരഗ്രഹങ്ങളു—
മെല്ലാമനുകൂലമായിവന്നു.
ചേതനാ ചേതനഭേദമില്ലാതെല്ലാ
മാനന്ദമഗ്നമായ്ത്തീർന്നിതപ്പോൾ
ആനന്ദകന്ദമാം രാമാവതാരത്തിൽ
ആമയമെല്ലാമേ മാഞ്ഞുപോയീ.
ചൈത്രമാം മാസത്തിൽ പക്കം നവമിയിൽ
ശുക്ലപക്ഷത്തിലഭിജിത്ലഗ്നേ
മദ്ധ്യാഹ്നനേരത്തിൽ പാവനവേളയിൽ
അത്യന്തപുണ്യ മുഹൂർത്തത്തിങ്കൽ
ശീതളമന്ദ സുഗന്ധസമീരണൻ
ഭൂതലേയാറ്റാദം വീശിട്ടമ്പോൾ
ശിഷ്ടന്മാർ തുഷ്ടരായ് തൃപ്തരായ് ദേവന്മാർ
വിഷ്ടപത്തിങ്കൽ നിറഞ്ഞുനിന്നു.
പുഷ്പിതമായ് വനം ശൈലങ്ങളെല്ലാമേ
ചിന്താമണികളാൽ ശോഭിതമായ്.
പീയൂഷധാരയൊഴുക്കിപ്പുഴകളും
പ്രീതരായദ്ദിനമാഘോഷിച്ചു.
ബ്രഹ്മാദിദേവന്മാരാകാശ ദേശത്തിൽ
ഓരോവിമാനത്തിൽ വന്നുനിന്നു.
നിർമ്മലമാമഗ്ഗഗനം സുരന്മാരാൽ
നിസ്തുലസുന്ദരമായ് ലസിച്ചു.

ഗന്ധർവഗാനത്താൽ ശ്രീഹരിഗാഥയാൽ
മാനം മനോഹരമായ്ച്ചമഞ്ഞു.
അഞ്ജലിബദ്ധരായ് പൂമഴവർഷിച്ചു
ദേവവാദ്യങ്ങൾ മുഴങ്ങുകയായ്
നാഗമുനിദേവ കിന്നരന്മാരെല്ലാം
നാഥനെ ധ്യാനിച്ചു പാടുകയായ്.
ആനന്ദമാകാംക്ഷസംതൃപ്തിയെന്നിവ
ചിത്തവിശുദ്ധിയോടൊത്തുചേർന്നു.
സജ്ജനഹൃത്തിൽ നിറഞ്ഞങ്ങുനിന്നപ്പോൾ
ഭാഗ്യത്തിന്നുച്ചിയിൽ ഭൂമിയെത്തി.
ഈരേഴുലകിന്നമാധാരമായൊരാ
ശ്രീരാമ ചന്ദ്രാവതാരമായി.
നിസ്തുല നിർമ്മലമേകൈകമിദ്ദിനം
മർത്ത്യനും മന്നിനും മാനഹേതു.
ദീനദയാലു കൃപാലുവാം ശ്രീഹരി
കൗസല്യാദേവിതൻ പുണ്യപുഞ്ജം
മാമുനിമാനസ ഹാരിയാമത്ഭുത
രൂപമയോദ്ധ്യയിൽ വ്യക്തമായി.
ശംഖചക്രഗദാപങ്കജധാരിയായ്
നീലഘനശ്യാമകഞ്ജനേത്രൻ
ലോകാഭിരാമനാം രാമൻ വനമാലാ
ശ്രീവത്സകൗസ്തുഭ ഭൂഷിതനായ്.
നീലമേഘശ്യാമവർണ്ണഖരാരിയെ
കൈക്കൂപ്പിയിത്ഥം സ്തുതിച്ചുദേവി.
''അജ്ഞയാം ഞാനീയനന്തമാം നിൻ കീർത്തി-
യെങ്ങിനെപാടിപ്പുകഴ്ത്തിടുന്നു !
മായാഗുണജ്ഞാനാതീതമമേയമായ്
വേദപുരാണങ്ങൾ വർണ്ണിയ്ക്കുന്നു.

ആനന്ദസൽഗുണ കാരുണ്യസാഗര—
മെന്നാശ്രുതികളും പാടിടുന്നു.
അങ്ങിനെയുള്ള നീയിങ്ങിനെയെന്നുള്ളിൽ
ഭക്തിതൻ ശക്തിയാൽ വന്നുവല്ലോ.
മായാവിരചിത ബ്രഹ്മാണ്ഡമെത്രയോ
നിൻരോമമോരോന്നിലുണ്ടാകുന്നു.
വേദവിദിതനാം നീയെന്നുദരത്തിൽ
വന്നുപിറന്നതവർണ്ണ്യനീയം.''
അമ്മയ്ക്കു ജ്ഞാനം ലഭിച്ചെന്നറിഞ്ഞിട്ടാ
ശ്രീഹരി പുഞ്ചിരിച്ചോതിമന്ദം.
''പൂർവ്വജന്മത്തിലെയാഗ്രഹപൂർത്തിയ്ക്കായ്
ഞാനിന്നീരൂപത്തിൽ നിന്നിടുന്നു.''
പിന്നെയും കൗസല്യ ചൊല്ലി''യെൻ പുത്രനെ
ബാലനായ് കാണുവാനാശിയ്ക്കുന്നു.
ശൈശവ ലീലകളാടിയെൻ ജീവിതം
പുത്രവാത്സല്യത്താൽ ധന്യമാക്കു.
മാതാവിൻ വാക്യത്തിൽ തൃപ്തനായ് ശ്രീഹരി
ബാലകനായ് കരയാൻ തുടങ്ങി.
ഇപ്പുണ്യഗാഥയെ പാടുന്ന ഭക്തന്മാർ
സംസാര കൂപത്തിൽ വീഴുകില്ല.
ശ്രീഹരിപാദമണഞ്ഞവരന്തിയിൽ
സൽഗതി പ്രാപിയ്ക്കും നിസ്സന്ദേഹം.
വിപ്രസുരധേനു സജ്ജന നന്മയ്ക്കായ്
പൃഥ്വിയിൽ മർത്ത്യനായ് വന്നരാമൻ
മായാഗുണേന്ദ്രിയാതീതമാം ശ്രീഹരി
സ്വേച്ഛയാദേഹത്തെ കൈവരിച്ചു.
അന്തപുരത്തിലെയാളിമാരെല്ലാരും
ആ ശിശുരോദനം കേട്ടവേഗം

രാജ്ഞിമാരോടൊത്തു സംഭ്രമിച്ചോടിയാ
കൗസല്യാമന്ദിരം പ്രാപിച്ചപ്പോൾ
ആനന്ദമഗ്നരായ് ഹർഷിതചിത്തരാ—
യേവരുമാത്രൂപം നോക്കിനിന്നു.
പുത്രനുണ്ടായൊരാ വാർത്തയാൽ ഭൂമിപൻ
ബ്രഹ്മാനന്ദത്തിൽ നിമഗ്നനായി.
രോമാഞ്ചകഞ്ചുകനായ് പ്രേമലീനനായ്
ആനന്ദഭാരാലിരുന്നുപോയി
ഏതൊരുനാമം ശ്രവിക്കുന്നമാത്രയിൽ
മംഗളം മന്നിലുണ്ടായിടുന്നു
ആ സർവ്വവ്യാപിയാം ശ്രീനിവാസനി-
ന്നെന്നുടെ പുത്രനായ് വന്നിരിപ്പൂ !
ഇങ്ങിനെ ചിന്തിച്ചു മന്നവൻ മോദേന
വാദ്യഘോഷങ്ങൾക്കായാജ്ഞ നൽകി.
വാർത്തയറിഞ്ഞു വസിഷ്ഠനും വിപ്രരും
ഗോപുരദ്വാരത്തിലെത്തിച്ചേർന്നു.
നിസ്തുല ലാവണ്യരാശിഗുണനിധി
ബാലനെ വീക്ഷിച്ചു വിപ്രവൃന്ദം
നാന്ദീമുഖാദിയാം ജാതകകർമ്മം ചെയ്തു
വിപ്രന്മാരെല്ലാരും ധന്യരായി.
വസ്ത്രമണിദീപ സ്വർണ്ണഗോവാദിയാൽ
വിപ്രരെ ഭൂമിപൻ തൃപ്തരാക്കി
തോരണം കേതു കൊടിയെന്നിവകളാൽ
സാകേതം മോഹനമായ്ച്ചമഞ്ഞു.
പൂർണ്ണകുംഭങ്ങളുമായ്പ്പുര നാരിമാർ
ആടുന്നു പാടുന്നാഹ്ലാദിക്കുന്നു.
സ്വർണ്ണകലശവും താലപ്പൊലിയുമായ്
മംഗളഗാനങ്ങൾ പാടിടുന്നു.

ദൃഷ്ടിദോഷം പെട്ടുപോകാതിരിയ്ക്കുവാൻ
ദീപമുഴിഞ്ഞു നടന്നിടുന്നു.
മാഗധസൂതന്മാർ ബന്ദീജനാദിയാം
ഗായകർ പാടുന്നു കീർത്തനങ്ങൾ
ദാനത്താൽ ശ്രേഷ്ഠിച്ചു ഭൂമിപനെങ്കിലും
യാചകന്മാരില്ലാതായി മന്നിൽ
കസ്തൂരീചന്ദനം കേസരമെന്നിവ
കീചമായ് വീഥിയിൽപ്പോലുമായി.
മംഗളവാദ്യമുയർന്നു ഗൃഹങ്ങളിൽ
സർവ്വരുമാനന്ദമഗ്നരായി.
ശോഭാനിലയമാം ശ്രീരാമചന്ദ്രന്റെ
യാത്രയാലേവരും തുഷ്ടരായി
കേകയപുത്രിയും ദേവിസുമിത്രയും
പുത്രരെപ്പെററതി ധന്യരായി.
കോമള പുത്രന്മാരേവരുമാനന്ദ
സൗന്ദര്യ രാശികളായിരുന്നു.
ആനന്ദപാരമ്യം വർണ്ണിയ്ക്കാൻ ശേഷനും
വാണിയും ചേർന്നാലും സാദ്ധ്യമല്ല.
രാത്രി പ്രഭുവിനെ ദർശിയ്ക്കാൻ വന്നപ്പോൾ
സൂര്യൻ മറയാൻ മടിച്ചിടുന്നു.
സന്ധ്യയായങ്ങനെ നിൽക്കുന്നതല്ലാതെ
കൂരിരുൾ ചാരെവരുന്നുമില്ല
ഹോമത്തിൻ ധൂമത്തിൻ കൂരിരുൾ വന്നാലും
കുങ്കമച്ചാർ സന്ധ്യയാക്കിടുന്നു.
മന്ദിരം തോറും വിളങ്ങും മണികളാ-
താരാഗണങ്ങളായ് മിന്നിടുന്നു
ആരാജഗോപുര സ്വർണ്ണകലശമോ
രാകേശനായ് നിലാവേകിടുന്നു.

വേദധ്വനികളാലാ ദ്വിജവിപ്രന്മാർ
ആരാജഗേഹം മുഴക്കിടുമ്പോൾ
ആദിത്യനാകാശത്തെററിദ്ധരിച്ചുപോ-
യിദ്വിജവൃന്ദത്തിൻ കൂജനമായ്.
കൗതുകം വീക്ഷിച്ചുമാർഗ്ഗത്തിൽ നിന്നുപോയ്
മാസമൊന്നങ്ങു കഴിഞ്ഞുപോയി
മാസം ദിവസമായ്ത്തീർന്നതിൻ മർമ്മത്തെ
മാലോകരാരുമറിഞ്ഞുമില്ല.
സൂര്യൻ രഥവുമായ് മദ്ധ്യത്തിൽ നിൽക്കുമ്പോൾ
രാത്രിയ്ക്കുടുക്കുവാൻ സാദ്ധ്യമാണോ?
രാമസങ്കീർത്തനമഗ്നനായ് ഭാസ്കരൻ
വ്യോമത്തിലങ്ങനെ നിന്നകാര്യം
ആരുമറിഞ്ഞില്ലങ്ങേവരുമാരാമ-
ജന്മമാഘോഷിയ്ക്കുയായിരുന്നു.
നാഗമുനി സുരസിദ്ധന്മാരേവരും
ദേഹവിമുക്തന്മാരായിപ്പോയി.
പാർവ്വതീനിൻ ദൃഢഭക്തിയാൽ ഞാനിനി
ചൊല്ലാം രഹസ്യമായൊന്നുകൂടി.
കാകഭുശുണ്ഡിയുമൊത്തു ഞാനന്നദിനം
മാനവരൂപത്തിൽ പോയിരുന്നു.
ഭക്തിയിൽ പുഷ്ടിച്ചചിത്തവുമായി ഞാൻ
ആനന്ദപാരമ്യമാസ്വദിച്ചു.
മസ്തരായ് വീഥിയിൽ ഞങ്ങൾ നടന്നപ്പോൾ
വാസ്തവമാരും ഗ്രഹിച്ചുമില്ല.
ഇപ്പരിപാവന ഗാഥയിലാസക്തി
ശ്രീരാമഭക്തർക്കേ ലഭ്യമാകൂ
മന്നൻ പ്രസന്നനായ് ദാനങ്ങൾ നൽകിയാ
ഭണ്ഡാരമെല്ലാമേ ശൂന്യമാക്കി.

ഹീരഹാരങ്ങളും പട്ടുവസ്ത്രങ്ങളും
സ്വർണ്ണവും പച്ചക്കൽ മാലകളും
ആന കുതിര തേർ ധേനുക്കളെല്ലാമേ
നൽകികുചേലർ കുബേരന്മാരായ്.
സംതൃപ്തരായ് ദ്വിജവൃന്ദമാഭൂപനെ
യാശിസ്സുനൽകി കൃതാർത്ഥരായി
''ലോകൈകനാഥന്മാർ കൺകണ്ടദൈവങ്ങൾ
നീണാളീഭൂമിയിൽ വാണിടട്ടെ!''
ഇത്തുളസീദാസനാഥനെ ധ്യാനിച്ച്
വിപ്രന്മാരാശീർവദിച്ചുപോയി.
രാപ്പകൽ മാറിദ്ദിനങ്ങൾ കഴിഞ്ഞപ്പോൾ
നാമകരണത്തിൻ കാലമായി
ജ്ഞാനിയാം മാമുനിവര്യവസിഷ്ഠനെ
മന്നവൻ ഗേഹത്തിലാനയിച്ചു.
''മാമുനേനന്നായിച്ചിന്തിച്ചു കുട്ടികൾ-
ക്കോരോരോനാമങ്ങൾ കല്പിക്കേണം''
പുഞ്ചിരിതൂകി ഗുരുനാഥൻ ചൊല്ലിനാൻ
''നിൻ സുതനാമത്തിനന്തമില്ല.
എത്രസഹസ്രനാമങ്ങൾ ജപിച്ചാലു-
മിത്രപവിത്രമായ്ത്തീരുകില്ല.
ഇത്തിരുനാമത്തിൻ ശക്തിയാൽ സംസാര-
സാഗരം ലംഘിക്കും ഭക്തചിത്തം
താരകമന്ത്ര സ്വരൂപനാമിപ്പുത്രൻ
രാമനാമത്താൽ പ്രസിദ്ധനാകും.
ആനന്ദസിന്ധു സുഖരാശിയാമിവൻ
ആദിമദ്ധ്യാന്തവിഹീനനല്ലേ.
എങ്കിലുമെൻ ബുദ്ധിയ്ക്കൊത്തതുമാതിരി
ഞാനൊരുനാമം തിരഞ്ഞെടുക്കാം.

മൂന്നുലകത്തിനുമാനന്ദമേകുമീ—
യാദ്യത്തെ പുത്രൻ ശ്രീരാമൻ തന്നെ.
ശാന്തിപ്രദായകമാനന്ദധാമത്തിൻ
നാമം ഞാൻ ''രാമനാ''യ് കല്പിക്കുന്നു.
വിശ്വം ഭരിച്ചു രക്ഷിയ്ക്കുന്ന രണ്ടാമൻ
പേരു ''ഭരതനെ''ന്നേകിടുന്നു.
ലക്ഷണമൊത്തൊരു രാമപ്രിയനു ഞാൻ
ലക്ഷ്മണനെന്ന പേരിട്ടിടുന്നു.
വിശ്വത്തിനെല്ലാമൊരാധാരമാമിവൻ
വിശ്വത്തിൻ ശ്വാസം വിശ്വാസമാകും.
ആരെ സ്മരിയ്ക്കുമ്പോഴാം ശത്രുത്വമില്ലാതാം
നാലാമൻ പേരു ശത്രുഘ്നൻ തന്നെ.
ചിത്തത്തിലിങ്ങനെ ചിന്തിച്ചു മാമുനി
പ്രത്യക്ഷമായോതി ഭൂപനോടായ്.
''ഈ നാലു പുത്രന്മാർ വേദതത്വങ്ങളാം തൻ
സാരാൎത്ഥമെന്നു ധരിച്ചീടേണം.
ശങ്കരപ്രാണനായ് ഭക്തസർവ്വസ്വമായ്
മാമുനിമാർക്കേകെ സമ്പത്തായി.
നിൻതപസിദ്ധിയായിന്നീഭവനത്തിൽ
ബാലരായ് കേളികളാടിടുന്നു.''
ശൈശവം തൊട്ടു ശ്രീരാമനെ ലക്ഷ്മണൻ
സ്വാമിയായ്ത്തന്നെ മാനിച്ചിടുന്നു.
ശത്രുഘ്നൻ സേവകനായി ഭരതൻതൻ
പാദം പണിഞ്ഞു രമിച്ചിടുന്നു.
ശ്യാമവൎണ്ണന്മാർ ഭരതനും രാമനും
സ്വൎണ്ണത്തിൻ വർണ്ണം സൗമിത്രിമാൎക്കും.
ശീലഗുണരൂപധാമങ്ങളാം നാലുവരു—
മാനന്ദസാഗരം രാമചന്ദ്രൻ.

ചിത്തത്തിൽ കാർണ്യചന്ദ്രൻ വിളങ്ങുന്നു
പൂനിലാപുഞ്ചിരിയായ് ലസിപ്പൂ.
മാറോടണച്ചമ്മയോമനിച്ചങ്ങനെ
തൊട്ടിലിൽ പിന്നെ കിടത്തിടുന്നു.
താരാട്ടുപാടിയുറക്കമാകുട്ടിയെ
നോക്കി "യാത്മാനന്ദ"മഗ്നയാകും.
നിർഗ്ഗുണവ്യാപകബ്രഹ്മനിരഞ്ജന
നിർവികാരത്വത്തിൻ നിശ്ചലത്വം
ഭക്തിയാൽ ബന്ധിച്ചുകൺതാക്കിക്കൗസല്യ
കെട്ടിപ്പിടിച്ചുമ്മ വച്ചിടുന്നു.
നീലമേഘശ്യാമകാംജ ശരീരത്തി-
ലായിരം കാമന്മാർ ശോഭിക്കുന്നു.
പാദമാം പങ്കജത്തിൻദളമോരോന്നിൽ
മുത്തുപതിച്ചതുപോലെ തോന്നും.
കോമളമാമാനഖങ്ങളം തൻ ജ്യോതിസ്സാ-
മാമുനിമാനസം മോഹിപ്പിക്കും.
വജ്രധ്വജാങ്കുശ ചിഹ്നത്താലങ്കിത-
പാദത്തിൻ നൂപുരം ശോഭിക്കുന്നു.
സ്വർണ്ണത്തിൻ കിങ്ങിണി നാഭിച്ചുഴി പിന്നെ
യാമൂന്നു രേഖയുദരത്തിങ്കൽ
ഭൂഷണശോഭിതമാജാൻബാഹുക്കളും
മാറിൽ പുലിനഖമോതിരവും
രത്നമണിമാല വക്ഷസിൽ ശ്രീവത്സം
ധ്യാനിക്കും മർത്ത്യന്നു മുക്തിവേണോ ?
ശംഖുപോൽ കണ്ഠവും പിന്നെച്ചിബുകവു-
മാനനമത്യന്തലോഭനീയം.
ആയിരം മാരന്മാർ നാണിക്കും ലാവണ്യം
വർണ്ണനാതീതം തന്നായിരുന്നു.

ചെന്തൊണ്ടിവായ്മലർ ഈരണ്ടുപല്ലുകരം
ഫാലത്തിൽ സുന്ദരമാം തിലകം.
ചാരുകപോലങ്ങളാരോമൽ കാതുകരം
കൊഞ്ചിമൊഴിയുമാ ബാലവാണി.
മാതാവു ചീകിമിനുക്കിയോരോവിധം
കെട്ടിച്ചമച്ചിടും കേശഭംഗി.
പീതകൗപീനവുമായ് മുട്ടുകുത്തിക്കു-
ത്താടുന്നാ ദൃശ്യമോ ലോഭനീയം
കൈകളും കാൽകളും കുത്തിയിട്ടാനയെ-
പ്പോലെ നടക്കുന്ന ലീലകളും.
തന്നിഷ്ടദേവതയാം കരിവക്ത്രനാ-
ണെന്നു നടിച്ചാടും നാട്യങ്ങളും
ശേഷനും വേദവുമാരൂപവർണ്ണനാ-
ശേഷിയില്ലെന്നു പറഞ്ഞുപോകും.
സ്വപ്നത്തിലെങ്കിലുമിപ്പുണ്യ ദർശനം
മർത്ത്യനെ മുക്തിയിലെത്തിക്കുന്നു.
വർണ്ണനാതീതമായ് ഇന്ദ്രിയാതീതമായ്
ജ്ഞാനമോഹങ്ങൾക്കുമപ്പുറത്തായ്
ആനന്ദകന്ദമായ് രാജിക്കുമത്തത്വം
ശൈശവരൂപത്തിൽ വന്നിടുന്നു.
ദമ്പതിമാരുടെ ഭക്തിപാരമ്യത്താൽ
ബാലനായ് കേളികളാടിടുന്നു.
അപ്പുണ്യപാവനലീലകൾ കീർത്തിച്ചി-
ട്ടിത്തുളസീകവിയായിടുന്നു.
വിശ്വൈകനായകനിങ്ങനെ സാകേത-
വാസികൾക്കാനന്ദമേകിവാണു.
ശ്രീരഘുനാഥചരണത്തിൽ നിർമ്മല-
ശ്രദ്ധയും ഭക്തിയുമാർന്നിടിപ്പോർ

ഈ ഭക്തവത്സലദിവ്യചരിതത്തെ
ദർശിച്ചു ജന്മം സഫലമാക്കും.
എത്രശ്രമിച്ചാലും രാമവിമുഖന്മാർ
മുക്തിയ്ക്കുപാത്രമായ്ത്തീരുകില്ല.
സർവ്വചരാചരപ്രാണികളെല്ലാമേ
മായയിൽ മോഹിച്ചലഞ്ഞിടുന്നു.
ശ്രീരാമപാദങ്ങൾ വിട്ടിട്ടുമർത്ത്യനി-
ന്നാശ്രയിയ്ക്കാൻ പിന്നെയാരുമില്ല.
ചിത്തത്താൽ വാക്കിനാൽ കർമ്മത്താൽ കാപട്യം
വിട്ടിട്ടാത്തൃപ്പാദമാശ്രയിയ്ക്കാം.
നിർവ്യാജഭക്തിയിലിക്കരുണാനിധി-
യുർവ്വിയിൽ മർത്ത്യനിന്നെന്തുമേകും.
ശൈശവലീലകളാടിക്കൊണ്ടിങ്ങനെ
സാകേതമാനന്ദമഗ്നമാക്കി.
തൊട്ടിലിലാട്ടിയുറക്കും ചിലപ്പോഴാ
കാലിൽ കിടത്തിക്കളിപ്പിച്ചീടും
പ്രേമനിമഗ്നയായ് കൗസല്യാദേവിയാ
രാവും പകലും മറന്നുപോയി.
പുത്രവാത്സല്യത്തിലെല്ലാം മറന്നിട്ടാ
ശൈശവലീലകൾ ഗാനംചെയ്യും.
സ്നാനം കഴിപ്പിച്ചൊരുനാൾ ജനനിയാ-
രാമനെനന്നായലങ്കരിച്ചു.
തൊട്ടിലിൽ കൊണ്ടുചെന്നാക്കിയുറക്കിയാ-
ത്തേവാരത്തിന്നായിരുന്നുമെല്ലെ.
പൂജാമുറിയിൽ ചെന്നിഷ്ടദൈവത്തിന്നായ്
നൈവേദ്യം നന്നായൊരുക്കിവച്ചു.
പിന്നിലായ്കാണുന്നു ബാലനാമോദക-
മെല്ലാമെടുത്തുണ്ടുതിന്നിടുന്നു.

അത്ഭുതസ്തബ്ധയായ് നോക്കുമ്പോൾ കാണുന്നു
തൊട്ടിലിൽ ബാലനുറങ്ങിടുന്നു.
ഒന്നിനെരണ്ടായിക്കണ്ടപ്പോൾ കൗസല്യ
മോഹിച്ചു പുഞ്ചിരിതൂകിരാമൻ
പിന്നെതന്നമ്മയ്ക്കു ശ്രീരാമൻ കാണിച്ചു
അത്ഭുതാഖണ്ഡമാം വിശ്വരൂപം
എണ്ണിയാൽ തീരാത്ത സൂര്യചന്ദ്രന്മാരെ
കർമ്മഗുണജ്ഞാനകാലങ്ങളെ
മൂർത്തികൾ മൂവരെ വാഹിനീ പർവ്വത
സാഗരമിശ്രമാം ഗോളങ്ങളെ
ബ്രഹ്മാണ്ഡമായിരമിങ്ങനെ കണ്ടപ്പോൾ
ഭീതയായ് മാതാവു നിന്നുപോയി.
ചേതനാശക്തി തന്നോരോരോകണികയിൽ
മായതൻ താണ്ഡവനൃത്തം കണ്ടു
ഭക്തിതൻ ശക്തിയാൽ മായയിൽ നിന്നുമാ
ജീവിതം മുക്തമാകുന്നകണ്ടു
രോമാഞ്ചഗാത്രിയായ് മൗനിയായ് കൈകൂപ്പി
കണ്ണുമടച്ചങ്ങുനിന്നുപോയി.
ആശ്ചര്യസ്തബ്ധയായമ്മയെ കണ്ടപ്പോൾ
വീണ്ടുമാബാലനായ് മാറിപ്പോയി.
മാഹാത്മ്യം കീർത്തിയ്ക്കാൻ പോലുമശക്തയാ-
യസ്സർവ്വശക്തനെ നോക്കിനിന്നു.
പിന്നെയും കൈകൂപ്പി പ്രാർത്ഥിച്ചു കൗസല്യ
'മായയാലെന്നെ വലച്ചീടല്ലേ'
നാനാപ്രകാരത്തിൽ ലീലകളിങ്ങിനെ
കാണിച്ചു ശ്രീഹരിനാളതോറും
സേവകന്മാർക്കെല്ലാമാനന്ദമേകിയാ
കാലമാം തോണിതുഴഞ്ഞുപോയി.

ശൈശവം മാറിയാകൗമാരമായപ്പോഠം
ചൂഡാകരണവുമാചരിച്ചു.
അത്യന്ത ശ്യാമള കോമള ബാലന്മാർ
ആനന്ദദായകരായിവാണു.
കർമ്മവചന ചിത്തത്താലഗോചര-
തത്വമാമന്നൻ തന്നങ്കണത്തിൽ
ബാലനായോരോരോ ലീലകളാടുമ്പോഠം
മാലോകർ വീക്ഷിച്ചുധന്യരാകും
ഉണ്ണുവാനുണ്ണിയെച്ചെന്നു വിളിയ്ക്കുമ്പോഠം
മന്നനെവിട്ടിട്ടങ്ങോടിപ്പോകും.
മാതാവുപിന്നെപ്പിടിയ്ക്കുമ്പോഠം ബാലന-
ങ്ങങ്കണത്തിൻ ചുററുമോടുകയായ്.
മുന്നിലായുണ്ണിയും പിന്നാലെയമ്മയു-
മോട്ടപ്രദിക്ഷിണമാവർത്തിയ്ക്കും
''നേതിനേതി''യെന്നു വേദങ്ങഠം ചൊല്ലുമ്പോഠം
ചിത്തത്തിൽ ശങ്കരൻ തേടിടുമ്പോഠം
ഓടിപ്പിടിച്ചക്കിടാവിനെ കൗസല്യ
ഭോജന ശാലയിലെത്തിയ്ക്കുന്നു.
ചോറുപുരണ്ട ശരീരത്തെ മന്നൻ ത-
ന്നങ്കത്തിൽ കൊണ്ടുകിടത്തിടുന്നു.
ചഞ്ചലചിത്തനായ് ഭോജനവേളയിൽ
പെട്ടെന്നെഴുന്നേററങ്ങോടിടുന്നു.
പാൽച്ചോറുപററിയ ചെഞ്ചുണ്ടുമായ് രാമൻ
വീണ്ടും വെളിയിലേയ്ക്കോടിടുന്നു.
ഓടിയുമാടിയും പാടിയുമക്കിടാ-
വാടൽവെടിഞ്ഞു കളിച്ചിടുമ്പോഠം
ആ മനോഭാവന ലീലകഠം വർണ്ണിയ്ക്കാൻ
ശാരദാശേഷരശക്തരായി.

ശംഭുവും വേദവും വർണ്ണിയ്ക്കുമീഗാഥ
യാസ്വദിയ്ക്കാത്തവൻ ഭാഗ്യഹീനൻ!
പ്രായമായപ്പോളാഭ്രാതാക്കൾക്കാഗുരു
പൂണൂനൂൽ കല്യാണമാചരിച്ചു.
യജ്ഞോപവീതസംസ്കാരം കഴിച്ചിട്ടാ
വിദ്യാഭ്യാസത്തിനുദ്യുക്തരായി.
സദ്ഗുരുശ്രേഷ്ഠ വസിഷ്ഠൻ തന്നാശ്രമേ
വിദ്യാർത്ഥിവേഷവുമാടി രാമൻ.
ആരുടെ ശ്വാസങ്ങളീനാലു വേദങ്ങൾ
ആയവൻ വിദ്യ പഠിച്ചിടുന്നു !
സർവ്വജ്ഞരാമിക്കുമാരന്മാർ വിദ്യകൾ
സർവ്വവുമെന്നേ കരസ്ഥമാക്കി !
കോദണ്ഡപാണിയായ് വീണ്ടുമണഞ്ഞപ്പോൾ
കോസലവാസികൾ നോക്കിനിന്നു.
ആ മനോമോഹനരൂപം ചരാചര-
ഭേദത്തെ ഭഞ്ജിച്ചു മുക്തരാക്കി.
ആയുധപാണികളായവർ വീഥിയിൽ
ആയോധനകേളിയാടിടുമ്പോൾ
കാണികളാകാമൻ നാണിയ്ക്കും കായങ്ങൾ
കണ്ടു വിദേഹന്മാരായ്ച്ചമഞ്ഞു.
പ്രാണനെക്കാളുമക്കോസലവാസികൾ
പ്രേമിച്ചിരുന്നുകുമാരന്മാരെ.
സോദരന്മാരുമത്തോഴരുമായിനാ—
യാട്ടിനായ് നിത്യവും പോയിരുന്നു.
രാമബാണത്തിനാൽ മുക്തിയെ നേടുവാൻ
ഏണങ്ങളോരോന്നായ് മുന്നിൽ വന്നു.
വീട്ടിൽ വിളയാട്ടം നായാട്ടു കാട്ടിലും
നാളുകൾ നീണാൽ കഴിഞ്ഞുപോയി.

വേദപുരാണങ്ങരം വായിയ്ക്കും പിന്നെയാ
സോദരന്മാരുമായ് സല്ലപിയ്ക്കും
അപ്പുരവാസികരംക്കാനന്ദമേകവാ–
നകൃപാവാരിധി നാട്യമാടി.
നിർഗ്ഗുണനാമരൂപാദിരഹിതമാം
നിർവികാരപ്പരബ്രഹ്മമേതോ
ഭക്തഹൃദയങ്ങരംക്കാനന്ദമേകാനീ–
ജീവിതനാടകമാടിടുന്നു.
കാനനേ ജ്ഞാനിയാം വിശ്വാമിത്രമുനി–
യാശ്രമത്തിങ്കൽ തപിച്ചിരുന്നു.
യജ്ഞ ജപയോഗയാഗനിമഗ്നനാ–
യാജ്ഞാനി മാമുനി വാണിരുന്നു.
നക്തഞ്ചരന്മാർ സുബാഹുമാരീചന്മാർ
യജ്ഞവിധ്വംസനോദ്യുക്തരായി.
ഗാധിതനയനു ചിന്തയായിന്നിവ–
രാരാലും വധ്യരല്ലെന്നറിഞ്ഞു.
ഭൂമിതൻ ഭാരം കളവതിന്നായിട്ടു
ഭൂമിയിൽ ശ്രീഹരി ജാതനായി
ശ്രീഹരിമാത്രമാണാശ്രയമാപത്തി–
ലപ്പാദം ദർശിച്ചു ധന്യനാകാം
വൈരാഗ്യജ്ഞാനഗുണനിധി രാമൻതൻ
പാവനദർശനമാസ്വദിയ്ക്കാം
ഇങ്ങനെയോരോന്നു ചിന്തിച്ചു മാമുനി
കോസലദേശത്തിലെത്തിച്ചേർന്നു.
പുണ്യനദിയാം സരയൂവിൽ നീരാടി
പുണ്യവാൻ ഗോപുരദ്വാരമെത്തി.
മാമുനി വന്നെന്നറിഞ്ഞു ദശരഥൻ
വിപ്രസമേതനായ് സ്വീകരിച്ചു.

സാഷ്ടാംഗം വീണിട്ടു മാമുനിവര്യനെ
തുഷ്ടനായ് പീഠത്തിൽ കൊണ്ടിരുത്തി
പാദം കഴുകിച്ചു പൂജിച്ചു മന്നവൻ
ചൊല്ലിനാ ''നിന്നു ഞാൻ ധന്യൻ തന്നെ.''
സന്തൃപ്തനായമുനിതൻ ചരണത്തിൽ
പുത്രന്മാർ വീണുനമസ്കരിച്ചു.
രാമനെയാരെന്നറിഞ്ഞൊരാജ്ഞാനിയോ
ബ്രഹ്മാനന്ദത്തിൽ മുഴുകിപ്പോയി.
ആമുഖശോഭയെ വീക്ഷിച്ചുമഗ്നനായ്
ചന്ദ്രനെക്കണ്ടചകോരം പോലെ
ആഗമനോദ്ദേശ്യമാരാഞ്ഞു ഭൂമിപൻ
പാദം പണിഞ്ഞു വണങ്ങിനിന്നു.
''എന്തിനും സന്നദ്ധനായ് നിൽക്കും ധാത്രിശാ
ഞാനൊന്നു നിന്നിൽ നിന്നാശിയ്ക്കുന്നു.
രാക്ഷസന്മാർ വന്നെൻ മോക്ഷം മുടക്കുന്നു
രക്ഷയ്ക്കായ് രാമനെ യാചിയ്ക്കുന്നു.
തമ്പിയുമായിവനെന്നോടു വന്നെങ്കി-
ലിമ്പമായിന്നെനിയ്ക്കൊന്നും വേണ്ട
അജ്ഞാനം സന്ദേഹമെന്നിവ കൈവിട്ടു
വിജ്ഞനായ് നീയെന്നെ ധന്യനാക്കു.
ധർമ്മവും കീർത്തിയും പ്രാപിയ്ക്കും നിശ്ചയം
കല്യാണകാരണമായ് ഭവിയ്ക്കും''
അത്യന്തമപ്രിയവാണി ശ്രവിച്ചപ്പോഴം
കമ്പിതഗാത്രനായ് ധാത്രീനാഥൻ
മ്ലാനമായാനനം, ചിത്തം കലങ്ങിയാ
വൃദ്ധൻ ദയനീയമായ് വചിച്ചു.
വാർദ്ധക്യകാലത്തു ഭാഗ്യത്താൽ കിട്ടിയോ-
രിപ്പുത്രന്മാരെന്നൊരോർമ്മവേണം.

ഭണ്ഡാരം ഭൂമിധനം ധേനവാദിയാ-
മെന്തപേക്ഷിയ്ക്കിലും നൽകിടാം ഞാൻ
ദേഹവും പ്രാണനും സർവ്വവും ഞാൻ ഭവാ—
നേകിടാമിക്ഷണം നിസ്സന്ദേഹം.
പുത്രരെ, രാമനെ, വിട്ടെങ്കിലെൻ പ്രാണൻ
നെഞ്ചിലൊതുങ്ങിയിരിയ്ക്കയില്ല.
ഘോരരാം രാക്ഷസരെങ്ങെൻ സുകുമാര-
ബാലരെങ്ങെങ്ങെന്നോന്നോർത്തിടേണം
സ്നേഹരസമയവാണിയിൽ മാമുനി-
യുള്ളിലൊട്ടാനന്ദമാസ്വദിച്ചു.
സന്ദേഹനാശത്തിനായി വസിഷ്ഠനും
ഭൂമിപനാശ്വാസമേകിതുഷ്ട്യാ.
നന്ദനന്മാരെയാശ്ലേഷിച്ചിട്ടാ നൃപൻ
സാദരമോതിനാനിപ്രകാരം.
ഈരാമ ലക്ഷ്മണന്മാരെൻെറ പ്രാണനാ-
ണിന്നുമുതൽപ്പിതാവങ്ങുതന്നെ
വിശ്വസിച്ചങ്ങയെയേല്പിയ്ക്കുന്നിന്നു ഞാൻ
നീയല്ലാതാശ്രയം മററൊന്നില്ല
അന്തഃപ്പുരത്തിൽക്കടന്നിട്ടു ശ്രീരാമൻ
അമ്മമാരെ പ്രണമിച്ചുനിന്നു
മാതാപിതാക്കൾതന്നാശീർവാദത്തോടെ
മാധവൻ മാമുനി രക്ഷകനായ്
ഭക്താർത്തിനാശന പൂരുഷ സിംഹങ്ങൾ
സന്തുഷ്ടരായ് യാത്രയാരംഭിച്ചു.
ചെന്താമരാക്ഷന്മാരാജാനബാഹുക്കൾ
നീലഘന ശ്യാമകോമളന്മാർ
മഞ്ഞപ്പട്ടാടയും ചാരുനിഷംഗവും
കൈകളിൽ ചാപവുമമ്പുമായി

ആ മതി ധീര കൃപാസിന്ധു വിശ്വത്തിൻ
സർവ്വൈക കാരണമായിരുന്നു.
ശ്യാമവും സ്വർണ്ണവും വർണ്ണങ്ങളാന്നവർ
കോമളന്മാരായ് വിളങ്ങിയെങ്ങും
എന്നും വെടിഞ്ഞിട്ടും ഭക്തരക്ഷാർത്ഥമായ്
വന്നോരെ വീക്ഷിച്ചനുഗമിച്ചു.
സന്തൃപ്തനായ് മുനിയക്കൃപാരാശിയെ
വിശ്വമഹാനിധിയായ് നിനച്ചു
കാനന മദ്ധ്യത്തിൽ സോദരന്മാരുമായ്
മാമുനി മന്ദം നടന്നിടുമ്പോൾ
മാർഗ്ഗത്തിൽക്കാണുന്നു താടകാരാക്ഷസീ
ഘോരാട്ടഹാസം മുഴക്കിടുന്നു.
ആക്രമണത്തിന്നടുത്തിടുന്നേരത്തു
രാമനപ്പാപിക്കു മുക്തി നൽകി
താടകാമോക്ഷത്തിൻ ശേഷം നൃപന്മാർക്കു
മാമുനി മന്ത്രോപദേശം നൽകി.
ക്ഷുത്പിപാസാദികളില്ലാതെയാക്കുമാ
മന്ത്രം കുമാരന്മാർ സ്വീകരിച്ചു.
അസ്ത്രശാസ്ത്രങ്ങളു മായുധവിദ്യയും
സർവ്വവും മാമുനി രാമനേകി.
ശ്രീരാമലക്ഷ്മണ സേവിതരായ് മുനി
യാശ്രമത്തിങ്കൽ മടങ്ങിയെത്തി.
കന്ദഫല മൂലഭോജനം നൽകിയാ
മാമുനി ബാലരെ തൃപ്തരാക്കി.
വിപ്രൻ തൻ ഭക്തിയിൽ ക്ഷിപ്രം പ്രസാദിച്ചു
വിപ്രനാരായണൻ തൃപ്തനായി.
രാത്രി കഴിഞ്ഞു പ്രഭാതമടുത്തപ്പോൾ
രാഘവൻ വിപ്രനോടോതിയേവം.

നിർഭയനായ് യജ്ഞം നടത്ത, തുടർന്നാലും
രക്ഷയ്ക്കായ് രണ്ടുപേർ ഞങ്ങളില്ലേ ?
യാഗാഗ്നി കണ്ടപ്പോൾ രാക്ഷസർ ക്രുദ്ധരായ്
കൂട്ടകാരുമായ്ക്കൂട്ടത്തു വന്നു.
നക്തഞ്ചരാദികളെക്കണ്ടപ്പോൾ ലീലയാ–
യസ്ത്രങ്ങൾ തൂകാൻ തുടങ്ങി രാമൻ.
അമ്പേററു മാരീചൻ അമ്പതുമമ്പതും
യോജനദൂരത്തിൽച്ചെന്നുവീണു.
സാഗരമദ്ധ്യത്തിൽ വീണ നിശാചരൻ
രാമനാരെന്നു മനസ്സിലാക്കി.
പാവകാസ്ത്രത്താൽ സുബാഹുവാം രാക്ഷസൻ
മോക്ഷകവാടം കടന്നു ധന്യൻ.
ലക്ഷ്മണാസ്ത്രങ്ങളാൽ മററുള്ള രാക്ഷസ–
രിക്ഷിതിവാസം വെടിഞ്ഞുപോയി.
രാക്ഷസസംഹാരം കാരണം ബ്രാഹ്മണർ
നിർഭയരായിസന്തുഷ്ടരായി.
ദേവതമാരും മുനിമാരും കൈകൂപ്പി
ദേവദേവന്നെസ്തുതിച്ചുനിന്നു–
വിപ്രരിൽ കാരുണ്യം കാരണം രാഘവൻ
പിന്നെയുമാരണ്യത്തിൽ വസിച്ചു.
ഭക്തിരസത്തിലാ വിപ്രന്മാർ പാടുന്ന
നാമസങ്കീർത്തനമാസ്വദിച്ചു.
സാദരമാവിശ്വാമിത്രനൊരു ദിനം
കാരുണ്യധാമത്തോടോതിയേവം.
''കോദണ്ഡയജ്ഞം നടക്കുന്നൊരിടത്തു
കാണേണ്ട കൗതുകമില്ലേ, ചൊല്ലൂ.
മാമുനീവാക്യം ശ്രവിച്ചു കുമാരന്മാർ
യജ്ഞത്തെക്കാണ്മാനുത്സുകരായി.

വിശ്വാമിത്രനൊത്തു ഹർഷിതരായവർ
ആശ്രമം വിട്ടങ്ങു യാത്രയായി.
മാർഗ്ഗത്തിലാശ്രമമൊന്നുണ്ട് കാണുന്നു
പക്ഷിമൃഗപ്രാണിശൂന്യമായി
ചാരത്തെക്കല്ലിൻ പ്രതിമയെ നോക്കിയാ
വൃത്താന്തം വിസ്തരിച്ചോതി വിപ്രൻ
''ഗൗതമശാപത്താൽ പത്നിയഹല്യയീ–
ക്കല്ലായിട്ടിങ്ങിനെ നിന്നിടുന്നു.
താവകപാദത്താൽ പാവനയായിട്ടു
ശാപമോക്ഷത്തിനായ് കാത്തിടുന്നു.
തൃപ്പാദസ്പർശത്താൽ പാവത്തെപ്പോക്കിയീ
പ്പാവത്തെ നീയിന്നനുഗ്രഹിക്കൂ.''
അപ്പാദ പാവന സ്പർശത്താലാശില
പിന്നെയും ഗൗതമപത്നിയായി.
ആ സുഖദായകനാം രഘുനായകൻ
തൻ മുന്നിൽ കൈകൂപ്പിനിന്നു മെല്ലെ.
ഭക്തവിവശയായ് രോമാഞ്ചധാരിയായ്
മൗനിയായ് സ്തബ്ധയായ് നിന്നുപോയി.
ആനന്ദക്കണ്ണീരിലാമഗ്നയായവൾ
പാദത്തിൽ വീണു നമസ്കരിച്ചു.
ധന്യരിൽ ധന്യതാനെന്നു നിനച്ചവൾ
പുണ്യപുരുഷനെ നോക്കിനിന്നു.
കാകുൽസ്ഥ കാരുണ്യം കാരണം ഗൗതമ–
പത്നിയോ ഭക്തിയാൽ തൃപ്തയായി.
ആരാമനാരെന്നറിഞ്ഞപ്പോളാ നിർമ്മല–
വാണിയാലേവം സ്തുതിച്ചു ദേവി:-
''അജ്ഞേയമെൻ രഘുനായകാ പാഹിമാം
ഞാനൊരുപാവന നാരിയല്ലേ.

ഇജ്ജഗൽപാവന ഭക്താർത്തിനാശന
രാവണരാക്ഷസമുക്തിദായീ
രാജീവലോചന സംസാരനാശന
പാഹിമാം പാഹിമാം ദീനബന്ധോ.
ഗൗതമശാപമനുഗ്രഹമായ്ത്തീൎന്നു
താവകതൃപ്പാദസ്പൎശനത്താൽ.
ശങ്കരൻ നിത്യവും വെമ്പുമീസംസാര-
മോചനരൂപം ഞാൻ കണ്ടുവല്ലോ.
കൺകുളിർക്കെക്കൊണ്ടാനിന്നു കഴിഞ്ഞല്ലോ
കാരുണ്യരാശിനിൻ കാലടികൾ
വേറൊന്നുമാശിക്കുന്നില്ലയെൻ ദൈവമേ
ഒന്നിനുമാത്രമായ് പ്രാൎത്ഥിക്കുന്നു.
താവക പാദസരോരുഹ രേണുവിൽ
എൻ ചിത്തം വണ്ടായ് രമിച്ചീടേണം.
പുണ്യപാരമ്യപ്രതീകമാം വിണ്ണാറി-
ന്നേതു പാദത്തിൽ നിന്നുത്ഭവിച്ചു.
ശങ്കരൻ സന്തതമേതുപദത്തിനെ
ചിത്തത്തിൽ നിത്യവും ധ്യാനിക്കുന്നു
ബ്രഹ്മാവു പൂജിക്കുമാതൃപ്പാദങ്ങളെൻ
മൗലിക്കുസ്പൎശിക്കുവാൻ സാധിച്ചല്ലോ.''
പിന്നെയും പിന്നെയും പാദം പണിഞ്ഞിട്ടാ
ഭൎത്താവിൻ സന്നിധിയാശ്രയിച്ചു.
കാരണമില്ലാതെ കാരുണ്യം കാണിപ്പൂ
കാകുൽസ്ഥവംശജൻ രാമചന്ദ്രൻ
കാപട്യം വിട്ടിട്ടു ചഞ്ചലചിത്തമേ
കാർമുകിൽ വൎണ്ണനെയാശ്രയിക്കൂ.

## മാസപാരായണം
## ഏഴാമത്തെ വിശ്രമം.

ശ്രീരാമലക്ഷ്മണന്മാരും മഹർഷിയും
പാവനഗംഗതൻ തീരമെത്തി.
ഗാധിതനയനാ സോദരന്മാരോടു
ഗംഗാവതാരത്തിൻ സൽകഥയെ
വർണ്ണിച്ചുകേൾപ്പിച്ചു പിന്നവർ മൂവരും
തീർത്ഥത്തിലാറാടിധന്യരായി.
വിപ്രന്മാർക്കോരോരോ ദാനവും ചെയ്തവർ
ക്ഷിപ്രം വിദേഹപുരത്തിലെത്തി.
ആമിഥിലാപുരിദർശിച്ചു ശ്രീരാമ-
ലക്ഷ്മണരാനന്ദമഗ്നരായി.
വാഹിനീ വാപീസരിത്കൾ കൂപങ്ങൾ
പച്ചക്കൽപാകിയകല്പടികൾ
വണ്ടുകൾ മൂളുന്നു പക്ഷികൾ പാടുന്നു
താമരപ്പൂക്കൾ വിടൎന്നിടുന്നു.
ശീതളമന്ദസമീരണൻ സന്തതം
പൂമണമെങ്ങും വിതറിടുന്നു.
പക്ഷിമൃഗാദികൾ വൃക്ഷലതാദിക-
ളെങ്ങുമേ കാണുന്നോരുദ്യാനങ്ങൾ
വർണ്ണനാതീതതമായ് സൗന്ദര്യദേവത
യെങ്ങുമേസ്ഥാനം പിടിച്ചിരുന്നു.
നോക്കുന്നിടത്തുതാൻ നോക്കിനിന്നീടുന്ന
സ്ഥാനങ്ങൾ കൊണ്ടുനിറഞ്ഞിരുന്നു.
ആപണവീഥികൾ വ്യാപാരശാലകൾ
സമ്പത് സമൃദ്ധിതന്നാലയങ്ങൾ

സ്രഷ്ടാവു സ്വന്തമായ് സൃഷ്ടിച്ചപോലുള്ള
പുത്തനാമുത്തുംഗ പത്തനങ്ങൾ
വൈശ്രവണൻ സ്വയം വ്യാപാരിയായ്വന്നു
സമ്പത്തുകൊണ്ടു നിറച്ചതാവാം.
ആരാജപാതകൾ കേളിനിലയങ്ങൾ
ആളിമാരാടും കളിസ്ഥലങ്ങൾ
കസ്തൂരിചന്ദനമത്തർനിറഞ്ഞോരീ-
വിസ്തൃതമാം നല്ലമൈതാനങ്ങൾ
കാമവിരചിത ചിത്രങ്ങളുള്ളൊരു
ഭിത്തികൾ ചേരുന്ന പത്തനങ്ങൾ
മംഗളദേവതമാർ പുരനാരികൾ
ദേശത്തിൻ ദീപങ്ങളായ് വിളങ്ങി
സജ്ജനസമ്മത സൽഗുണസമ്പന്നർ
ജ്ഞാനികൾ നിർമ്മലധർമ്മശീലർ
ഇത്തരം നാരീനരന്മാർ നിറഞ്ഞോരീ
നൽപുരിഭ്രാതാക്കൾ നോക്കിനിന്നു.
അത്യന്തസുന്ദരനിസ്തുലമാം രാജ—
പത്തനത്തിൽ ഭൂപൻ വാണിരുന്നു
ഉത്തുംഗപത്തനം ചുററുമായാകാശം
മുട്ടുന്നകോട്ടകൾ കൊത്തളങ്ങൾ
ഭോഗവിലാസത്തിൽ ഭോഗാവതിപോലും
മോഹിയ്ക്കുമീരാജഗേഹം കണ്ടാൽ.
മുത്തുകൾ രത്നങ്ങൾ പാകിയ സ്വർണ്ണത്തിൻ—
ഭിത്തികളോലും നൽപത്തനങ്ങൾ
ജാനകിവാണിടും മാളികവർണ്ണിയ്ക്കാൻ
വാണിയ്ക്കും വാക്കുകൾ കാണുകില്ല.
ഗോപുരദ്വാരങ്ങൾ വജ്രകവാടങ്ങൾ
അശ്വത്തിൻശാലഗജാലയങ്ങൾ

ചാരണമാഗധസൂതനടന്മാക്ക്
പാരായണം ചെയ്യാൻ ശാലകളും
ആയുധശാലമന്ത്രാലയം ദാസിമാ—
രാടുന്ന നാടകശാലകളും
അന്നഗരത്തിലെയോരോ ഭവനവും
രാജഗേഹത്തെപോലായിരുന്നു.
ആരാജധാനിതൻ മുന്നിലെമാന്തോട്ട
മൊന്നിൽ മുനിവരൻ വിശ്രമിച്ചു
മാമുനിവന്നെന്നറിഞ്ഞിട്ടാ ഭൂമിപൻ
തത്ക്ഷണമാനയിയ്ക്കാനിറങ്ങി
പാദം പണിഞ്ഞപ്പോൾ ഭൂപനെ മാമുനി—
യാശീർവദിച്ചു സംതൃപ്തനാക്കി.
അഗ്രാസനത്തിലിരുത്തി മഹർഷിയെ
രാജർഷി മുന്നിൽ വണങ്ങിനിന്നു.
ഉദ്യാനം കാണുവാൻ പോയൊരു സോദര—
രപ്പോൾ മഹർഷിതൻ ചാരെയെത്തി.
സ്വർണ്ണത്തിൻ വർണ്ണത്തിൽ കാർമുകിൽ വർണ്ണത്തിൽ
വിശ്വം മയക്കീടും ബാലകന്മാർ
ആ രൂപതേജസിൻ പ്രാഭവം കാരണം
കാണികൾ പെട്ടന്നെണീററുപോയി.
ചാരത്തിരുത്തിയാ മോഹനരൂപത്തെ
മാമുനിയങ്ങനെ നോക്കിനിന്നു.
അശ്രുക്കൾ തൂകിയാ രോമാഞ്ചധാരിയാ—
യേവരും ഭക്തിയിൽ മഗ്നരായി.
വീക്ഷിച്ചവരെ വിദേഹൻ വിശേഷിച്ചും
സാക്ഷാൽ ''വിദേഹനാ''യ്ത്തീർന്നുപോയി.
ഭക്തിവിവശനായ് ഗദ്ഗദവാണിയിൽ
ഭൂമിപൻ വിപ്രനോടേവമോതി:

''ചൊന്നാലും മാമുനേയിന്നിക്കുമാരന്മാ—
രാരാണു രാജകുമാരന്മാരോ ?
താപസബാലരോ നിർഗ്ഗുണബ്രഹ്മമീ—
രണ്ടായി രൂപത്തിൽ വന്നതാണോ ?
വേദപുരാണങ്ങളും ജ്ഞാനികളും ഭക്തന്മാർ
ധ്യാനത്തിൽ തേടുന്ന ജ്യോതിസ്സാണോ ?
വൈരാഗ്യവഹ്നിയിൽ വററിവരണ്ടോരെൻ
ചിത്തത്തിൽ ഭക്തി നിറച്ചിടുന്നു.
ചന്ദ്രനെക്കാണും ചകോരം പോലായീഞാൻ
സത്യമറിയുവാനാശിയ്ക്കുന്നു.
ബ്രഹ്മസുഖംപോലും കൈവിടാൻ തോന്നിടു—
മിപ്രേമാനന്ദത്തിൽ മഗ്നനായാൽ
പുഞ്ചിരി തൂകിപ്പറഞ്ഞു വിശ്വാമിത്രൻ
''മിഥ്യയല്ലിച്ചൊന്നതൊന്നും തന്നെ.
വിശ്വപ്രിയന്മാരാം വിശ്വൈകവീരന്മാ—
രീരഘുവംശമണിദീപങ്ങൾ
രാജാദശരഥ നന്ദനന്മാരിവ-
രീവിശ്വാമിത്രൻ തൻ ചിത്സ്വരൂപം
സോദരന്മാരിവർ ശ്രീരാമലക്ഷ്മണർ
സൗന്ദര്യസൗശീല്യ ശക്തിധാമം.
സംഗ്രാമധീരന്മാർ രാക്ഷസധ്വംസകർ
ധർമ്മത്തിൻ യാഗത്തിൻ രക്ഷകന്മാർ.
അച്ഛൻ തന്നാജ്ഞയാലിച്ഛപോൽ വന്നെന്റെ-
യജ്ഞത്തെ രക്ഷിച്ചീ ബാലകന്മാർ.''
''താവകദർശനപുണ്യപ്രഭാവത്താൽ
മാമകജന്മം സഫലമായി.
ശ്യാമളകോമളബാലരെ കണ്ടുഞാ—
നാനന്ദവാരിയിലാറാടുന്നു.

പാവനമാമിപ്പരസ്പരപ്രേമത്തിൻ
മാതൃകയാണിവർ ഭ്രാതാക്കന്മാർ
ജീവനും ബ്രഹ്മനും മാതിരി രണ്ടുപേർ
നിർഗ്ഗുണബ്രഹ്മത്തിൻ ഖണ്ഡങ്ങൾ പോൽ''
പിന്നെയും പിന്നെയും രാമനെ വീക്ഷിച്ചു
മന്നൻ പുളകിത ഗാത്രനായി.
പ്രേമനിമഗ്നനായ് നിന്നിമേക്ഷനാ-
യുള്ളിലുത്സാഹം നിറഞ്ഞുപൊങ്ങി.
പാദം പണിഞ്ഞു പ്രസന്നനായ് മന്നവൻ
രാജഗേഹത്തിലേയ്ക്കാനയിച്ചു.
സുന്ദരസൗഖ്യദമാമൊരു മാളിക
നൽകിയവർക്കായിത്താമസിയ്ക്കാൻ.
വിപ്രനെ പൂജിച്ചു സേവിച്ചു ഭൂമിപൻ
രാജഗേഹത്തിൽ മടങ്ങിയെത്തി.
മാമുനിയുമായി മാധവൻ ഭോജന-
വിശ്രമമെല്ലാമേയാചരിച്ചു.
ഭോജനവിശ്രമമെല്ലാം കഴിഞ്ഞപ്പോൾ
മദ്ധ്യാഹ്നകാലം കടന്നുപോയി.
ആ മിഥിലാപുരി കാണുവാൻ ലാലസ
ലക്ഷ്മണനുണ്ടെന്നറിഞ്ഞു രാമൻ
സങ്കോചസന്ദേഹസമ്മിശ്ര വാണിയിൽ
മാമുനിയോടേവമോതി മന്ദം:-
''പട്ടണം കാണുവാൻ ലക്ഷ്മണനാഗ്രഹം
സ്പഷ്ടമായൊന്നുമേ ചൊല്ലുന്നില്ല.
ആജ്ഞയുണ്ടെന്നാകിൽ കാണിച്ചുവേഗം ഞാൻ
പിന്നെയുമിങ്ങുകൊണ്ടെത്തിച്ചീടാം.''
സപ്രേമമീവാക്യം കേട്ടുമുനീശ്വരൻ
''നീതിയെ നിത്യം നീ കാത്തിടുന്നു.

ധർമ്മത്തിൻ മര്യാദ പാലിച്ചു നീ ഭക്ത—
ദാസനായാനന്ദമേകിടുന്നു.
ആനന്ദധാമങ്ങൾ നിങ്ങളീരണ്ടുപേ—
രീ മിഥിലാപുരി കണ്ടുകൊൾവിൻ.
സുന്ദരദിവ്യമാം ദർശനത്താൽപ്പുരി—
വാസീജനങ്ങളെ ധന്യരാക്കിൻ''
മാമുനീപാദ കമലങ്ങൾ വന്ദിച്ചു
കാമസമന്മാരാം ബാലകന്മാർ
കാണികൾക്കാനന്ദമേകിയാ വീഥിക-
ളോരോന്നായ് ചെന്നുനടന്നു കണ്ടു
ബാലകവൃന്ദമാശോഭയിൽ മോഹിച്ചാ—
ക്കാമോപമന്മാരെ പിൻതുടർന്നു
ചാരുകരങ്ങളിൽ ചാപബാണങ്ങളാ—
ണാവനാഴിയങ്ങരയിങ്കലും
പട്ടുപീതാംബരം മേനിയിൽ ചന്ദനം
ഗൗരമനോഹര ശ്യാമളന്മാർ
കേസരീ കന്ധരമാജാനബാഹുക്കൾ
നാഗമണിമാല മാറിടത്തിൽ
ചെന്താമരാക്ഷന്മാർ സുന്ദരന്മാരവർ
താപത്രയത്തെ ഹരിച്ചിടുന്നോർ
കുണ്ഡലമണ്ഡിത കർണ്ണങ്ങൾ കാണികൾ—
ക്കാനന്ദമേകുന്ന വീക്ഷണങ്ങൾ
മുല്ലമ്പവില്ലിനെ വെല്ലുന്ന ഭ്രൂയുഗം
സൗന്ദര്യമുദ്രസിന്ദൂരം മദ്ധ്യേ
മേചകകുഞ്ചിതകേശത്തിൽ മൗലിയിൽ
മിന്നുന്ന പൊന്നിൻ മണിക്കിരീടം
കേശാദിപാദവുമാപാദകേശവും
കേശവശോഭയവർണ്ണനീയം

ആരണ്ടുസോദരരാനന്ദ ലാവണ്യം
സാന്ദ്രീകരിച്ചവരായിരുന്നു
അപ്പുരവാസികളെല്ലാരും പെട്ടെന്നു
വീടകം വിട്ടുപുറത്തുവന്നു.
വേലകളെല്ലാം നിറുത്തിയവരെല്ലാം
ബാലരെക്കാണുവാൻ വെമ്പുകയായ്.
ഭണ്ഡാരം കക്കുന്ന നിദ്ധരരെന്നപോ—
ലേവരും വീഥിയിൽ കൂടുകയായ്
സൗന്ദര്യധാമങ്ങളാം വീക്ഷിച്ചു മാലോകർ
ലോചനസാഫല്ല്യം നേടുകയായ്.
മാളികമേൽ നിന്നു സുന്ദരിമാർ കിളി—
വാതിലിൽക്കൂടിക്കടാക്ഷിയ്ക്കയായ്
ശ്രീരാമ ദശ്നമാസ്വാദിച്ചായവർ
നിമ്മല പ്രേമത്തിൽ മഗ്നരായി.
സപ്രേമമന്യോന്യം സല്ലപിച്ചീടുമ്പോൾ
സുപ്രസന്നയാമൊരുവളോതി.
''മാരന്മാരായിര ചേരിലുമീയഭി-
രാമനെക്കാണുകിൽ നാണിച്ചീടും
ദേവാസുരനരം മാനുഷനാഗന്മാ—
രാരുണ്ടീ രൂപത്തിൻനേരുനിൽക്കാൻ.
വിഷ്ണുവിനാണെങ്കിൽ കയ്യുകൾ നാലുണ്ടു
നാലുമുഖങ്ങളീ സ്രഷ്ടാവിനും.
ശംഭുവിൻ വേഷം വിശേഷം ത്രിമൂത്തികൾ
ഈരണ്ടുപേരെ പണിഞ്ഞിടേണം.
മററുള്ളദേവന്മാരാരുമേ കാണില്ല—
യിക്കുമാരന്മാക്കുമുന്നിൽ നിൽക്കാൻ
നിസ്തുലം നിമ്മലമത്യന്തകോമള
മിത്തുളസീതപപുണ്യപുഞ്ജം.

ഈ ഗൗര ശ്യാമള കോമള ബാലന്മാ-
രാനന്ദ ലാവണ്യ സൗധയുഗ്മം.
അംഗപ്രത്യംഗം ചൊരിയുന്നിതായിര-
മായിരം ചിത്തജാകാരശോഭ
ഈ രൂപദർശനാൽ മോഹിതരാകാത്തോ-
രാരാനുമുണ്ടാമോ പാരിടത്തിൽ.''
സപ്രേമമോതിനാരം കോമള വാണിയിൽ
ആരോമലാകുമൊരാളി മെല്ലെ.
''കേട്ടു ഞാൻ രാവിലെ രാജാദശരഥ-
പുത്രന്മാരാണിക്കുമാരകന്മാർ
ഈ രാജബാലമരാളങ്ങളാം കൗശിക
യാഗരക്ഷാർത്ഥം വനത്തിലെത്തി.
ശ്യാമശരീരനാം പങ്കജനേത്രനീ
നക്തഞ്ചരന്മാരെ നിഗ്രഹിച്ചു.
കൗസല്യാനന്ദനാനന്ദനരാശിയീ
കോദണ്ഡപാണിയാം രാമനത്രേ.
സ്വർണ്ണത്തിൻ വർണ്ണത്തെ വെല്ലുമീ സോദരൻ
ലക്ഷ്മണൻ പിന്നിൽ നടന്നിടുന്നു.
സൗമിത്രി ലക്ഷ്മണനുമീശ്രീരാമനും
വിപ്രകാര്യാർത്ഥമായ് പോയിരുന്നു.
ചാപയജ്ഞത്തിനായ് കൗശികൻ ശ്രുരെ—
യിന്നീനഗരത്തിൽ കൊണ്ടുവന്നു.
മാർഗ്ഗമദ്ധ്യത്തിലഹല്യയാം ഗൗതമ-
പത്നിയ്ക്കുമോക്ഷവുമേകി രാമൻ.
ഇക്കഥ കേട്ടപ്പോളുറ്റ പുരനാരിമാർ
എല്ലാരുമത്യന്തഹർഷിതരായ്
രാമ സുഷമയിൽ മോഹിതരായ്ത്തീ-
യാനത മൗലിയായേവമോതി

''ജാനകീ ദേവിയ്ക്കുയോഗ്യനാണീ രാമൻ
കാണുകിൽ വാക്കുമറക്കും ഭൂപൻ
വേറൊരു നാരിപറഞ്ഞി''വരെ രാജൻ
കണ്ടുകൊണ്ടിങ്ങോട്ടു പോന്നതല്ലേ?''
''എങ്കിലും വാക്കിലുറച്ചു നിൽക്കുന്നെങ്കിൽ
മൂഢനായ്ത്തന്നെ ഗണിച്ചീടേണം''
''ഒത്തഫലങ്ങളീ മർത്ത്യനുകർത്താവു
നൽകിടുന്നെന്നതു സത്യമെങ്കിൽ
സീതയ്ക്കു രാമൻ വരനായിവന്നിടും
സന്ദേഹമില്ലെനിയ്ക്കെന്തുകൊണ്ടും''
''ദൈവയോഗത്താലീ സംയോഗം വന്നെങ്കിൽ
ഭാഗ്യവതീകളീനാമെല്ലാരും.
ഇല്ലെങ്കിൽ ദുർല്ലഭമീദിവ്യദർശനം
പുണ്യം നാമത്രമേൽ ചെയ്തിട്ടുണ്ടോ?''
''നന്നായിച്ചൊല്ലിനീ നമ്മുടെ പുണ്യത്താൽ
കല്ല്യാണം നിശ്ചയം സംഭവിയ്ക്കും''
''ശങ്കരചാപം കഠോരമീ ബാലകർ
കോമള ഗാത്രന്മാർ ശങ്കിയ്ക്കുന്നു.''
''ശങ്കിയ്ക്കാനെന്തുള്ളൂ? കുട്ടികളെങ്കിലും
ശക്തിയിലൊട്ടും പിന്നോക്കമല്ല.
പാദപരാഗത്താൽ താപസപത്നിതൻ
താപത്രയത്തെ നശിപ്പിച്ചില്ലേ?
ശങ്കരചാപത്തെ ഭഞ്ജിയ്ക്കുമിന്നിവൻ
ശങ്കിയ്ക്കാൻ കാരണം കാണുന്നില്ല.
''സീതയെ സൃഷ്ടിച്ച സ്രഷ്ടാവീ രാമനാം
വീരനെ ചിത്തത്തിലോർത്തിരിയ്ക്കാം''
നാരിമാരെല്ലാരുമാവാക്യം കേട്ടിട്ടു
ഹർഷിച്ചി'' തങ്ങനെതന്നെയാട്ടെ.

ഹർഷിതചിത്തരായ് പങ്കജനേത്രകാം
പൂമഴ വാരിച്ചൊരിയുകയായ്
ഭ്രാതാക്കാം പോകുമാവീഥികാം തോറുമ-
ങ്ങാനന്ദപാരമ്യം തങ്ങിനിന്നു.
അപ്പുരത്തിൽ പൂർവ്വഭാഗത്തിൽ ചെന്നപ്പോാം
യാഗത്തിന്നാലയം ദൃശ്യമായി.
വിസ്തൃത സുന്ദരശാലയിലത്യന്ത-
രമ്യമാം വേദിയൊരുക്കിടുന്നു.
ഭൂപാലന്മാർക്കായിക്കാഞ്ചനമഞ്ചങ്ങാം
പിന്നിലായെല്ലാർക്കും നിന്നുകാണാൻ
രാജ്ഞിമാർ രാജകുമാരിമാരാളികാ-
ളെന്നിവർ തങ്ങുമന്തപ്പുരങ്ങാം
സോദരന്മാരെയാബാലന്മാർ വേഗത്തിൽ
യജ്ഞശാലയ്ക്കുള്ളിലാനയിച്ചു
സാദരം സോദരന്മാരെയാ ബാലരാ
ശാലയിലോരോന്നായ് കാണിച്ചപ്പോാം
പ്രേമവിവശരായാരാമഗാത്രത്തിൽ-
സ്പർശിച്ചുസായൂജ്യം നേടിടുന്നു
രോമാഞ്ചകഞ്ചുകധാരികളായവർ
രാമനെ വീക്ഷിച്ചു നിന്നിടുന്നു.
ഭക്തിയ്ക്കുദാസനായ് രാമനസ്ഥാനങ്ങ-
ളോരോന്നും കണ്ടുപുകഴ്ത്തിടുന്നു.
തുഷ്ടരായ് ബാലന്മാർ പിന്നെയും ശാലയിൽ
ഇഷ്ടനെയോരോന്നായ്ക്കാണിയ്ക്കുന്നു.
അത്ഭുതസ്തബ്ധനായോരോന്നു കാണുന്നു
തമ്പിയെയോരോന്നു കാണിയ്ക്കുന്നു.
ഇച്ഛിയ്ക്കും മാത്രയിൽ മായാപ്രപഞ്ചങ്ങാം
എത്രയോ നിർമ്മിച്ചഴിച്ചിടുന്നോൻ

ദീനദയലുവാഭക്തിപ്രകർഷത്തിൻ
കൗതുകം നോക്കി രസിച്ചിടുന്നു.
നേരമധികമായെന്നു ഭയന്നിട്ടാ
സോദരന്മാർ തിരിഞ്ഞോടിടുന്നു.
താമസം വന്നതിൽ പേടിച്ചു ത്രസ്തരായ്
കൗശിക സന്നിധിയെത്തിവീണ്ടും.
കോമളമാം മധുവാണിയിൽ ശ്രീരാമൻ
കുട്ടിനവന്നോക്കു യാത്രചൊല്ലി.
സാദരം സപ്രേമം സങ്കോചസമ്മിശ്രം
മാമുനീപാദത്തെയാശ്രയിച്ചു
ആശിസുവാങ്ങി ഭയഭക്തിയോടവർ
കൗശികൻ ചാരത്തിരുന്നു മെല്ലെ.
സന്ധ്യയെ വന്ദിച്ചിട്ടെല്ലാരുമൊത്തവർ
പുണ്യകഥകളെ കേട്ടിരുന്നു.
നിദ്രയ്ക്കായ് മാമുനി തല്പത്തിൽ ചെന്നപ്പോൾ
പാദസേവയ്ക്കവർ ചെന്നിരുന്നു.
പാദത്തിൻ ദർശനം പാപവിമോചന-
മത്തീർത്ഥപാദനിരുന്നിടുന്നു
ഭക്തൻ തൻ പാദത്തിൻ സേവചെയ്തീടുവാൻ
ഭക്തതൻ ശക്തതിയിൽ വിശ്വസിയ്ക്കുള്ള.
പ്രേമനിബദ്ധരായ് രാമനും തമ്പിയും—
മപ്പാദസേവയിൽമഗ്നരായി.
''നേരമായ് നിങ്ങൾക്കുറങ്ങുവാൻ'' മാമുനി
ചൊല്ലുന്നു ബാലന്മാർ പോകുന്നില്ല.
നിദ്രനടിച്ചു കിടന്നപ്പോൾ കൗശിക—
പാദങ്ങൾ സോദരർ വിട്ടുമന്ദം.
രാമൻ കിടന്നപ്പോൾ ദാസനാസോദരൻ
തൃപ്പാദസേവയിൽ മഗ്നനായി.

ഭ്രാതാവിന്നാജ്ഞയാൽ ലക്ഷ്മണനപ്പദം
ചിത്തത്തിൽ ധ്യാനിച്ചുറക്കമായി.
കോഴികൾ കൂകി പ്രഭാതമടുത്തപ്പോൾ
സൗമിത്രിയാദ്യമുണർന്നു വേഗം
പിന്നെ ശ്രീരാമനുമാഗുരുദേവനും
നിദ്രയിൽ നിന്നുമുണർന്നെണീററു.
ശൗചകർമ്മങ്ങളും സ്നാനവും ചെയ്തിട്ടാ
സദ്ഗുരുപാദം നമസ്കരിച്ചു
പൂജയ്ക്കായ് പൂക്കൾ പറിയ്ക്കാനായ് ഭ്രാതാക്കൾ
ദേശികാജ്ഞയ്ക്കായി കാത്തുനിന്നു.
കൗശികാനുജ്ഞയും വാങ്ങികുമാരന്മാർ
പുഷ്പമിറുക്കുവാൻ യാത്രയായി.
ആരാജസൗധത്തിൻ പിന്നിലെയുദ്യാന—
മത്യന്തമോഹനമായിരുന്നു.
വൃക്ഷലതാദികൾ പക്ഷിമൃഗാദിക—
ളെന്നും വസന്തം വിളങ്ങിനിന്നു.
പുഷ്പനികുഞ്ജങ്ങൾ താമരപ്പൊയ്കകൾ
ലോഭനീയം ലതാമണ്ഡപങ്ങൾ
നാനാനിറങ്ങളിൽ നാനാതരങ്ങളിൽ
പാടിപ്പറക്കും വിഹംഗമങ്ങൾ
നൂതന പല്ലവ പുഷ്പഫലങ്ങളാൽ
ശോഭിയ്ക്കും വൃക്ഷങ്ങൾ കല്പകങ്ങൾ
ചാതകകോകില കീരചകോരങ്ങൾ
കൂജനം ചെയ്യും നൽപൂങ്കാവുകൾ
കേകികളാടുന്നു കോകിലം പാടുന്നു
കുക്കുടക്കൂട്ടങ്ങൾ കൂകിടുന്നു.
മദ്ധ്യഭാഗത്തിലായത്യന്ത മോഹന-
ശുദ്ധജലത്തിൻ തടാകത്തിങ്കൽ

രത്നഘചിതമാം വെണ്ണക്കൽ പാകിയ
സോപാനം ചുററും വിളങ്ങിടുന്നു.
നാനാനിറങ്ങളിൽ പുഷ്പിച്ചു നിൽക്കുന്ന
താമരപ്പൂക്കൾക്കു ചുററുമായി
തേനുണ്ടു വണ്ടുമുരളുന്നു പക്ഷികൾ
പാടുന്നു തണ്ണീരിൽ ബിംബിയ്ക്കുന്നു.
കാവും തടാകവും കണ്ടുപ്രസന്നരായ്
സോദരന്മാർ മന്ദം പോയിടുമ്പോൾ
ആനന്ദദാതാക്കന്മാരാമിവർക്കു-
മാനന്ദമേകിയപ്പുഷ്പവാടി.
ഉദ്യാനപാലകന്മാരോടു ചോദിച്ചു
സമ്മതം വാങ്ങിയാ ബാലകന്മാർ
പുഷ്പമിറുത്തുകൊണ്ടങ്ങനെ ലാത്തുമ്പോൾ
സീതയാമാഗ്ഗത്തിൽ വന്നുചേർന്നു.
പാവ്വതീ പൂജയ്ക്കായാ സുപ്രഭാതത്തിൽ
തോഴിമാരൊത്തു നടന്നുപോയി.
സുന്ദരിമാരാം സഖികളുമായ് സീത
മോഹന ഗാനങ്ങളാലപിച്ചും
ആടിയും പാടിയുമുത്സാഹമായവ-
രംബാലയത്തിങ്കലെത്തി മെല്ലെ.
പൊയ്കതൻ തീരത്തു ദേവാലയമൊരു
നിമ്മല ശാന്തിതൻ കേളിരംഗം
പൊയ്കയിൽ സ്നാനവും ചെയ്തുമുദിതരായ്
ഗൗരീ നികേതനത്തിങ്കലെത്തി.
ഭക്തിവിവശയായ് പൂജകഴിഞ്ഞവൾ
പ്രാത്ഥിച്ചു നല്ലൊരുഭത്താവിന്നായ്.
സീതയെ വിട്ടൊരുതോഴിയന്നേരത്തു-
ദ്യാനത്തെക്കാണുകയായിരുന്നു.

ആരണ്ട സോദരന്മാരെക്കണ്ടിത്തോഴി
പ്രേമവിവശയായോടിയെത്തി.
അശ്രുക്കരം വർഷിച്ചും രോമാഞ്ചഗാത്രിയെ
കണ്ടിട്ട കാരണമാരാഞ്ഞപ്പോരം
''ഉദ്യാനം കാണുവാൻ വന്നിരിക്കുന്നവർ
ശ്യാമള കോമള ബാലകന്മാർ.
വർണ്ണിക്കുന്നെങ്ങനെയാകാരശോഭയെ
നേത്രവും നാക്കമശക്തമത്രേ.
കണ്ണിന്ന വാക്കില്ല നാക്കിന്നനോക്കില്ല
കാണാത്ത കണ്ണുകരം ഭാഗ്യഹീനർ.
ജാനകീദേവിതൻ ഉത്കണ്ഠകണ്ടപ്പോരം
തോഴിമാരെല്ലാരും സന്തോഷിച്ചു.
''ഇന്നലെവന്നൊരാ രാജകുമാരന്മാർ
തന്നെയെന്നുള്ളതിൽ തർക്കമില്ല.
രൂപത്താലിപ്പുര നാരീനരന്മാരെ
മോഹിപ്പിച്ചായുവകേസരികരം
കണ്ടവർ കേട്ടവരെല്ലാരുമിക്കാര്യം
തന്നെ പറഞ്ഞു നടന്നിടുന്നു.
വർണ്ണനാതീതമാമാശോഭകാണുവാൻ
നിശ്ചയം നമ്മളും പോയിടേണം
തോഴിതൻ വാണിയിൽ സന്തുഷ്ടയായ് സീത
യാശയാൽ ചഞ്ചല ചിത്തയായി.
ദർശനലാലസാ പ്രേരിതയായവ-
രമ്പലം വിട്ടു നടക്കയായി.
മുജ്ജന്മ പ്രീതിതൻ ലാഞ്ഛനമാത്രമാ
ണെന്നൊരു മട്ടൊന്നറിഞ്ഞുമില്ല.
നാരദവാക്യം സ്മരിച്ചപ്പോരം ജാനകി-
യ്ക്കപ്പുണ്യ പ്രീതിയുദിച്ചു വീണ്ടും

പെൺമാൻ കിടാവിനെപ്പോലാ മനോഹരി
വീക്ഷിച്ചു ഭീതയായ് നാലുപാടും.
കങ്കണകിങ്ങിണി നൂപുരനാദത്താൽ
പൊയ്ക്കയും കോരംമയിർക്കൊണ്ടുപോയി.
നാദം ശ്രവിച്ചിട്ടു ചിത്തത്തിൽ ചിന്തിച്ചു
രാഘവൻ തമ്പിയോടോതി മന്ദം
''ഈ നാദം വിശ്വവിജയത്തിനായ്ക്കാമൻ
കൊട്ടിടും ദുന്ദുഭിയായിരിക്കാം''
പിന്നിൽ തിരിഞ്ഞൊന്നു നോക്കിയനേരത്തു
നേത്രം ചകോരമായ്ത്തീർന്നുപോയി.
സീത തന്നാനനചന്ദ്രനെ ദർശിച്ചു
നിന്നി മേഷാക്ഷനായ് നോക്കിനിന്നു.
പൂർവ്വജനാം നിമിജാനകീജാമാതാ-
പ്രേമത്തിൽ സാക്ഷിയായ് നിന്നതില്ല.
ജാനകീലാവണ്യ ധാരയിൽ ശ്രീരാമ–
ചിത്തം മുഴുകിയൊഴുകിപ്പോയി.
ആനന്ദമാവോളമാസ്വദിച്ചെങ്കിലും
വാക്കുകൾ നാക്കിലൊതുങ്ങിനിന്നു.
സ്രഷ്ടാവിൻ സൃഷ്ടിവൈചിത്ര്യത്തിൻ സീമയെ
ശ്രീരാമൻ സീതയിൽക്കണ്ടുനിന്നു.
സൗന്ദര്യദേവത സീതയായ്ച്ചേർന്നപ്പോൾ
സൗന്ദര്യത്തിൻ മാററു കൂടിപ്പോയി.
സൗന്ദര്യക്കണ്ണാടിമാളികയിൽ സീത
ദീപശിഖയായ് പ്രകാശിക്കുന്നു.
വൈദേഹീലാവണ്യം വർണ്ണിയ്ക്കാനിക്കവി–
ശ്രേഷ്ഠന്മാർ പാടിപ്പഴകിയതാം
ഒന്നുമേപര്യാപ്തമല്ലീയുപമകളെ–
ന്നായതിനാൽ ഞാൻ തുനിയുന്നില്ല.

ജാനകീലാവണ്യം ചിത്തത്തിൽ വർണ്ണിച്ചു
നിർമ്മലൻ തമ്പിയോടേവമോതി.
''ചാപയജ്ഞം നടക്കുന്നതീദേവിക്കായ്
പോകുന്നുപാർവ്വതീ പൂജയ്ക്കായി.
ഉദ്യാനമാകെ പ്രകാശം പരത്തിയീ
വൈദേഹിയിങ്ങനെ പോയിടുമ്പോഴം
നിസ്തുലദിവ്യമാമീശോഭയെൻ ചിത്തം
ചഞ്ചലമാക്കുന്നതെന്തുകൊണ്ടോ ?
ദക്ഷിണഭാഗം തുടിക്കുന്നു സോദരാ
കല്യാണചിഹ്നമായ് തോന്നിടുന്നു.
നേരായമാർഗ്ഗം വെടിഞ്ഞെൻെറ മാനസ-
മൊന്നിലുംചെന്നുപതിച്ചിട്ടില്ല.
അന്യൻെറ നാരിയിൽ സ്വപ്നത്തിൽ പോലുമെൻ
നേത്രങ്ങരം വന്നുപതിയ്ക്കയില്ല.
അസ്വസ്ഥമാകുന്നെൻ ചിത്തമീദേവിയിൽ
വ്യത്യസ്തമായൊന്നും വന്നുകൂടാ.
ശത്രുവെപ്പേടിച്ചു യുദ്ധത്തിലോടാത്തോൻ,
അന്യൻെറ നാരിയെ കാമിയ്ക്കാത്തോൻ
വീട്ടീന്നു ഭിക്ഷുവെയോടിച്ചിടാത്തവൻ
മൂവരും ദുർലഭം മന്നിടത്തിൽ''
തമ്പിയോടിങ്ങനെ ചൊല്ലുന്നവേളയിൽ
ചിത്തമാസീതയോടൊത്തുപോയി.
ആമുഖപ്പങ്കജപ്പൂന്തേൻ മധുപനായ്
പാനം ചെയ്യാനന്ദമാസ്വദിച്ചു.
ഭീതയായ്നോക്കുന്നു സീതയോചുററിനും
കാണുവാനായുവസിംഹങ്ങളെ
ദൃഷ്ടിപതിക്കുന്നിടങ്ങളിലെല്ലാമേ
ശ്വേതകമലങ്ങരം വർഷിക്കുന്നു.

തോഴിമാരാലതാകുഞ്ജത്തിൽക്കാണിച്ചു
സീതയ്ക്കുരാജകുമാരന്മാരെ.
ശ്യാമളരൂപത്തിൽ നേത്രങ്ങൾ മോഹിച്ചു
ജന്മസാഫല്യം ലഭിച്ചപോലായ്.
രാഘവശോഭയിൽ നേത്രങ്ങൾ നിശ്ചലം
കാലം നിമിഷത്തിൽ നിന്നുപോയി.
അത്യന്തപ്രേമത്താൽ വിഹ്വലമായ്ദേഹം
ചന്ദ്രനെക്കണ്ട ചകോരിപോലായ്.
ലോചനമാർഗ്ഗമായ് രാമനെഹൃത്തടേ
ആനയിച്ചുകണ്ണടച്ചു ദേവി.
പ്രേമവിവശയായ് ധ്യാനനിമഗ്നയായ്
കണ്ടിട്ടുതോഴികൾ നോക്കിനിന്നു.
നീരദ നീലിമ നീക്കിനിശാകരൻ
നിർമ്മലപ്പൂനിലാവീശും പോലെ
ആലതാകുഞ്ജത്തിൽ നിന്നുമസ്സോദര
യുഗ്മം വെളിയിൽ വരുന്നുമന്ദം
പീതവർണ്ണത്തിലും നീലനിറത്തിലും
നീരജങ്ങൾപോലാ ബാലകന്മാർ
പുഷ്പകലികളാൽ, പീലികളാൽ കേശ—
പാശങ്ങൾ മോഹനമായിരുന്നു.
ഫാലസ്ഥലത്തിൻ വിയർപ്പിൻ പൊടികളാ-
കസ്തൂരിപ്പൊട്ടുനനച്ചിരുന്നു.
മുല്ലമ്പൻ വില്ലുപോലപ്പുരികക്കൊടി-
വിശ്വത്തിൻ ചിത്തം ഹരിച്ചിരുന്നു.
നീലിമകോലുമളകങ്ങൾ കോമള-
മക്കപോലത്തിൽക്കളിച്ചിരുന്നു.
പങ്കജലോചനം, സുന്ദരനാസികാ
ചാരുമനോഹരമാം ചിബുകം

പുഞ്ചിരിപ്പൂനിലാവോലുമാ മോഹന-
മാനനശോഭയവണ്ണനീയം.
ആയിരം മാരന്മാർ നാണിയ്ക്കുമാകാര-
മാനന്ദദായകമായിരുന്നു.
വക്ഷസ്സിൽ ശ്രീവത്സം കൗസ്തുഭമെന്നിവ
ഹാരങ്ങളൊത്തു വിലസിടുന്നു.
ആജാനുബാഹുക്കൾ ശക്തിതൻ കേന്ദ്രങ്ങൾ
കണ്ഠമോ ശംഖിനെവെന്നിടുന്നു.
പൂക്കൂട കൈകളിൽ തോഴീ, കുമാരന്മാർ
നിസ്തുലവീരന്മാർ നിസ്സന്ദേഹം.
കേസരിക്കൊത്തൊരരയിൽ പീതാംബരം
സൗന്ദര്യ സൗശീല്യഭണ്ഡാഗാരം
ഭാനുകുലത്തിനു ഭൂഷണമായൊരു
ശ്രീരാമചന്ദ്രനെ ദർശിച്ചപ്പോൾ
ഭക്തിവിവശരായ് തോഴിമാരെല്ലാരും
സ്തബ്ധരായങ്ങനെ നോക്കിനിന്നു.
തോഴിമാരിൽ പ്രൗഢയായവളോതിനാൾ
''ധ്യാനമിദേവിതൻ മുന്നിലാവാം.
കൺതുറന്നീടുക രാജകുമാരന്മാർ
നിൽക്കുന്നുകാണാനാമെന്നു കേട്ടിട്ട്
നാണിച്ചുപെട്ടെന്നു കണ്ണുമിഴിച്ചപ്പോൾ
കാണുന്നുമുന്നിൽ കുമാരകന്മാർ
ആപാദചൂഡമായാകാരം വീക്ഷിച്ചു
ജനകീയാനന്ദ മഗ്നയായി.
അച്ഛൻ തന്നിച്ഛയെപ്പൂച്ചിച്ചചിത്തമ-
ത്തൃപ്പാദത്തിൽ സമർപ്പിച്ചുപോയി.
ശങ്കരചാപത്തെച്ചിന്തിച്ചു മാനസ—
മാതങ്കശങ്കാദിപങ്കിലമായ്.

''നേരമായ് സീതേ നാം നാളെയും വന്നിടാം''
എന്നോതുതോഴി ചിരിച്ചുചൊല്ലി.
രാമനുകേഠംക്കവാൻ തോഴിപറഞ്ഞപ്പോഠം
മൗനിയായ് സീതനാണിച്ചുപോയി.
ചിത്തത്തിൽ രാമനെ ബന്ധിച്ച ജാനകി-
യമ്മയെപ്പേടിച്ചു പിൻതിരിഞ്ഞു.
പക്ഷിമൃഗാദിയും വൃക്ഷലതാദിയും
കാണുന്നമാതിരി സീതാദേവി
പിന്നെയും പിന്നെയും പിന്നോട്ടുനോക്കിയാ-
നാഥനെധ്യാനിച്ചു പിൻമടങ്ങി.
ആനന്ദസ്നേഹശോഭാദി ഗുണങ്ങഠംക്കൊ-
രാലയം ജാനകിയെന്നറിഞ്ഞു
അപ്പരമപ്രേമകോമളച്ഛായം കൊ-
ണ്ടാമനോഭിത്തിയിലാരചിച്ചു
ദിവ്യമാം വൈദേഹീമോഹന രൂപത്തെ
നിത്യവും വീക്ഷിച്ചു തൃപ്തിനേടാൻ
ധ്യാനസ്ഥനായ് രാമനിങ്ങനെ നിന്നപ്പോഠം
ജാനകീയം ബാലയത്തിലെത്തി.
ഭക്ത്യാഭവാനിയെ പൂജിച്ചു പ്രാർത്ഥിച്ചു
മുക്തിപ്രദായിനിയായ ദേവി
''പർവ്വതരാജ കിശോരീ ജയജയ
ശ്രീപരമേശ്വര പ്രാണനാഥേ.
ശ്രീഗജവക്ത്രഷഡാനന മാതാവേ,
വിശ്വൈകനായികേ പാലിക്കേണം
ദാമിനീ ശോഭപോൽ മിന്നും ഭവാനി നീ
യെന്നിൽ നിൻകാരുണ്യം കാണിക്കേണം
ആദിമദ്ധ്യാന്തവിഹീനയാം നിൻശക്തി-
സീമയീവേദവും കാണുന്നില്ല.

സംസാരനാശിനീ വിശ്വവിമോഹിനീ
സ്വച്ഛവിഹാരിണീ രക്ഷിക്കേണം.
വിശ്വൈകവന്ദിനീ വിശ്വസിച്ചിന്നു ഞാ—
നാശ്രയിക്കുന്നു നിൻ പാദപത്മം
ദേവീമാഹാത്മ്യത്തെവർണ്ണിക്കുവാൻ സാദ്ധ്യമോ
ആയിരം ശാരദാശേഷരാലും.
ആനന്ദദായിനീ,ഹേ,വരദായിനീ
കാരുണ്യത്തിന്നായ് ഞാൻ കേണിടുന്നു.
സർവ്വാന്തര്യാമിനീ സർവ്വജ്ഞയല്ലയോ
സാധിപ്പിച്ചീടെൻ മനോരഥത്തെ.''
പ്രാർത്ഥിച്ചു വൈദേഹിപാദം പണിഞ്ഞപ്പോൾ
ദേവിതൻ മാലശിരസ്സിൽ വീണു.
മാലശിരസ്സിലണിഞ്ഞിട്ടാ ജാനകി
ദേവീപ്രസാദമായ് സ്വീകരിച്ചു.
''ജാനകീ നിൻ മനോകാമന പൂർണ്ണമാം
നാരദവാക്യത്തിൽ വിശ്വസിയ്ക്കു.
നിൻ ചിത്തമാരിലനുരക്തമായിതാ—
വീരൻ താൻ നിൻ വരനായിത്തീരും
നിർമ്മല ശ്യാമള കോമള ഗാത്രൻ താൻ
നിൻ പ്രാണനാഥനായ് വന്നുചേരും
സർവ്വജ്ഞനക്കരുണാനിധി നിന്നുടെ
സ്നേഹത്തിൽ ശീലത്തിൽ തൃപ്തനായി''
പാർവ്വതീ ദേവിതന്നാശീർവാദത്തിനാൽ
ജാനകീ ദേവി പ്രസന്നയായി.
നന്നായ് വണങ്ങി ഭവാനിയെ വൈദേഹി—
യമ്മതൻ ചാരെമടങ്ങിയെത്തി.
പാർവ്വതീ സന്തുഷ്ടയാണെന്നറിഞ്ഞപ്പോൾ
ജാനകീചിത്തം നിശ്ചിന്തമായി.

മഞ്ജുളമംഗളമൂലമായ് വാമാംഗം
മഞ്ജുളാംഗിയ്ക്കു തുടിച്ചു മന്ദം
ജാനകീ ലാവണ്യമാസ്വദിച്ചാരാമൻ
രാമുനീസന്നിധിയാശ്രയിച്ചു.
നിർമ്മലചിത്താഭിരാമനാം ശ്രീരാമ–
നെല്ലാം പറഞ്ഞു കൃതാർത്ഥനായി.
പൂജാപുഷ്പങ്ങളെ വാങ്ങിമുനിവരൻ
സോദരന്മാരെയനുഗ്രഹിച്ചു.
''ആശകളെല്ലാം സഫലമായ്ത്തീരട്ടെ''
ആശീർവാദാലവർ തൃപ്തരായി.
ഭോജനം പിന്നെപ്പുരാണപാരായണം
സന്ധ്യവന്ദിക്കാൻ സമയമായി
പ്രാചിദിശയിലുദിച്ചയച്ചന്ദ്രനെ
വീക്ഷിച്ചു മന്നിലെ രാമചന്ദ്രൻ
ചന്ദ്രനെ വീക്ഷിച്ചു സീതാവദനമായ്
കാണാൻ ശ്രമിച്ചു ശ്രീരാമചന്ദ്രൻ!
സിന്ധുവിൽ ജന്മം ഗരളം സഹോദരൻ
ഗ്ലാനനിച്ചന്ദ്രൻ കളങ്കമുള്ളിൽ
ജാനകീ ദേവിതന്നാനനത്തിൻ മുന്നിൽ
രാകേശൻ മങ്ങിയാൽക്കുററമുണ്ടോ ?
ദുഃഖമേകുന്നു വിരഹികൾക്കെപ്പോഴും
താനേക്ഷയിയ്ക്കും ചിലപ്പോഴൊക്കെ
രാഹുവാൽ ഗ്രസ്തനാം പങ്കജവൈരിയീ
ചക്രവാകിക്കഴലേകിടുന്നു.
ഇത്രയും ദോഷം നിറഞ്ഞശശാങ്കനീ–
സീതാവദനത്തിൻ സാമ്യമാമോ ?''
ഇത്തരം ചിത്തത്തിൽ ചിന്തിച്ചു ചിന്മയൻ
നേരമിഴഞ്ഞതറിഞ്ഞതില്ല.

സംഭ്രമിച്ചാഗ്രജസന്നിധിയിൽച്ചെന്നു
പാദസരോജത്തിൽ വീണു ഭക്ത്യാ.
സമ്മതം വാങ്ങിമടങ്ങിപ്പോയ് ശ്രീരാമൻ
വിശ്രമിയ്ക്കാനായ്ക്കിടന്നുമെല്ലെ.
രാവിലെ നിദ്രയിൽ നിന്നുമുണർന്നിട്ടാ
രാമനനുജനോടേവമോതി—
"പങ്കജകോകാദികൾക്കെല്ലാം സുഖം നൽകും
സൂര്യോദയം നീയും കാണുന്നില്ലേ ?"
കൈകൂപ്പിലക്ഷ്മണൻ കോമള വാണിയിൽ
രാമപ്രഭാവത്തെയോർമ്മിപ്പിച്ചു.
"താരാഗണങ്ങളോടൊത്തു കുമുദിനി
മ്ലാനയായ്ത്തീർന്നീ പ്രഭാതത്തിങ്കൽ
താവകസാന്നിദ്ധ്യം കാരണം ഭൂപാലൻ
ശക്തിവിഹീനരായ്ത്തീരും പോലെ
ഈ രാജനക്ഷത്രജാലങ്ങൾ ചേർന്നാലും
ചാപമാം കൂരിരുൾ മാറുകില്ല.
രാത്രികഴിയുമ്പോൾ മാത്രമേപങ്കജ
കോകഖഗാദികൾ തുഷ്ടരാകൂ
താവകപ്രാഭവം കാരണംമാത്രമേ—
യിച്ചാപഭഞ്ജനം സാദ്ധ്യമാകൂ.
ഈ രഘുവംശമണിദീപം മൂലമായ്
മങ്ങിമയങ്ങിടും നക്ഷത്രങ്ങൾ.
രാത്രികഴിഞ്ഞിടും സൂര്യനുദിച്ചിടും
ഭക്തന്മാരെല്ലാം സംതൃപ്തരാകും
താവകപ്രാഭവേ സൂചകമായിട്ടാ—
ണീയരുണോദയം വന്നിടുന്നു.
താവകമാഹാത്മ്യം കാണിയ്ക്കാൻ മാത്രമാ—
ണീചാപഭഞ്ജനമുണ്ടാകുന്നു.

സോദരവാണിയിൽ പുഞ്ചിരിതൂകിയാ—
സ്ഥാനത്തിനുദ്യുക്തനായി രാമൻ.
ശൗചസ്നാനാദികഴിഞ്ഞങ്ങിരുവരും
ശ്രീഗുരുപാദേനമസ്കരിച്ചു.
അനന്തരം കൗശിക സന്നിധിയെത്തിനാൻ
രാജപുരോഹിതൻ തുഷ്ടനായി.
കൗശികാദേശത്താൽ സോദരന്മാരവർ
കൗശികപാദം വണങ്ങിനിന്നു.
''രാജൻ ക്ഷണിയ്ക്കുന്നു മാമുനേ താങ്കളെ
ചാപയജ്ഞത്തിൻ സമയമായി

## മാസപാരായണം—എട്ടാമത്തെ വിശ്രമം
## നവാഹ്ന പാരായണം—
## രണ്ടാമത്തെ വിശ്രമം

''സീതാസ്വയംവരം ദർശിയ്ക്കവേണം നാ—
മേററന്മാരാരെന്നു കണ്ടിടണ്ടേ''
''നാഥാ നിൻ കാരുണ്യമാരിലുണ്ടാകുമാ—
ഭാഗ്യവാനർഹനാം നിസ്സന്ദേഹം
ലക്ഷ്മണവാക്യത്തെക്കേട്ടപ്പോളെല്ലാരും
മാമുനിയൊത്തു സന്തുഷ്ടരായി.
മാമുനിമാരുമായാ കൃപാവാരിധി
ചാപ യജ്ഞാലയമെത്തി മന്ദം.
ആ രംഗഭൂമിയിൽ രാജകുമാരന്മാ—
രാഗതരായെന്നറിഞ്ഞ നേരം
ആബാലവൃദ്ധം ജനങ്ങളും വന്നിട്ടാ
ശാലയിൽ ത്തിക്കിതിരക്കിക്കൂടി.
രാജാജ്ഞമാനിച്ചു സേവകന്മാർ വന്നു

പീഠങ്ങരം നൽകി സമാദരിച്ചു.
നമ്രവചനങ്ങളാൽ രാജസേവകർ
സ്വീകരിച്ചേവരും തൃപ്തരായി.
ശ്രീരാമലക്ഷ്മണ ലാവണ്യധോരണി
ശാലയിലെങ്ങും നിറഞ്ഞിരുന്നു.
ആഗുണസാഗര വീര വരന്മാരെ
വീക്ഷിച്ചു മാലോകർ ധന്യരായി.
രാജസമാജേ വിരാജിച്ചു വീരന്മാർ
താരകരം ചൂഴം ശശാങ്കർ പോലെ
ആരാമമൂർത്തിയെ ദർശിച്ചു കാണികരം
കല്പനാലോകങ്ങളാരചിച്ചു
വീരരസം സ്വയം രൂപം ധരിച്ചപോൽ
വീരന്മാൎക്കെല്ലാക്കും തോന്നിപ്പോയി.
ദുഷ്ടപ്രഭുക്കരംക്കാ മോഹന മൂർത്തിയെ
ഭീകരരൂപമായ്ത്തോന്നിപ്പോയി.
ക്ഷത്രിയവേഷത്തിലെത്തിയ ദൈത്യക്കു
മൃത്യുതൻ ദൂതരായ്ത്തോന്നിപ്പോയി.
അപ്പുരവാസികരംക്കെല്ലാക്കും വീരന്മാർ
മർത്ത്യവംശത്തിൻ വിഭൂഷണമായ്
ആദിവ്യരൂപങ്ങരം വീക്ഷിച്ചവരെല്ലാം
നേത്രസാഫല്യമനുഭവിച്ചു.
നിസ്തുലമൂർത്തികരം ദർശിച്ചു നാരിമാർ
പ്രേമരസത്തിൽ നിമഗ്നരായി.
ജ്ഞാനികളാവിശ്വരൂപത്തെ ദർശിച്ചു
ഭക്തിമാൎഗ്ഗത്തിനെ യാശ്രയിച്ചു.
ജാനകീദേവിതൻ ബന്ധുക്കളെല്ലാരും
സ്വന്തമായപ്പോഴേ കണ്ടുപോയി.
ബാലരെക്കണ്ടിട്ടു രാജാവും റാണിയും

വാത്സല്യവാരിയിൽ വീണുപോയി.
ശാന്തസമശുദ്ധചിത്തരാം യോഗികൾ
തത്വപ്രകാശമായ്ക്കണ്ടുപോയി.
സോദരന്മാരെക്കണ്ടീ ഹരിഭക്തന്മാർ
ഭക്തിയിൽ സംസാരമുക്തരായി.
തന്നിഷ്ടദേവതയാണെന്നറിഞ്ഞവർ
തന്നെത്താനങ്ങു മറന്നുപോയി.
രാമനെക്കണ്ടപ്പോൾ സീതയ്ക്കു തോന്നിയ
ഭാവന വർണ്ണനാതീതമത്രേ !
പ്രേമാനന്ദത്തിൻ പുഴയിലാ ബാലിക-
യെല്ലാം മറന്നങ്ങൊഴുകിപ്പോയി.
ഹൃത്തിലുയരുന്നനുഭൂതി വാണിയി-
ലെത്തിയ്ക്കാൻ ചിത്തമശക്തമല്ലേ !
എങ്ങനെ പിന്നെയിപ്പാമരൻ കാവ്യത്തിൽ
ദിവ്യാനുഭൂതികൾ വ്യക്തമാക്കും?
കോസലാധീശനെക്കണ്ടിട്ടു കാണികൾ
ളുള്ളിലായുള്ളതുകണ്ടറിഞ്ഞു.
വിശ്വവിലോചന ചോരന്മാരായവർ
രാജിച്ചു രാജസമാജത്തിങ്കൽ
കോസല രാജകുമാരകിശോരങ്ങൾ
കോമള മൂർത്തികളായ്ഭവിച്ചു.
ചന്ദ്രവദനന്മാർ ചെന്താമരാക്ഷന്മാർ
കാമസമാനന്മാരായിരുന്നു.
ചിത്തജചിത്തം ഹരിയ്ക്കുമാവീക്ഷണ-
മത്യന്തമോഹനമായിരുന്നു.
കുണ്ഡലമണ്ഡിതം കർണ്ണദ്വയവുമാ
ബിംബിയ്ക്കും ഗണ്ഡത്തിൽ ലാലിമയും
ബിംബാധരങ്ങളും കോമളവാണിയും

പൂനിലാതൂകുന്ന പുഞ്ചിരിയും
മുല്ലമ്പുവില്ലിനെ വെല്ലും പുരികങ്ങൾ
നെററിയിൽക്കസ്തൂരിപ്പൊട്ടുമായി
സുന്ദരനാസികാകേശത്തിൻ കാലിമാ
ചൂഴും മുകുടത്തിൻ ദിവ്യശോഭാ.
കംബുകണ്ഠം പിന്നെയത്തിരുരേഖകൾ
മാനസാകർഷകമായിരുന്നു.
നാകമണിയും തുളസിയും ചേർന്നുള്ള
മാലകൾ മാറിലായ് ശോഭിക്കുന്നു.
ആജാനബാഹുക്കൾ ശക്തിഭണ്ഡാരങ്ങൾ
പുംഗവസ്കന്ധങ്ങൾ കേസരിച്ചേൽ
മഞ്ഞപ്പട്ടാടയും പൂണൂലുതൂണീരം
ചാപബാണങ്ങൾ കരത്തിലുമായ്
ആപാദചൂഡമാമാകാരശോഭതെ-
ന്നാലയമായിരുന്നക്കിടാങ്ങൾ.
ദിവ്യമാമാരൂപം ദർശിച്ചു സർവ്വരും
നിർന്നിമേഷാക്ഷരായ് നോക്കിനിന്നു.
സന്തുഷ്ടനായ് മിഥിലേശ്വരൻ കൗശിക—
പാദകമലത്തിൽ ചെന്നുവീണു.
വാർത്തകളെല്ലാമറിയിച്ചു യജ്ഞത്തിൻ
ശാലയെക്കാണിച്ചു മാമുനിയെ.
മാമുനിയൊത്തു നടക്കും കുമാരന്മാർ
കൂടവേനീങ്ങി മിഴികളെല്ലാം,
എന്നിൽക്കരുണാകടാക്ഷം പൊഴിയുന്നെ-
ന്നന്നേരമെല്ലാർക്കും തോന്നിപ്പോയി.
ആദിമദ്ധ്യാന്ത വിഹീന പരബ്രഹ്മ-
മമ്മന്നാരുമറിഞ്ഞതില്ല.
ആ യജ്ഞശാലതൻ നിർമ്മാണചാതുരി-

യാമുനിവര്യനെ തൃപ്തനാക്കി.
സന്തുഷ്ടനായ് നൃപൻ ഉച്ചമാംമഞ്ചത്തിൽ
പൊന്താമരാക്ഷനെയാനയിച്ചു.
കൗശികനെയും കുമാരകന്മാരെയു-
മായുച്ച മഞ്ചത്തിൽക്കൊണ്ടിരുത്തി.
ആയതുകണ്ടന്യ രാജപ്രമുഖന്മാർ
പൗർണ്ണമിത്താരകം പോലെയായി.
ശങ്കയായേവർക്കും ശങ്കരചാപത്തെ
നിശ്ശങ്കം ഭഞ്ജിയ്ക്കുമിക്കുമാരൻ
''ഭഞ്ജിച്ചില്ലെന്നാലും സീതയീ രാമൻതൻ
കണ്ഠത്തിൽ തന്നെയാമാല ചാർത്തും
നാണിച്ചിരിയ്ക്കാതെ മാനം കളയാതെ—
യാണുങ്ങളെപ്പോൽ മടങ്ങിപ്പോകാം.''
അന്ധാഭിമാനികളാമന്യഭൂപന്മാർ
അട്ടഹസിച്ചിട്ടുരച്ചിതേവം.
''രാമനീ വില്ലിനെ പൊട്ടിച്ചാൽ പോലുമീ-
മാലയാ കണ്ഠത്തിൽ വീഴുകില്ല.
കാലനാണെങ്കിലും ഞങ്ങളെ വെന്നിട്ടേ
ബാലനുകല്യാണം സാദ്ധ്യമാകൂ.
ധർമ്മശീലന്മാരാം ഭക്തർ ശ്രവിച്ചപ്പോൾ
പുഞ്ചിരി തൂകിപ്പറഞ്ഞുപോയി.
''രാമനീ സീതയെ വേട്ടിടും നിശ്ചയം
വങ്കന്മാർ മണ്ടിടും കണ്ടിടും നാം.
മാനസപ്പായസം മോഹിച്ചീഭീതക്കാം
വ്യർത്ഥം നശിയ്ക്കാൻ തുടങ്ങിടുന്നു.
വിശ്വൈക നായകനായികമാരായി-
സീതാരാമന്മാരെ മാനിച്ചു നാം
ലോചനസാഫല്യം നേടിയീവൈദേിക—

സംയോഗം ദർശിച്ചു തൃപ്തരാകാം.
ഈസുധാസാഗരം വിട്ടുനാമെന്തിനു
മായാമരീചിക തേടിടുന്നു.
ഇദ്ദിവ്യദർശന ജന്മസാഫല്യത്താൽ
സംസാരസാഗരമുക്തരാകാം.
പ്രേമനിമഗ്നരായാ ഭൂമിപാലക—
രദ്ദിവ്യദർശനമാസ്വദിച്ചു.
ദേവന്മാർ വന്നുനിരന്നു വിമാനങ്ങൾ
മാനത്തിലെങ്ങും നിറഞ്ഞുനിന്നു.
പൂമഴയായ് ദിവ്യഗാനങ്ങളായ് സീതാ-
ദേവി വരുന്നൊരു മേളമായി.
സുന്ദരിമാരാം സഖികളുമായ് സീത
സാദരം ശാലയിലാഗതയായ്.
സദ്ഗുണസൗന്ദര്യ സൗശീല്യധാമമാം
വിശ്വൈക മോഹിനി സീതാദേവി
ജാനകീ ദേവിതൻ ലാവണ്യം വർണ്ണിയ്ക്കാൻ
വാണിയ്ക്കും വാക്കുകൾ കാണുകില്ല.
കാവ്യത്തിൽ കാണുമുപമകളോരോന്നും
പാടിപ്പഴകിയതായിപ്പോയി.
വിണ്ണിലെ മണ്ണിലെ പെണ്ണുങ്ങളെന്നുമീ
നിർണ്ണയം ദേവിയ്ക്കുതുല്യരാകാ.
വാണിയോ വാചാല ഗൗരിയർദ്ധാംഗിനി
നാണിയ്ക്കും ലക്ഷ്മിയും നിസ്സന്ദേഹം
കാമൻ തൻ കാമിനി ഭർത്തൃവിയോഗത്തിൽ
മ്ലാനവദനയായിട്ടിരിപ്പൂ
ശോഭതൻ പാശത്താൽ ശൃംഗാരപർവ്വതം
മന്ദരം പോലെ മത്തായിക്കെട്ടി
സൗന്ദര്യപീയൂഷ സാഗരം കാമൻ തൻ

സ്വന്തം കരത്താൽ മഥിച്ചുവെങ്കിൽ
പ്രത്യക്ഷമായ്‌വരും ലക്ഷ്മിയ്ക്കുപോലുമീ
സീതയെക്കാണുമ്പോരം നാണമാകും
കോമളവാണിയിൽ ഗാനങ്ങരം പാടിയാ
തോഴിമാർ ചുററും നിരന്നുനിന്നു.
ആലോകമാതാവിന്നാരോമൽപ്പൂമേനി
മഞ്ഞപ്പട്ടാടയണിഞ്ഞിരുന്നു
നിർമ്മല ലാവണ്യ നിസ്തുലചന്ദ്രികാ
പൗണ്ണമി സൂര്യനു കാഴ്ചവച്ചു.
സർവ്വാഭരണ വിഭൂഷിതയായ് ദേവി-
യാരംഗഭൂമിയിലെത്തിയപ്പോരം
മാലോകരേവരുമാദിവ്യരൂപത്തിൽ
മോഹിച്ചു മൂർത്തികളായിപ്പോയി.
ഹർഷിതരായ് സുരർ ദുന്ദുഭിവായിച്ചു
ഗാനങ്ങളപ്പുരസ്സാലപിച്ചു.
പുഷ്പങ്ങരം വർഷിച്ചു മംഗളവേളയി-
ലാജയമാലയായ് സീതവന്നു.
പാണീസരോജത്തിൽ മാലയുമായ്‌വന്ന
ദേവിയെ ഭൂപാലർ നോക്കിനിന്നു
ഭീതയായ് രാമനെയാരായും സീതയെ
ഭൂപന്മാർ മോഹിച്ചു നോക്കിനിന്നു.
വിപ്രസമീപത്തിൽ രാമനെ ദർശിച്ചു
നിശ്ചലലോചനയായിപ്പോയി.
വിപ്രസമാജത്തെച്ചിന്തിച്ചു ലജ്ജയാ-
ലാനതമൗലിയായ് സീതാദേവി
ഹൃത്തിലാരാമനെ ബന്ധിച്ചാരോമലാരം
തോഴിമാരൊത്തങ്ങിരുന്നു മെല്ലെ.
ശ്രീരാമരൂപവും ജാനകീശോഭയും

വീക്ഷിച്ചങ്ങേവരും ധന്യരായി
ചിത്തത്തിൽ പ്രാത്ഥിച്ചു കാണികളേവരു—
മിത്തരം,ദ്രഷ്ടാവിൻ ശ്രദ്ധയ്ക്കായി.
''വാശി വെടിഞ്ഞീ വിദേഹനീരാമനു
സീതയെ നൽകിടാൻ തോന്നിടട്ടെ.
നന്നായെന്നെല്ലാരും ചൊല്ലിടുമിക്കാര്യം
എല്ലാക്കും നന്നായിത്തോന്നിടുന്നു.
വാക്കിലുറച്ചിങ്ങു നിൽക്കുകിലിപ്പോൾക്കു—
ദുഃഖത്തിനെല്ലാക്കും ഹേതുവാകും.
ജാനകീദേവിയ്ക്കീ ശ്യാമളകോമള—
നല്ലാതെയാരുമേ ചേരുകില്ല.''
രാജാവിന്നാജ്ഞയാൽ ചാരണന്മാരപ്പോൾ
വന്ദിസ്തുതിഗീതം പാടിവന്നു.
ഉച്ചത്തിൽ ബന്ദിജനങ്ങളുൽഘോഷിച്ചു
ആമിഥിലേശ ശപഥവൃത്തം.
''ഭൂപാലന്മാരെല്ലാം കേൾക്കുവാൻ ചൊല്ലുന്നു
ഈ മിഥിലേശ ശപഥം ഞങ്ങൾ
ഈ നൃപബാഹുബലമാം വിധുവിനു
ശങ്കരചാപമോ രാഹുവായി.
ഭാരിച്ച വില്ലിനെക്കണ്ടിട്ടു രാവണ-
ബാണന്മാർ പേടിച്ചു മണ്ടിപ്പോയി.
രാജസമാജത്തിലാരിന്നിക്കോദണ്ഡം
ഭഞ്ജിയ്ക്കും വീരനെ വേൾക്കും സീത
ഭൂപാലന്മാരെല്ലാമീവാക്യം കേട്ടപ്പോൾ
ആശാഭിമാനത്താൽ ചഞ്ചലരായ്.
ഓരോരോ വീരന്മാർ ചാപത്തിൻ ചാരത്തി-
ലെത്തുന്നു ശക്തി പ്രയോഗിയ്ക്കുന്നു.
പിന്നെ നിരാശാവിവശരായ് നാണിച്ചു

പിന്നോട്ടുതന്നെ തിരിഞ്ഞിടുന്നു.
ആയിരം വീരന്മാരൊന്നിച്ചെടുത്തിട്ടു—
മായതനങ്ങുന്ന മട്ടുമില്ല.
കാമികളാം വിടന്മാരുടെ വാക്കിനാൽ
ഭാമിനീചിത്തമിളകുകില്ല.
ആയതുപോലെയച്ചാപവുമീമൂഢ-
ബാഹുബലത്താലിളകിയില്ല.
നാണിച്ചപഹാസ്യചിത്തരായ് ഭൂമിപർ
വൈരാഗ്യം വിട്ട സന്ന്യാസി പോലായ്.
കീർത്തിയും വീര്യവുമെല്ലാം വെടിഞ്ഞവ-
രാത്തി മുഴുത്തു തിരിച്ചുപോയി.
നിഷ്പ്രഭരായിപ്പരാജിതരായവർ
പിന്നോട്ടുതന്നെ നടന്നുമന്ദം.
നിസ്തേജന്മാരാം നൃപന്മാരെ നോക്കി നി-
രാശയാൽ തപ്തനായ് ഭൂപനോതി: -
''എത്രയോ രാജന്മാർ ദേവതാദൈത്യന്മാർ
വന്നിരുന്നീടുന്നീ ശാലയിങ്കൽ
ആയവരെല്ലാമശക്തരായ് ചാപത്തെ
നീക്കുവാൻ പോലും കഴിഞ്ഞിട്ടില്ല.
വീരവിഹീനമായ് ഭാരതം കഷ്ടമീ—
സീതാവിവാഹമസാദ്ധ്യമായി.
വീരന്മാർ പൃഥ്വിയിലില്ലെന്നറിഞ്ഞെങ്കിൽ
ചെയ്യയില്ലായിരുന്നിപ്രതിജ്ഞ.''
ആ മിഥിലേശവചനം ശ്രവിച്ചപ്പോഴം
മന്നവരെല്ലാരും ഖിന്നരായി.
ജാനകീദേവിതൻ ഭാവിയെച്ചിന്തിച്ചു
മാലോകർ മാലേന്തി നോക്കിനിന്നു.
ക്രുദ്ധനായ് ലക്ഷ്മണൻ ചെന്താമരാക്ഷനായ്

അപ്പുരികക്കൊടി വക്രമായി.
രാമനെ മാനിച്ചു മൗനിയായെങ്കിലു–
മാശുബാണം തറച്ചു ഹൃത്തിൽ
രാമചരണം നമിച്ചിട്ടാ സൗമിത്രി–
യാമിഥിലേശനോടോതിയേവം.
''വീരവിഹീനമീക്ഷോണിയെന്നീ വാണി
വേദിയിൽ ചൊന്നതു നന്നായില്ല.
ഈ രഘുവംശ ശിരോമണി സന്നിധീ–
ലാരുമിന്നിങ്ങിനെ ചൊല്ലിക്കൂടാ.
ബ്രഹ്മാണ്ഡമിന്നുഞാൻ പന്തുകളിച്ചിടാ–
മെൻനാഥ കല്പനയുണ്ടെന്നാകിൽ
പച്ചക്കുടംപോലെ പൊട്ടിച്ചുടയ്ക്കാം ഞാൻ
മൂലിപോൽ മേരു പിഴുതെറിയാം.
ശ്രീരാമശക്തിപ്രഭാവത്തിൻ മുന്നിലീ
ജീർണ്ണിച്ച വില്ലൊരു പ്രശ്നമാണോ ?
പങ്കജനാളംപോൽ പൊക്കിയെടുത്തിട്ടീ
പൃഥ്വിയെച്ചുററി ഞാനോടിയെത്താം.
മാമകജ്യേഷ്ഠ പ്രഭാവത്താലിച്ചാപം
ഛത്രംപോൽ പൊട്ടിച്ചെറിഞ്ഞിടാം ഞാൻ
ഇല്ലെങ്കിൽ പിന്നെയും വില്ലുതൊടില്ലെന്നു
ചൊല്ലുന്നു നിശ്ചയം സത്യം സത്യം.''
ക്രുദ്ധനായ് സൗമിത്രിയിത്തരം ചൊന്നപ്പോൾ
മന്നരെല്ലാരും ഭയന്നുപോയി.
ദിഗ്ഗജമൊത്തു വിറച്ചിതു ഭൂമിയും
സങ്കോചം ഭൂപനും വന്നുചേർന്നു.
ജാനകീചിത്തം പ്രസന്നമായ് രാമനും
കൗശികനുമതി തൃപ്തരായി.
തമ്പിയെ കൺകോണാൽ ശാസിച്ചു രാഘവ–

നൻപൊട്ട ചാരത്തിരുത്തി മെല്ലെ.
സന്ദർഭം നന്നെന്നറിഞ്ഞപ്പോഴ് കൗശികൻ
സസ്നേഹം രാമനോടോതിയേവം.
''ശങ്കരചാപത്തെ ഭഞ്ജിച്ചുരാഘവാ,
ശങ്കകളില്ലാതെയാക്കിക്കൂടെ? ''
കൗശികപാദം പണിഞ്ഞു രഘുവരൻ
ഹർഷവിഷാദരഹിതനായി.
കേസരിയെപ്പോൽ നടക്കുന്ന നേരമാ-
ശിഷ്ടരായുള്ളവർ തുഷ്ടരായി.
മഞ്ചമാം പൂർവ്വഗിരിയിലാരാമനാം
പങ്കജബന്ധുവുദിച്ചനേരം
സജ്ജനരൂപി സരോജം വിടരുന്നു-
ലോചനഭംഗങ്ങൾ ഹർഷിതരായ്.
ആശാനിശിയോനശിച്ചു നൃപന്മാർക്ക്
വാക്യതാരാവലിമങ്ങിപ്പോയി.
മാനികളാമാമഹീപ കുമുദങ്ങൾ
സങ്കോചശങ്കയാൽ കൂമ്പിപ്പോയി.
കാപട്യമേറും നൃപാലരാമുല്ലുക
വൃന്ദങ്ങളെങ്ങോ മറഞ്ഞുപോയി.
ദേവമുനിമാരാം കോകങ്ങളെല്ലാരും
ശോകരഹിതന്മാരായിപ്പോയീ.
പുഷ്പങ്ങൾ വർഷിച്ചു സേവിച്ചു നിന്നപ്പോൾ
മാമുനിമാരെ വണങ്ങി രാമൻ
സാദരം ദേശിക പൂജകഴിച്ചിട്ടാ
വേദിയിലേയ്ക്കു നടന്നു രാമൻ.
മഞ്ജുളമത്ത കരിവരഗാമിയായ്
വിശ്വൈകനാഥൻ ഗമിയ്ക്കയായി.
അപ്പുരനാരീനരന്മാർ പ്രസന്നരായ്

രോമാഞ്ചകഞ്ചുക ഗാത്രരായി.
പൂർവ്വികന്മാരെയും ദേവതമാരെയും
പൂജിച്ച പ്രാർത്ഥനകൾ നടത്തി.
''നാം ചെയ്തപുണ്യങ്ങൾക്കെല്ലാം ഫലമായി–
ട്ടിന്നു വിഘ്നേശ്വരാ രക്ഷിക്കേണം.
രാഘവൻ ശങ്കരചാപത്തെ പങ്കജ-
നാളം പോലിന്നിപ്പോൾ ഭഞ്ജിക്കേണം''
വാത്സല്യപൂർവ്വമീ ദൃശ്യത്തെ ദർശിച്ച
സസ്നേഹം സീതതൻ മാതാവോതി;
''തോഴിമാരേ നിങ്ങൾ നോക്കുവിൻ നമ്മുടെ
നാഥന്മാരെല്ലാരും നോക്കിനില്പൂ.
മാമുനിപോലുമീ ബാലനെ സാഹസ-
ത്തിന്നല്പംപോലും വിലക്കന്നില്ല.
രാവണ ബാണാദിഘോരന്മാരാരാലും
നീക്കാൻ കഴിയാത്ത വില്ലുകാട്ടി
ബാലനെയാപത്തിൽ കൊണ്ടുവന്നെത്തിക്കും
കേളിയെക്കണ്ടിങ്ങു നിന്നിടുന്നു.
ബാലമരാളമീ മന്ദരപർവ്വതം
താങ്ങാൻ കഴിയുമോ തോഴിമാരേ ?
ജ്ഞാനിയാം രാജനമജ്ഞാനിയെപ്പോലെ
മാനിയായിക്കാഴ്ചനോക്കിനില്പൂ.
ഓതിനാർ തോഴിമാർ ''റാണിയീ ബാലനെ
കുഞ്ഞെന്നു ചിന്തിച്ചു മാഴ്കിടേണ്ട.
വിസ്തൃതസാഗരം വററിച്ചു കുംഭജൻ
പാരിൽ സൽകീർത്തിപരത്തിയില്ലേ.
സൂര്യനുദിക്കുമ്പോൾ മൂന്നുലകത്തിലു–
മന്ധകാരം മാഞ്ഞുപോകുന്നില്ലേ?
എത്രവും ഹ്രസ്വമാം മന്ത്രത്താൽ വിഷ്ണുവും

ശങ്കരബ്രഹ്മാദിദേവന്മാരും
വശ്യന്മാരായിട്ടു ഭക്തചിത്തങ്ങളിൽ
ബന്ധനമാസ്വദിച്ചീടുന്നില്ലേ?
അങ്കുശമൊന്നിനാൽ മത്തഗജരാജൻ
മർത്ത്യൻെറ ചൊൽപ്പടിനിൽക്കുന്നില്ലേ?
പുഷ്പബാണത്തിനാൽ ചിത്തജൻ പൃഥ്വിയിൽ
മർത്ത്യനെ മർക്കടമാക്കുന്നില്ലേ?
സംശയം വേണ്ടയിന്നീ രാജകുഞ്ജരൻ
ഭഞ്ജനം ചെയ്യുമിക്കോദണ്ഡത്തെ''
തോഴിതൻ വാണിയിൽ വിശ്വസിച്ചാറാണി
യത്യന്തസന്തുഷ്ട ചിത്തയായി.
വീരനെ വീക്ഷിച്ചു വൈദേഹി ഭീതയായ്
ചിത്തത്തിൽ പ്രാർത്ഥിച്ചിതി പ്രകാരം
''പാർവ്വതീ ശങ്കര ദമ്പതിമാരിന്നെൻ
പുണ്യത്തിനെല്ലാം വരം തരേണം
ചാപത്തിൻ ഭാരത്തെ ദൂരീകരിച്ചെന്നിൽ
കാരുണ്യമുണ്ടെന്നു കാണിയ്ക്കേണം
ശ്രീഗണനായകായെൻ വരദായകാ,
ലോകൈകനായകാ പാലിയ്ക്കേണം
തൃപ്പാദം പൂജിച്ചതിന്നുവരെയ്ക്കും ഞാൻ
ഇന്നിതപേക്ഷിയ്ക്കാനായിരുന്നു.
എന്നുടെ പ്രാർത്ഥന പിന്നെയും കേട്ടുനീ-
യിന്നിതിൻ ഭാരം ഹരിച്ചിടേണം''
സപ്രേമം ശ്രീരഘുനാഥനെ വീക്ഷിച്ചു
ദേവതമാരെ വണങ്ങി വീണ്ടും
പ്രേമാശ്രുനേത്രയായ് രോമാഞ്ചഗാത്രിയായ്
വൈദേഹിമൂർത്തിപോൽ നിശ്ചലയായ്.
നേത്രം നിറയെ നിരീക്ഷിച്ചാ നാഥനെ

താതശാപത്തിൽ പ്രക്ഷുബ്ധയായി.
''ലാഭമോഹാനിയോ നോക്കാതെ താതനീ
വാക്കിൽപ്പിടിവാദം വച്ചിടുന്നു.
വിഭവത്സമാജവും മന്ത്രിമാരുമിതിൽ
താതനെയെതിരു നിൽക്കുന്നുമില്ല.
വജ്രകഠോരധനുഷ്ഷെങ്ങു കോമള-
ശ്യാമളസുന്ദരഗാത്രനെങ്ങ് !
ധൈര്യം വരുന്നില്ലയിപ്പനീർ പുഷ്പത്താൽ
വജ്രത്തെ ഛേദിയ്ക്കാൻ സാദ്ധ്യമാമോ ?
ശങ്കരചാപം ശരണമിന്നേകണ—
മല്ലാതെയാശ്രയം മറ്റൊന്നില്ല.
സ്വന്തം ജഡത്വത്തെ കാണികൾക്കേകിനീ
കോമളനാകണം രാമനെപ്പോൽ''
സന്താപഭാരത്താലോരോ നിമേഷവും
കല്പംപോൽ നീണ്ടതായ്ത്തോന്നിടുന്നു.
രാമനെ വീക്ഷിച്ചു വീണ്ടും തറയിലാ-
ലോലമാം ലോചനം രാജിച്ചപ്പോൾ
ചന്ദ്രനാം പല്ലക്കിൽ കാമൻതൻ മീനങ്ങൾ
ലീലകളാടുന്ന പോലെതോന്നും.
ആമുഖപങ്കജം വാണിയാം വണ്ടിനെ
മൂടിമറച്ചെന്നു തോന്നിപ്പോകും.
ലജ്ജയാം രാത്രിയെ ദർശിച്ചുവാക്കുകൾ
ഗുപ്തമായുള്ളിലൊളിഞ്ഞിരുന്നു.
സ്വർണ്ണത്തെ ലോഭിയൊളിയ്ക്കുന്നപോലവേ
കണ്ണീരക്കൺകോണിൽ തങ്ങിനിന്നു.
വദ്ധിയ്ക്കും വ്യഗ്രതയോർത്തിട്ടു ലജ്ജിച്ചു
വിശ്വാസത്തെ മാത്രമാശ്രയിച്ചു.
''ശ്രീരാമപാദസരോജത്തിലെൻ ചിത്തം

സത്യത്തിൽ വന്നുപതിഞ്ഞുവെങ്കിൽ
സർവ്വാന്തര്യാമിയാമീശ്വരൻ നിശ്ചയം
ശ്രീരാമഭക്തിയാമയേററിടേണം.
നവ്യ്യാജപ്രേമമീ നിഷ്ഫലമാകയി-
ല്ലെന്നതു വാസ്തവം തന്നെയെങ്കിൽ
നിശ്ചയം നാഥനീചാപത്തെ ഭഞ്ജിയ്ക്കും
സന്ദേഹിയ്ക്കാനിതിൽ കാര്യമില്ല.''
ദീനദയാലുവാം രാഘവൻ സർവ്വജ്ഞൻ
സീതയെ വീക്ഷിച്ചു വില്ലിനെയും,
പക്ഷീശൻ പാമ്പിനെ നോക്കുന്ന മാതിരി
രാമനാവില്ലിനെ നോക്കിനിന്നു.
ലക്ഷ്മണനപ്പോഴം പുളകിതഗാത്രനായ്
പാദത്താൽ പൃഥ്വിയമത്തിച്ചൊല്ലി.
''ദിഗ്ഗജവീരരേ ശേഷവരാഹമേ
കൂർമ്മമേ ധൈര്യം വെടിഞ്ഞിടാതേ !
ഭൂമികുലുങ്ങാതെ നോക്കുവിൻ ശ്രീരാമൻ
ശങ്കരചാപമൊടിച്ചിടുന്നു.''
ചാപത്തിൻ ചാരത്തു രാമനടുത്തപ്പോഴ
നല്ലവർ ദൈവത്തെയോത്തിരുന്നു.
മന്ദമഹീപന്മാർ തന്നഭിമാനവും
ശിഷ്ടർ തന്നജ്ഞാനസന്ദേഹങ്ങളം
ദേവമുനിപരന്മാരുടെ ഭീതിയു-
മാട്ടുഗുരാമന്നഹങ്കാരവും
സീതതൻ ചിന്തയും താതൻെറ താപവും
റാണിതൻ ദാരുണദുഖാഗ്നിയും
എല്ലാമേയാശിവചാപമാം നൗകയിൽ
സ്ഥാനം പിടിച്ചങ്ങിരുന്നുപോയി.
രാഘവബാഹുബലമാം സമുദ്രത്തെ

ലംഘിക്കാനിച്ഛിച്ച നായകനായ്
ചിത്രം വരച്ചതുപോലായി കാണികഠം
സീതതൻ ചിത്തമസ്വാസ്ഥമായീ
ഓരോനിമേഷം യുഗംപോലെ കാണുന്ന
സന്തപ്തസീതയെക്കണ്ടനേരം
താമസമാപത്താണെന്നറിഞ്ഞാ രാമ-
നാമയഹീനനായാലോചിച്ചു.
"വെള്ളം കുടിയ്ക്കാതെ ദാഹിച്ചു ചത്തതിൽ
പ്പിന്നെ സുധവന്നിട്ടെന്തുകാര്യം ?
വാടിക്കരിഞ്ഞുനശിച്ച വയലിലീ
പ്പേമാരി വന്നാലുമെന്തുകാര്യം ?
സന്ദർഭം നോക്കീട്ട സംരഭമാകുകിൽ
സന്താപം തന്നല്ലേ സംഭവിയ്ക്കൂ."
ഇങ്ങിനെ ചിന്തിച്ചു സീതയെ വീക്ഷിച്ചാ
രാമൻ പുളകിത ഗാത്രനായി.
മാനസേദേശികപാദം വണങ്ങിയാ
വേഗത്തിൽ ചാപമെടുത്തുപൊക്കി.
ചാപം കരത്തിലെടുത്തപ്പോഠം മാനത്തിൽ
ദാമിനിയെന്നപോൽ ശോഭയാന്നു.
പൊക്കിയെടുത്തങ്ങുയത്തി വലിച്ചിട്ട
ചിക്കെന്നങ്ങെല്ലാമേ സംഭവിച്ചു !
സ്തബ്ധരായെല്ലാരും മോഹിച്ചിരിയ്ക്കവേ
പൊട്ടിയാവില്ലു മുറിഞ്ഞുവീണു.
ഘോരകഠോര രവത്താലാഭൂതലം
ഞെട്ടിവിറച്ചു കലുങ്ങിപ്പോയി.
ശേഷൻ വരാഹമക്കൂർമ്മമിവയെല്ലാം
ശേഷിച്ച പ്രാണനിലാശ്വസിച്ചു.
ആദിത്യവാജികഠം മാർഗ്ഗം വെടിഞ്ഞിട്ട-

ന്നങ്ങോട്ടുമിങ്ങോട്ടുമോടിപ്പോയി.
കാതിൽക്കരങ്ങളമത്തി സുരാസുര—
നാരീനരന്മാരിരുന്നുപോയി.
കോദണ്ഡം ഖണ്ഡിച്ചു രാമജയജയ—
ഘോഷത്താൽ മാനം മുഖരിതമായ്
ശങ്കരചാപമാം നൗകയീ ശ്രീരാമ—
ബാഹുബലമാമാ സാഗരത്തിൽ
മുങ്ങിപ്പോയി ''തുളസീ''മുന്നിൽച്ചൊന്നൊരാ-
നാവികന്മാരെല്ലാം താണുപോയി.
ചാപമീരണ്ടുഖണ്ഡങ്ങളായ് പൃഥ്വിയിൽ
വീണു പ്രസന്നരായ് മാനവന്മാർ.
പാവനപ്രേമപയോധിയിൽ കൗശികൻ
വീണു താണാഴത്തിലാണ്ടുപോയി.
രാമരാകേശനെ ദശിച്ചു കോരംമയി-
രാഴിയിലോളമടിച്ചു പൊങ്ങി.
ദേവവാദ്യങ്ങരം മുഴങ്ങി ഗഗനത്തിൽ
ദേവാംഗനകരം നടനമാടി.
ബ്രഹ്മാദിദേവതാസിദ്ധമുനീശന്മാർ
ആശീർവദിച്ചു കൃതാത്ഥരായി.
കീത്തിച്ചു പൂമഴ പെയ്തിട്ടു പിന്നെയാ
കിന്നരന്മാർ ഗീതമാലപിച്ചു.
വില്ലുമുറിയുന്നിടിശബ്ദം പോലുമാ—
യാഹ്ലാദഘോഷത്തിൽ മാഞ്ഞുപോയി.
തുഷ്ടരായ് നാരീനരന്മാരുരയ്ക്കുന്നു
''ശങ്കരചാപം ഭഞ്ജിച്ചു രാമൻ.''
മാഗധചാരണ സൂതഗണങ്ങളാ
കീത്തിയെ വണ്ണിച്ചു പാടിടുന്നു.
അശ്വങ്ങളാനകരം വസ്ത്രങ്ങളെന്നിവ

രത്നധനങ്ങളുമൊത്തു ഭക്തർ
യാചകന്മാർക്കായി ദാനങ്ങൾ നൽകുന്നി—
താനന്ദമാനസ സൂചകമായ്.
ദുന്ദുഭിഭേരി മൃദംഗശംഖാദിയാൽ
സുന്ദരവാദ്യങ്ങൾ വായിക്കുന്നു.
സുന്ദരിമാരാം തരുണികൾ വൃന്ദമായ്
മംഗളഗാനങ്ങൾ പാടിടുന്നു.
തോഴിമാരൊത്തു പ്രസന്നയായ് റാണിയും
ഭൂപനും നിശ്ചിന്തരായിടുന്നു.
വാടിക്കരിഞ്ഞിടും മുന്നിൽ വയലിലീ-
മാരി ചൊരിഞ്ഞിടുന്നെന്നപോലെ.
നീന്തിക്കുഴഞ്ഞ നിർഭാഗ്യൻ തീരത്തി—
ലെത്തിടാൻ താങ്ങൊന്നു വന്നപോലെ.
നിസ്തേജന്മാരായി ഭൂപാലന്മാരെല്ലാം
ദീപം ദിനേശനെ ദർശിക്കും പോൽ.
സ്വാതിജലത്തിനാൽ ചാതകിയെന്നപോൽ
സീതയങ്ങാനന്ദമഗ്നയായി.
ലക്ഷ്മണൻ രാമനെ വീക്ഷിച്ചിരുന്നുപോയ്
ചന്ദ്രനെക്കണ്ട ചകോരംപോലെ.
അന്നേരമാശുതാനന്ദാജ്ഞ മാനിച്ചു
സീത ഗമിയ്ക്കയായ് മന്ദംമന്ദം.
സുന്ദരിമാരാം സഖികൾ നിരന്നങ്ങു
മംഗളഗീതങ്ങൾ പാടീടവേ
ആകാരശോഭതന്നാലയമായവൾ
ബലമരാളംപോൽ നീങ്ങിടുന്നു.
ആ സഖിവൃന്ദത്തിൽ ജാനകി ശോഭിച്ചു
ശോഭകളിൽ മഹാശോഭപോലെ.
വിശ്വവിജയിനിയാനന്ദമോഹിനി

സുന്ദരമാം വനമാലയുമായ്.
സങ്കോചഭഗ്നയായുത്സാഹമഗ്നയായ്
ഗുപ്തപ്രണയത്തിൻ മാലാഖയായ്
ശ്രീരാമസന്നിധി പ്രാപിച്ചനേരത്താ–
ചിത്രംപോൽ നിന്നുവിചിത്രയായി.
പ്രൗഢയാം തോഴിയാ ദൃശ്യത്തെ ദർശിച്ചു
ചൊല്ലിനാരം പുഞ്ചിരി തൂകിമെല്ലെ.
''ഈ ജയമാല നീ കണ്ഠത്തിൽ ചാർത്തിടാൻ
നേരമായ് താമസമെന്തു സീതെ ?''
പങ്കജനാളങ്ങരം ചന്ദ്രനെയെന്നപോൽ
ആ ഭുജവല്ലികരം പൊങ്ങിമന്ദം.
ജാനകീദേവിയാ ശ്രീരാമകണ്ഠത്തിൽ
ഭീതയായ് മാലയണിയിച്ചപ്പോരം
തോഴിമാർ പാടിനാർ മംഗളഗാനങ്ങരം
താഴ്ന്നുപോയൂഴിയുമാനന്ദത്തിൽ.
രാഘവവക്ഷസ്സിലാമാല വീക്ഷിച്ചു
ദേവന്മാർ പുഷ്പങ്ങരം വർഷിക്കയായ്
സൂര്യനെക്കണ്ട കുമുദങ്ങരം പോലെയാ–
ഭൂപാലന്മാരെല്ലാരും മ്ലാനരായി.
വാദ്യഘോഷങ്ങരം മുഴങ്ങിയെല്ലാടവും
ഭൂമിയും വ്യോമവുമൊന്നുപോലായ്
ദുഷ്ടന്മാർ ക്ലിഷ്ടരായ് ശിഷ്ടന്മാർ തുഷ്ടരായ്
വിഷ്ടപം വിണ്ണിനുമേലെയായി.
കിന്നരമാനുഷ നാഗമുനീശ്വരർ.
ദമ്പതിമാരെയനുഗ്രഹിച്ചു.
ആടുന്നു പാടുന്നു ദേവവധൂടികരം
പുഷ്പാഞ്ജലികരം നടത്തിടുന്നു
വേദധ്വനികരം മുഴക്കുന്നു വിപ്രന്മാർ

പാടുന്നു സൂതന്മാർ കീർത്തിഗാനം.
കീർത്തിപരത്തുന്നു മൂന്നുലകത്തിലും
ചാപത്തെഭഞ്ജിച്ച രാമനെന്നു്:
സീതാസ്വയംവരമായെന്നറിഞ്ഞവർ
തുഷ്ടരായ്ദാനം നടത്തിടുന്നു.
അപ്പുരനാരീനരന്മാരെവിടെയും
ആരതി കാട്ടിയാരാധിയ്ക്കുന്നു.
ശൃംഗാര സൗന്ദര്യസമ്മിശ്രമാകുമീ
ശ്രീ സീതാരാഘവയുഗ്മം കണ്ടു്
സന്തുഷ്ടരായാസഖികൾ പറയുന്നു
''പാദത്തിൽ സീതേ നമസ്കരിയ്ക്കൂ''
കല്ലിനെപ്പെണ്ണാക്കും കാലിനെസ്പർശിയ്ക്കാൻ
കല്യാണപ്പെണ്ണിനു നാണം തന്നെ.
അദ്ദിവ്യപ്രേമമറിഞ്ഞു രഘുവരൻ
ചിത്തത്തിൽ പുഞ്ചിരിതൂകിടുന്നു.
ദുഷ്ടകുപുത്രന്മാർ മൂഢരാം ഭൂപന്മാർ
സീതയെക്കണ്ടതി ക്രുദ്ധരായി.
ആയുധധാരികളായവർ സീതയ്ക്കാ-
യായോധത്തിനു ദൃഢരായ്
ബാലരെബന്ധിച്ച ബാലയെയുദ്ധത്തിൽ
സ്വന്തമാക്കാനവരുദ്യുക്തരായി
ആമിഥിലേശനെതിരായി നിൽക്കുകിൽ
സോദരന്മാരൊത്തീ ഭൂപനേയും
മുന്നോട്ടുവന്നിടും മന്നവന്മാരെയും
വെന്നിട്ടു സീതയെക്കൈയ്ക്കലാക്കാം.
ശിഷ്ടരാം ഭൂപന്മാരീ വാണികേട്ടിട്ടു
ദുഷ്ടരെ ഭർത്സിച്ചു ചൊല്ലിയേവം:—
''വീരത, ശക്തിപ്രതാപമിവയെല്ലാം

വില്ലൊട്ടപോയെന്നു തോന്നിടുന്നു.
ഈൗഷ്യകോപമദാദി ത്യജിച്ചിന്നീ-
ശ്രീരാമകല്ല്യാണമാസ്വാദിയ്ക്കാം
ലക്ഷ്മണരോഷഘോരാഗ്നിയിൽ മൂർഖന്മാർ
പാററകളായി ദഹിച്ചുപോകും.
പക്ഷീശഭക്ഷണം കാകനുകിട്ടുമോ
സിംഹത്തെ മൂഷികൻ തിന്നിടുമോ ?
കോപിയ്ക്കുയർച്ചയോ, ശങ്കരവൈരിയ്ക്കു
സമ്പൽ സമൃദ്ധിയെ മോഹിയ്ക്കാമോ ?
ലോലുപലോഭിയ്ക്കു കീർത്തിലഭിയ്ക്കുമോ ?
കാമിതൻ ചിത്തം നിഷ്കല്മഷമോ ?
ശ്രീഹരിവൈരിയ്ക്കുമോക്ഷം ലഭിയ്ക്കുമോ ?
ശ്രീ സീതാദേവിയീ മൂഢന്മാർക്കോ ?
കോലാഹലം കേട്ടുശങ്കിച്ചു സീതയും
മാതാവിൻ ചാരത്തണഞ്ഞു മന്ദം.
സീതതൻ പ്രേമമത്തെയോർത്തു ശ്രീരാമനും
ദേശികസന്നിധിയാശ്രയിച്ചു.
ചിന്താവിവശരായ് സീതയും മാതാവും
ഭൂപന്മാർ ക്ഷോഭിച്ചണഞ്ഞനേരം
ലക്ഷ്മണൻ ക്രുദ്ധനായ് നോക്കുന്നടങ്ങുന്നു
രാമൻ തന്നാജ്ഞയില്ലാത്തതിനാൽ.
നേത്രം ചുവന്നുഭ്രൂവേററം കുടിലമായ്
കോപിഷ്ഠനായ് വീണ്ടും നോക്കിടുന്നു.
മത്തഹസ്തിഗണ മദ്ധ്യത്തിലെത്തിയ
കേസരിയ്ക്കുത്സാഹം കൂടുംപോലെ
നാരിമാരെല്ലാമാദൃശ്യത്തെദർശിച്ചാ
മൂഢരെനോക്കിഹസിച്ചിടുന്നു.
അച്ചാപഭഞ്ജനവാർത്തയാൽ ക്രുദ്ധനായ്

ഭാർഗ്ഗവരാമനന്നേരം വന്നു.
ഗൗരശരീരവും ഫാലത്തിൽ ഭൂതിയും
കോപതാമ്രാക്ഷിയും കണ്ടു ഭൂപർ
ത്രസ്തരായ് കമ്പിതഗാത്രരായ് താഴത്തു
വീണുവണങ്ങിക്കിടന്നു പോയി.
പുംഗവസ്കന്ധങ്ങളാജാനുബാഹുക്കൾ
മാന്തോലരയിൽ യജ്ഞോപവീതം
വൽക്കലധാരിയാണെങ്കിലും ശസ്ത്രങ്ങൾ
ചാപവും ബാണവും കോടാലിയും
സാത്വികവേഷം കഠോരമാം ചെയ്തികൾ
മാമുനിയെങ്കിലും യുദ്ധവീരൻ
ഭീതരായ് ഭൂപന്മാരോരോന്നായ് വന്നിട്ടാ
ഭാർഗ്ഗവരാമനെക്കൈവണങ്ങി.
ഇഷ്ടമായ് നോക്കിലും കഷ്ടമായ്ത്തോന്നിടും
നഷ്ടായുസ്സെന്നു ഭയന്നുപോകും.
സീതയും താതനും പാദംപിടിച്ചപ്പോൾ
പ്രീതനായ് രാമനനുഗ്രഹിച്ചു.
കൗശികദർശനമാത്ര ഭൃഗുരാമനെ
സസ്മിതനാക്കിയൊരല്പനേരം.
ശ്രീരാമലക്ഷ്മണ കോസലബാലരെ–
യാത്ര ഭൃഗുരാമനനുഗ്രഹിച്ചു.
അജ്ഞനെപ്പോലെ ജനകനോടാരാഞ്ഞു
''എന്തിന്തിങ്ങിത്രപേർ ചേർന്നിരിപ്പു''?
കോപത്താൽ കമ്പിതഗാത്രനായാരാമൻ
കണ്ടിതാ ഖണ്ഡിച്ച ചാപം രണ്ടും
അത്യന്തകോപത്താൽ ക്രൂരവചനങ്ങ-
ളിത്തരമോതി പരശുരാമൻ.
''മൂഢാ, ജനകാ, നീ ചൊല്ലുമടിയാതെ–

യാരിന്നിച്ചാപം മുറിച്ചുവീഴ്ത്തി?
രാജ്യം മുഴുവൻ ഞാൻ കീഴ്മേൽ മറിച്ചിടും
സത്യമെന്തെന്നു പറഞ്ഞില്ലെങ്കിൽ."
അത്യന്തഭീതനായുത്തരമോതാതെ–
യാമിഥിലേശൻ വിറച്ചുനിന്നു.
ദുഷ്ടരാം ഭൂപന്മാർ ഹർഷിച്ചു ചിത്തത്തിൽ
ശിഷ്ടന്മാർ ചിന്തയാൽ തപ്തരായി.
സീത തൻ മാതാവോ പശ്ചാത്തപിക്കുന്നു
ശോകാന്തമായിട്ടു തീർന്നിടുമോ ?
ഭീതരായേവരും ഭീരുവായ് ജാനകി
രാമനോ ഹർഷവിഷാദഹീനൻ.

## മാസപാരായണം
## ഒമ്പതാം വിശ്രമം.

നിർവികാരാത്മനായ് നിർവ്വാണരൂപിയാം
നിത്യശാന്തിപ്രദനേവമോതി: -
"ശങ്കരചാപവിഭഞ്ജകൻ നാഥാ,നിൻ–
ദാസനല്ലാതെ മററാരുമല്ല.
ആജ്ഞപോലെന്തുമേ ചെയ്യുവാൻ നിൽക്കുമ്പോഴ
ആകുലമാകുവാനെന്തുകാര്യം ?"
"സേവിച്ചിടുന്നവൻ സേവകൻ ശത്രുവാ–
ണിച്ചെയ്ത കൃത്യമെതിർത്തിടേണം.
കാർത്തവീര്യനെന്നപോലിക്കുമാരനും
പാർത്തലം വാഴുവാനർഹനല്ല.
ആരെന്നു ചൊല്ലിയില്ലെങ്കിലിന്നിക്കാണും
ഭീരുക്കൾ ഭൂമിയിൽ കാണുകില്ല."
ഉദ്ധതരാമവചനം ശ്രവിച്ചപ്പോൾ

ലക്ഷ്മണൻ പുച്ഛസ്വരത്തിലോതി:-
''കുട്ടികളായിക്കളിച്ചു നടന്നപ്പോഠം
എത്രയോ വില്ലുകഠം നാമൊടിച്ചു.
ഈ വില്ലൊടിച്ചപ്പോഠം ഗോസായിയ്ക്കെന്തിത്ര
ചൂടാവാൻ കാരണം ചൊല്ലിടാമോ ?''
കോപതാമ്രാക്ഷനായാ ഭൃഗുവംശജൻ
വേപഥുഗാത്രനായോതിയേവം—
''കാലവശനായി നീ നൃപബാലകാ
കാലാരിചാപത്തെ പുച്ഛിക്കുന്നോ ?
കൊച്ചായനിന്നുടെ ചാത്തമൂട്ടീടുവാ-
നച്ഛനമമ്മക്കുമിച്ഛയുണ്ടോ ?
സ്വന്തക്കാരാരാനുമുണ്ടെങ്കിലിപ്പിച്ച-
ച്ചെക്കനെ മുന്നിൽ നിറുത്തിക്കൂടാ.''
പ്രായമായുള്ളവർ കാര്യം പറയുമ്പോഠം
പ്രാകൃതബാലകർ വന്നുകൂടാ.''
സസ്മിതം ലക്ഷ്മണൻ ചൊല്ലിയീവില്ലുക—
ളെല്ലാമീഞങ്ങഠംക്കു തുല്യംതന്നെ.
ഇത്രപഴകിയ വില്ലൊടിച്ചെന്നാകി-
ലത്രയ്ക്കഭിമാനിയ്ക്കാനുമില്ല.''
തൊട്ടപ്പോഠം പൊട്ടിപ്പോയ് വിപ്രനിന്നിങ്ങനെ-
ഞെട്ടുവാൻ കാര്യം ഞാൻ കാണുന്നില്ല.''
രാമൻ പരശുവെ നോക്കിയുര ചെയ്തു
''ദുഷ്ടാ നീയെന്നെയറിഞ്ഞിട്ടില്ല.
ബാലകനെന്നു നിനച്ചു ക്ഷമിക്കുന്നു
വിപ്രനായ് മാത്രം നീ കാണുന്നെന്നെ.
ക്ഷത്രിയവംശത്തിന്നന്തകൻ ഞാൻ ക്ഷിപ്ര—
കോപിയാണെന്നു നീ കണ്ടിട്ടില്ല.
ബാഹുബലത്തിനാൽ ഭൂമിമുഴുവനും

ഭൂപവിഹീനമായ് ത്തീർത്തവൻ ഞാൻ
കാർത്തവീര്യാർജ്ജുന ബാഹുക്കളോരോന്നായ്
ചെത്തിമുറിച്ച പരശുകണ്ടോ ?
കുഞ്ഞേ നിന്നച്ഛനേമമ്മയേമോർമ്മിച്ചീ
ക്ഷത്രിയവൈരിയോടേററിടേണ്ട''
പുഞ്ചിരിതൂകിയാ ലക്ഷ്മണൻ പിന്നെയു–
മഞ്ചാതെയിങ്ങനെ ചൊല്ലിമന്ദം.
''വീരനാമീ മുനികോടാലികാണിച്ച
മേരുവെയൂതിപ്പറപ്പിയ്ക്കുന്നു.
യജ്ഞോപവീതം ഞാൻ കണ്ടിട്ടു മാത്രമെൻ
കോപത്തെകാട്ടാൻ മടിച്ചിടുന്നു.
ഗോബ്രാഹ്മണാദിയിൽ കോസല ഭൂപന്മാർ
കോപമൊരിയ്ക്കലും കാണിയ്ക്കില്ല.
കൊന്നാലും വെന്നാലും പാപമപകീർത്തി
നന്നായിത്തീരുകില്ലെന്തായാലും.
വജ്രത്തെക്കാളും കഠോരം നിൻ വാക്കുകൾ
ആയുധമേന്തിനടന്നിടേണ്ട.
ഈ വില്ലുമമ്പും കഠാരിയും കണ്ടു ഞാൻ
യോദ്ധാവാണെന്നു ധരിച്ചുപോയി''
ഗംഭീരവാണിയിൽ ഭാർഗ്ഗവവംശജൻ
കൗശികമാ മുനിയോടുചൊല്ലി:–
''കേൾക്കുക കൗശികാ മന്ദനാംബാലനീ
കാലവശഗനായ് ജല്പിയ്ക്കുന്നു.
ദുർബ്ബുദ്ധിയാമീ കുടിലൻ കുലത്തിൻെറ
നാശത്തിനായിത്തുനിഞ്ഞിടുന്നു.
ഭാനുവംശത്തിൻ കളങ്കമായിന്നിവൻ
മൂഢനായ് നിർഭയം നിന്നിടുന്നു.
മൃത്യുവക്ത്രത്തിലകപ്പെടും നിശ്ചയം

പശ്ചാത്തപിച്ചിട്ടു കാര്യമില്ല.
എൻബലരോഷ പ്രതാപാദിയെല്ലാമേ
കീർത്തിച്ചവനെ മനസ്സിലാക്കൂ.''
''തന്നത്താനീവിധം കീർത്തിച്ചതിൽപ്പിന്നെ-
യന്യന്മാരിന്നിനിയെന്തു ചെയ്യാൻ.
തൃപ്തിയായില്ലെങ്കിൽ കോപമടക്കിയീ—
ത്തന്നത്താൻ കീർത്തിച്ചു തൃപ്തിനേടൂ.
വീരനായ് ധീരനായ് വൈരിതൻ മുന്നിലീ
ഭീരുവായ് വാഗ്വാദം നല്ലതല്ല..
വീരന്മാർ പോരിങ്കൽ ശൂരന്മാരാകണം
വീരവാദത്തിന്റെ നേരമല്ല.
കാലനെക്കാണിച്ചു ബാലനായ് മാനിച്ചു
പേടിപ്പിച്ചീടാൻ തുനിഞ്ഞിടേണ്ട.
കോടാലികണ്ടിട്ടു പേടിച്ചു പോകുന്ന
കാലിപ്പയ്യെന്നു കരുതീടേണ്ട
സൗമിത്രിവാക്യം ശ്രവിച്ചതിക്രുദ്ധനായ്
ക്ഷത്രിയവൈരി പ്രക്ഷുബ്ധനായി.
''ഈ ഗുരുദ്രോഹിയെക്കൊന്നിടുന്നുണ്ടു ഞാൻ
കുററപ്പെടുത്തിയാൽ കാര്യമില്ല''
കൗശികൻ ചൊല്ലി ''യീബാലന്മാർകാട്ടിടും
കുററങ്ങളം നമ്മാം പൊറുത്തിടേണ്ടേ ?''
''കേവലം താങ്കളെയോർത്തിട്ടു മാത്രമീ—
ദ്ദുഷ്ടനാം ബാലനെ വിട്ടിടുന്നു.''
ഉള്ളിൽ ചിരിച്ചിട്ടു കൗശികൻ ചിന്തിച്ചു
സർവ്വത്രരാമനു പച്ചതന്നെ.
രാമനിരുമ്പും തുരുമ്പുമൊരുപോലെ
കാണുന്നു കാര്യം ഗ്രഹിച്ചിട്ടില്ല.
ലക്ഷ്മണൻ പിന്നെ ച്ചുമോതി പ്രശാന്തനായ്

പുച്ഛസ്വരത്തിൽ കടുവചനം.
ആയുധധാരിയായ് രാമനടുത്തപ്പോൾ
ഹാകാര ശബ്ദായമാനമായി.
"ഭാർഗ്ഗവരാമാ നിന്നായുധം കണ്ടിട്ടു
ഭീതനായോടുന്നോനല്ലയീ ഞാൻ
ബ്രാഹ്മണനെന്നു നിനച്ചിട്ടുമാത്രമീ—
ക്ഷത്രിയശത്രുവെ വിട്ടിടുന്നു.
വീട്ടിലുള്ളോരോടെതിരിട്ടു വീരനായ്
വിശ്വവിദിതനായ് വന്ന വിപ്രൻ !"
രാഘവനപ്പോൾ കടക്കണ്ണാൽ തമ്പിയെ
മൗനിയായ് നിൽക്കുവാനാജ്ഞാപിച്ചു.
ലക്ഷ്മണവാക്യത്താലാഹുതിപോലെയാ
ഭാർഗ്ഗവകോപാഗ്നി വർദ്ധിച്ചപ്പോൾ
ശീതളശാന്ത വചനത്താൽ ശ്രീരാമൻ
തണ്ണീരൊഴിക്കാൻ ശ്രമിച്ചുനോക്കി.
"ബാലനെന്നോർത്തീയവിവേകം ഭാർഗ്ഗവാ
മാപ്പുനൽകീടുകയല്ലേ വേണ്ടു.
താവകപ്രാഭവജ്ഞാന വിഹീനനീ
ബാലൻതൻ വാക്യത്തിൽ ക്ഷോഭിക്കാമോ ?
ധീരസുശീലനാം ജ്ഞാനിയാം മാമുനി
ദാസനെന്നോർത്തു കനിഞ്ഞിടേണ്ടേ ?
രാമവാക്യം കേട്ടു ശാന്തനായെങ്കിലും
ലക്ഷ്മണൻ മെല്ലെ ചിരിച്ചുപോയി.
ലക്ഷ്മണനെക്കണ്ടു് പിന്നെയും ക്രുദ്ധനായ്
രാമനോടോതിനാൻ വിപ്രൻ വീണ്ടും.
"പാപിയാം നിൻ തമ്പി സ്വർണ്ണത്തിൻ വർണ്ണമാ—
ണെങ്കിലുമുള്ളിൽ കറുപ്പുതന്നെ.
കാളകൂടവിഷം നാക്കിലും വാക്കിലും

നോക്കിലും വക്രസ്വഭാവി തന്നെ.''
സസ്മിതം ലക്ഷ്മണനോതി ''മഹാമുനേ
കോപമിപ്പാപത്തിൻ മൂലമല്ലേ.
ക്രുദ്ധനായ് മാനുഷൻ വിശ്വത്തിന്നാപത്തായ്
ഇദ്ധരണിയ്ക്കൊരു ശാപമാകും.
ദാസനിൽ കോപം ത്യജിച്ചു കനിയണം
വില്ലിനിയൊന്നാകാൻ പോകുന്നില്ല.
നിൽക്കുകിലിങ്ങനെ കാലുകഴച്ചിടു—
മല്പമിരുന്നൊന്നു വിശ്രമിയ്ക്കൂ.
ഇത്രയ്ക്കു വില്ലിൽ പ്രതിപത്തിയുണ്ടെങ്കിൽ
ഒട്ടിയ്ക്കാനൊന്നു ശ്രമിച്ചുനോക്കാം.'
ഭാർഗ്ഗവരാമനാ ബാലനെ ദർശിച്ച
ക്രോധത്താൽ കത്തിജ്ജ്വലിച്ചുപോയി.
''സുന്ദരദേഹമാണെങ്കിലുമിച്ചിത്തം
ഹാലാഹലത്താൽ നിറഞ്ഞുപോയി.''
സൗമിത്രി വീണ്ടും ചിരിച്ചപ്പോഴം ശ്രീരാമൻ
ത മ്പിയെ കൺനമായ് വിലക്കി.
കോമളവാണിയിലത്യന്ത നമ്രനായ്
കൈക്കൂപ്പി രാഘവൻ ചൊല്ലിയേവം:-
''ഈബാലവാക്യത്തിൽ ക്രോധിയ്ക്ക വേണ്ടയീ
കുററത്തെച്ചെയ്തവനുമല്ല.
ഞാനാണപരാധി ശിക്ഷിയ്ക്കാനാണെങ്കിൽ
ഏൽക്കുവാനീ ഞാൻ തയ്യാറുമത്രേ !''
''എങ്ങനെ ക്രോധം ശമിച്ചിടും രാമാ നിൻ
സോദരനിപ്പോഴും നോക്കിടുന്നു.
കണ്ഠത്തിലിക്കത്തിയെത്തിയില്ലെന്നാകിൽ
കോപത്തിന്നന്തമുണ്ടാകയില്ല.
ചിത്തത്തിൽ കാരുണ്യം കോപവുമായിട്ടു

ഏൽക്കുന്ന ഞാനതിൽ ത്രസ്തനായി.''
പുഞ്ചിരിച്ചോതിനാൻ ലക്ഷ്മണൻ പിന്നെയും
''കാരുണ്യമിങ്ങനെയാണെന്നാകിൽ
കോപം വരുമ്പോളിദ്ദേഹത്തിൻ രക്ഷയ്ക്കായ്
സ്രഷ്ടാവിനാലുമസാദ്ധ്യം തന്നെ''
''ഈരാജപുത്രനെയെൻ മുന്നിൽ കാണുകിൽ
അന്ത്യമായെന്നു ധരിച്ചുകൊൾക''
''കാണണ്ടയെന്നാകിൽ കണ്ണടച്ചീടണം''
ലക്ഷ്മണൻ പുഞ്ചിരിച്ചോതി വീണ്ടും.
ഭാർഗ്ഗവരാമനത്യന്ത ക്രുദ്ധനായ്
രാഘവനോടു തിരിഞ്ഞു വീണ്ടും.
''ശങ്കരചാപമൊടിച്ചു നീ ശാന്തനായ്
എന്നോടു സാന്ത്വനമോതിടുന്നു !
നിൻസമ്മതത്തോടു തന്നെയനിൻതമ്പി
ധിക്കാരമിങ്ങനെ ചൊല്ലിടുന്നു.
യുദ്ധത്തിലെന്നോടെതിർക്കണമല്ലെങ്കി–
ലിരാമനാമം നീ മാററീടേണം
കള്ളം കളഞ്ഞു ശിവദ്രോഹിയായ നീ-
യെന്നോടെതിരിട്ടു നിന്നിടേണം
അല്ലെങ്കിൽ നിന്നെയും സോദരൻ തന്നെയും
കാലന്നുരെത്തിക്കും നിസ്സന്ദേഹം.
പുഞ്ചിരിതൂകി തലയും കുനിച്ചിട്ടാ–
ശ്രീരാമൻ ചിത്തത്തിലോതിയേവം:—
''ലക്ഷ്മണൻ തൻകുററം കോപമെൻ പേരിലും
താഴ്ന്നോനെത്താഴ്ത്തുമീ ലോകനീതി.
വക്രനാം മർത്ത്യനെ വന്ദിക്കുന്നെല്ലാരും
വക്രശശിയ്ക്കോ ഗ്രഹണമില്ല.''
ഇത്തരം ചിന്തിച്ചു ഗംഭീരവാണിയിൽ

ശ്രീരാമൻ ഭാർഗ്ഗവനോടുരച്ചു :
''കയ്യിൽ പരശുവും മുന്നിലെൻ മൗലിയും
കോപം കളഞ്ഞു പ്രശാന്തനാകൂ.
സേവകസ്വാമി സമരമസംഭവം
ക്രോധമീവിപ്രന്നു ശോഭിയ്ക്കില്ല.
ആയുധം കണ്ടിട്ടു വിപ്രനെന്നോർക്കാതെ
ബാലനമെന്തോ പറഞ്ഞുപോയി.
ചാപബാണങ്ങൾ ധരിച്ചതിൻ കാരണ–
മാരണനെന്നു നിനച്ചതില്ല.
നാമമറിയാതെ വംശസ്വഭാവത്താൽ
വൈരിയായ്ത്തെററിദ്ധരിച്ചുപോയി.
ആരണനെപ്പോലിരുന്നെങ്കിൽ ലക്ഷ്മണൻ
പാദം പണിഞ്ഞുപോമായിരുന്നു.
ആരണധീരനാണെന്നു നിനച്ചില്ല–
ബാലനീലക്ഷ്മണൻ തെററുചെയ്തു.
വിപ്രഹൃദയത്തിൽ കാരുണ്യം കാണണം
ക്ഷിപ്രമനുജനു മാപ്പുനൽകൂ.
മൗലിയും പാദവും പോലെയീനാം തമ്മിൽ
തുല്യതകാണാൻ കഴിഞ്ഞിടുമോ ?
രാമമെൻനാമമാ നീണ്ടേറിൻനാമത്തിൻ
മുന്നിൽപ്പരശുവൊട്ടുണ്ടിടുന്നു.
വിപ്രനാമങ്ങളിൽ നവഗുണമുള്ളപ്പോൾ
എൻഗുണമൊന്നതെൻ വില്ലിൽമാത്രം
അതുമൂലം തുല്യരല്ലെന്നുകൊണ്ടും ഞങ്ങൾ
തെററുകൾ വന്നാൽ ക്ഷമിയ്ക്കവേണം
''വിപ്രമുനിവരനെന്നോതിയെന്നെ നീ
പുച്ഛിച്ചിടുന്നു നിൻതമ്പിയെപ്പോൽ
ബ്രാഹ്മണൻതന്നെ ഞാൻ യാഗം നടത്തുന്നാൻ

ചാപം സ്രുവാബാണമെന്നാഹുതി.
കോപമാമഗ്നിയിൽ ഇന്ധനം സേനകം
ഭൂപന്മാരെല്ലാം ബലിമൃഗങ്ങളും.
യാഗങ്ങളിങ്ങിനെ ചെയ്യുന്നോരു വിപ്രൻ ഞാൻ
എൻപ്രാഭവം നീ മറന്നുപോയി.
വിപ്രനെന്നെണ്ണി നീ ആദരിച്ചെന്നെ നിൻ-
ദുർമ്മദമേറെക്കടന്നുപോയി.
വില്ലുമുറിച്ചെന്നഹങ്കാരം കാരണ-
മെല്ലാം ജയിച്ചെന്ന ഭാവമായി''
''ചിന്തിച്ചുനോക്കുക, മാമുനീ ജീർണ്ണിച്ച-
യിച്ചാപം ഭഞ്ജിച്ചതിലെന്തുകീർത്തി?
വിപ്രനായ് കണ്ടിട്ടുമാത്രമാണിത്തല-
താഴ്ത്തിയതെന്നങ്ങോർമ്മവേണം.
ദേവദനുജന്മാർ ഭൂപന്മാർ യോദ്ധാക്കൾ
ആരുടെമുന്നിലും താഴുകില്ല.
കാലനും നേരേവരുന്നെങ്കിൽ പോരിലീ
കാലന്തർതന്നെ മടങ്ങിപ്പോകും.
ഈരഘുവംശത്തിൽ ജന്മമെടുത്തു ഞാൻ
വംശത്തിന്റെ പങ്കമായ്ത്തീരുകില്ല.
വിപ്രനെവന്ദിക്കും വിപ്രനെപ്പൂജിക്കും
ക്ഷത്രിയധർമ്മത്തെപ്പാലിക്കും ഞാൻ''
ആമൃദുഗൂഢമാം വാക്യത്തിൽ ഭാർഗ്ഗവ-
ചിത്തത്തിൽ ജ്ഞാനമുദിച്ചുപോയി.
''രാമരമാപതേ ദേവ്യയിച്ചാപത്തെ-
സ്വീകരിച്ചെൻ ശങ്കതീർത്തിടേണം''
തത്ക്ഷണം വൈഷ്ണവചാപമാഭാർഗ്ഗവ-
ഹസ്തത്തിൽനിന്നും തെറിച്ചുപോയി
സാരംഗപാണിയെ ദർശിച്ചു ഭാർഗ്ഗവൻ

പ്രേമപുളകിത ഗാത്രനായി.
അഞ്ജലിബദ്ധനായ് ഭക്തിനിരതനായ്
ശ്രീരാമകീർത്തനമാരംഭിച്ചു :—
"ശ്രീരഘുവംശ വനജവനത്തിലെ—
യാദിത്യദേവതേ പാലിയ്ക്കേണം
ദാനവവംശമാം ഘോരവിപിനത്തിൻ
വഹ്നിയായ് വന്നോനെ പാലിയ്ക്കേണം
ഗോസുര വിപ്രരക്ഷയ്ക്കായ് പിറന്നൊരു—
കോസലനായകാ രക്ഷിയ്ക്കേണം
ക്രോധമോഹമദമാദിയെ സംഹരി—
ച്ചായതലോചനാ കാത്തിടേണം.
ശീലവിനയ കൃപാഗുണസാഗര
സീതാപതേയെന്നെപ്പാലിയ്ക്കേണം
ഭക്താർത്തിനാശനാ പഞ്ചബാണോപമാ
ഭുക്തി മുക്തിപ്രദാരക്ഷിയ്ക്കേണം
ശങ്കരമാനസരോവര ഹംസമേ
അജ്ഞനായോതിയെൻ ജല്പനങ്ങൾ
സൗന്ദര്യസൗശീല്യ സംയമരൂപമേ
എന്നിൽ കനിഞ്ഞു ക്ഷമിയ്ക്കേണമേ"
ശ്രീരാമകീർത്തനം പാടിയാഭാർഗ്ഗവൻ
കാനനം പൂകിതപസ്സിനായി.
നന്നായ് നനച്ചുമടിച്ചും പിഴിഞ്ഞിട്ടും
പിന്നെയുണക്കി മടക്കിവച്ചും
മർത്ത്യചിത്തങ്ങളെ വൃത്തിയാക്കിടുന്ന
സത്യസ്വരൂപ നീ മർത്ത്യരൂപി
ഭാർഗ്ഗവൻ പോലും വണങ്ങുന്ന കണ്ടപ്പോൾ
ദുഷ്ടരാം ഭൂപരടങ്ങിപ്പോയി.
ദേവവാദ്യങ്ങൾ മുഴങ്ങിയാരാമമേൽ

ദേവന്മാർ പൂമഴപെയ്തുയായി.
ഹർഷിതരായ് പുരനാരീനരന്മാരാ
മോഹത്തിൻ ശൂലം മുടിഞ്ഞുമൂലം
വാദ്യങ്ങളെങ്ങും മുഴങ്ങിയാമംഗള
ഗാനങ്ങളായ്പുരം മോഹനമായ്.
കോകിലവാണികൾ കോമളഗാത്രികൾ
കൂട്ടമായ് പാട്ടുകൾ പാടുകയായ്.
ജന്മദരിദ്രന്ന ഭണ്ഡാരം കിട്ടിയ
സന്തോഷം ഭൂമിപന്നുണ്ടായിപ്പോയ്.
ചന്ദ്രോദയത്തിൽ ചകോരിയെപ്പോലെയായ്
ചഞ്ചലനേത്രയാം സീതാദേവി.
കൗശികനെ പ്രണമിച്ചു ജനകനും
കോമളവാണിയിലോതിമെല്ലെ.
''നാഥാ,നിൻ കാരുണ്യം കാരണം മാത്രമീ
ശ്രീരാമൻ വില്ലു മുറിച്ചുവീഴ്ത്തി.
ഞാനോ കൃതാർത്ഥനായെന്തിനിച്ചെയ്യിടാ—
നോതണം സ്വാമീ വണങ്ങിടുന്നു.''
''ചാപം മുറിച്ചപ്പോൾ കല്യാണമായതു
വിശ്വവിദിതമാം സത്യമായി.
എങ്കിലുമാചാര്യന്മാരോടാലോചിച്ചു
വേദത്തിൽ കണ്ടപോൽ ചെയ്യിടേണം.
ദൂതന്മാർ പോയിട്ടയോദ്ധ്യയിൽ നിന്നുമാ—
രാജനെയാനയിച്ചെത്തിയ്ക്കേണം.''
ദേശികാദേശത്തെ മാനിച്ചു വേഗത്തിൽ
ദൂതന്മാരപ്പുരി വിട്ടുപോയി.
ആ മിഥിലേശ്വരസന്ദേശമായിട്ടാ-
ദൂതന്മാർ സാകേതം പൂകിയപ്പോൾ
ആ മിഥിലാപുരി കല്യാണഘോഷത്തി—

ന്നാലയമായിച്ചമഞ്ഞുപോയി.
ശ്രീജനകാജ്ഞയെ മാനിച്ചു മാലോകർ
ശാലകളെല്ലാമലങ്കരിച്ചു.
ദേവാലയങ്ങരം ഭവനങ്ങരം പിന്നെയാ,
വ്യാപാരശാലകരം മൈതാനങ്ങരം
കല്യാണമണ്ഡപമെന്നിവയെല്ലാമാ
നാഗരികന്മാരലങ്കരിച്ചു.
സ്രഷ്ടാവെ വന്ദിച്ചു ശില്പികരം വന്നിട്ടാ
കല്യാണശാലയിൽ വേലയായി.
സ്വർണ്ണത്തിൽ നിർമ്മിച്ച വാഴകരം കൊണ്ടോരോ
സ്തംഭങ്ങരം നാട്ടിനാർ നാലുപാടും.
പച്ചക്കൽ പത്രങ്ങരം വച്ചുപിടിപ്പിച്ചു
പത്മരാഗത്തിൻ പഴക്കുലകരം
മുത്തുമണികളാം പുഷ്പങ്ങരം കാണുമ്പോരം
സ്രഷ്ടാവിൻ ചിത്തവും മോഹിച്ചിടും.
പച്ച രത്നങ്ങരം പതിച്ച വേണുക്കളാൽ
മണ്ഡപമത്യന്തമോഹനമായ്.
രത്നഘചിതമാം സ്വർണ്ണലതകളും
വർണ്ണത്തിൽ മററുള്ള വള്ളികളും
എല്ലാമേയൊന്നുപോൽ തോന്നിടും സത്യമെ-
ന്താണെന്നു കാണികരം സന്ദേഹിക്കും.
മുത്തുമാണിയ്ക്കങ്ങരം രത്നങ്ങരം കല്ലുകരം
ചേർത്തുള്ള താമരപ്പൂക്കൂടകരം
ഭൃംഗവിഹംഗമജാലങ്ങരം ചുററുമായ്
കാററുവരുമ്പോരം ചലിച്ചിടുന്നു.
സ്തംഭങ്ങരം തോറും വിചിത്രമായ് നിർമ്മിച്ച
മൂർത്തികരം ഭംഗ്യാവിളങ്ങിടുന്നു.
മംഗളദ്രവ്യങ്ങളേന്തിയാ മൂർത്തികരം

സ്വർണ്ണപീഠങ്ങളിൽ നിന്നിടുന്നു.
നാഗമുത്തുകളാൽ നന്നായ് വിതാനിച്ച
വിശ്രമശാലകളങ്ങുമിങ്ങും.
നീലമണികളാൽ നിർമ്മിച്ചമാകന്ദ
പല്ലവസ്വർണ്ണത്തിൻ മാമ്പഴങ്ങൾ
പട്ടുചരടിൽ മരതകക്കല്ലുകൾ
വച്ചുപിടിപ്പിച്ച പുഷ്പചക്രം.
ആ മിഥിലാപുരിയാകവേയന്നൊരു
ആനന്ദമന്ദിരമായി മാറി.
മംഗളകുംഭങ്ങൾ ചാമരസ്തംഭങ്ങൾ
ആലവട്ടങ്ങൾ വെൺചാമരങ്ങൾ
സീരധ്വജാങ്കിത കേതുക്കൾ സ്വർണ്ണത്തിൻ
സ്തംഭങ്ങളെങ്ങും നിറഞ്ഞുപൊങ്ങി.
മീനധ്വജൻ സ്വയം നിർമ്മിച്ചപോലെയാ
മണ്ഡപം മോഹനമായിരുന്നു.
നാനാമണിമയരത്നമനോഹര
ദീപങ്ങൾ ശോഭിയ്ക്കുമാവിതാനം
ജാനകീദേവിതൻ കല്യാണമണ്ഡപം
വർണ്ണനാതീതമായ്ത്തീർന്നിരുന്നു.
രൂപഗുണാലയസാഗര് കല്യാണ-
രാമനിരിയ്ക്കുമപ്പുണ്യവേദി
ലോകങ്ങൾ മൂന്നിലുമാഭ പരത്തിയാ
മാനവചിത്തം കവർന്നിരുന്നു.
രാജഗേഹം പോലെ തന്നെമിഥിലയി-
ലോരോ ഭവനവും മോഹനമായ്.
ഈരേഴുലകവും തുച്ഛമായ്ത്തോന്നിടു-
മാരാജധാനിയെയന്നു കണ്ടാൽ
ഭിക്ഷുവിൻ മാടവു മിന്ദ്രലോകത്തെക്കാൾ

അക്ഷിസ്സ സുന്ദരമായിരുന്നു.
ലക്ഷ്മീഭഗവതിറാണിയായ് വന്നൊരാ—
ക്ഷോണിതൻ ഭാഗ്യമപാർമല്ലേ.
കേവലമാനുഷനാരിതൻ വേഷത്തിൽ
പാലാഴി നന്ദിനിലാലസിയ്ക്കും
ശ്രീ മിഥിലാപുരിവണ്ണിയ്ക്കാൻ ശേഷനും
വാണിയും ചേർന്നാലും ശേഷിയുണ്ടോ ?
ആ വിദേഹേശൻ തൻ സന്ദേശവാഹകർ
ഹർഷിതരായ് രാജദ്വാരമെത്തി
വാർത്തയറിഞ്ഞപ്പോൾ രാജാദശരഥൻ
ദൂതരെയുള്ളിലേയ്ക്കാനയിച്ചു.
നന്നായ് വണങ്ങിയാദൂതരാസന്ദേശം
ഭൂപൻ തൻ തൃക്കൈയിൽ കാഴ്ചവച്ചു.
പ്രേമത്താൽ രോമാഞ്ചകഞ്ചുക ധാരിയാ-
യാനന്ദക്കണ്ണുനീർ തൂകിനിന്നു.
ഹൃത്തിലാപുത്രന്മാർ ഹസ്തത്തിൽ സന്ദേശം
പൃഥ്വിയിൽ നോക്കിയിരുന്നുപോയി.
ചിത്തം നിയന്ത്രിച്ചു ധൈര്യമായ് ഭൂമിപൻ
പത്രികവായിച്ചു ഹർഷിതനായ്
അന്നേരം മററുള്ളമിത്രങ്ങളൊത്തവർ
മിററത്തങ്ങോടിക്കളിച്ചിരുന്നു.
പെട്ടെന്നു ശത്രുഘ്നനൊത്തു ഭരതനാ
താതനെക്കാണുവാനോടിയെത്തി.
''പത്രികയാരുടെ ? ജ്യേഷ്ഠനെവിടെ ''യെ-
ന്നാരാമാനുജനാരായുകയായ്;
സ്നേഹസമ്മിശ്രമാമപ്രശ്നം കേട്ടപ്പോൾ
വായിച്ചു താതനാക്കത്തുവീണ്ടും.
വാർത്തയറിഞ്ഞപ്പോളാരണ്ടു ഭ്രാതാക്കൾ

സ്നേഹപ്രഭാവത്തിലാണ്ടു പോയി.
കൈകേയീനന്ദനനിർമ്മലസ്നേഹത്തിൽ
മാലോകരെല്ലാരു മാനന്ദിച്ചു
ദൂതരെ പീഠത്തിൽ മെല്ലെയിരുത്തിയാ
ഭൂപൻ മധുരമായോതിയേവം
''കുഞ്ഞുങ്ങളെങ്ങിനെ ? നേരിട്ടു കണ്ടുവോ ?
വാർത്തയറിയാൻ തിടുക്കമായി.
ശ്യാമളഗൗരശരീരന്മാരാണവർ
ചാപബാണാദി ധരിച്ചിട്ടുണ്ടോർ.
കൗശിക മാമുനിയൊത്തുപോയാരവർ
നിങ്ങളവരെത്തിരിച്ചറിഞ്ഞോ ?
പ്രേമവിവശനായ് സംഭ്രമചിത്തനായ്
ഭൂമിപൻ പിന്നെയും ചോദിക്കുന്നു.
''മാമുനിയൊത്തവർ പോയതിൽ പിന്നെയി-
ന്നാദ്യമായ് കിട്ടുന്നവാർത്തയത്രേ.
രാജാനജകൻ കുമാരരെക്കണ്ടിട്ടി—
ങ്ങാരെന്നുനേരെ തിരിച്ചറിഞ്ഞോ ?''
സസ്മിതം ദൂതന്മാരോതി ''മഹീപതി-
വംശത്തിൻ കീർത്തിപതാകയല്ലേ ?
വിശ്വവിഭൂഷണ നന്ദനന്മാരാൽ നീ
ധന്യരിൽ ധന്യനീ മന്നിടത്തിൽ
ഇത്രിലോകത്തിൻ പ്രകാശസ്വരൂപമായ്
രാജിക്കും പുരുഷകേസരികൾ
ശ്രീരാമലക്ഷ്മണ കീർത്തിപ്രകാശത്തിൽ
സൂര്യചന്ദ്രന്മാരും നിഷ്പ്രഭങ്ങൾ.
കീർത്തിയിൽ ചന്ദ്രൻ മലിനം പ്രതാപത്തിൽ
ഭാസ്കരൻ ശീതളമായിമാറും.
ശങ്കിക്കുന്നെന്തു ''നറിഞ്ഞുവോപുത്രരേ ?''

ശങ്കിയ്ക്കാൻ കാരണം കാണുന്നില്ല.
ദീപം ദിനേശനെ ദർശിയ്ക്കാൻ വേണമോ
ദിവ്യപ്രകാശത്തിൻ പുണ്യപുഞ്ജം
സീതാസ്വയംവര വേളയിലെത്രയോ
വീരന്മാർ വന്നുനിറഞ്ഞിരുന്നു
ശങ്കരചാപത്തെ നീക്കുവാൻ പോലുമ-
ശക്തന്മാരായിയാ ശക്തരെല്ലാം
ത്രൈലോക്യ വീരാഭിമാനിമാരെല്ലാരും
ശംഭുവിൻ വില്ലാൽ പരാജിതരായ്
രാവണബാണാഭിമാനം കളഞ്ഞോരാ
ത്രിപ്പുരവൈരിതൻ ചാപമല്ലേ ?
അപ്പള്ളിവില്ലിനെ ശ്രീരഘുനായകൻ
പങ്കജനാളത്തെ കുഞ്ജരംപോൽ
പൊക്കിയെടുത്തങ്ങു പൊട്ടിച്ചകാഴ്ചയി-
ന്നിപ്പോഴുമിക്കണ്ണിൽ തങ്ങിടുന്നു !
ചാപവിഭഞ്ജനവാർത്തയാൽ ക്രുദ്ധനായ്
ഭാർഗ്ഗവരാമനടുത്ത നേരം
രാമനോടേററു പരാജിതനായപ്പോരാം
വൈഷ്ണവചാപത്തെ കാഴ്ചവച്ചു.
കീർത്തിച്ചു പ്രാർത്ഥിച്ചു കാട്ടിൽ കടന്നോരാ
കാഴ്ചയിക്കാണേണ്ടതായിരുന്നു !
നിസ്തുലശക്തിപ്രതീകമാം രാമനും
തേജോനിധാനമാ ലക്ഷ്മണനും
സിംഹകിശോരങ്ങരാം കണ്ട ഗജങ്ങരാം പോൽ
വീക്ഷിച്ചുഭൂപർ വിറച്ചുപോയി.
നാഥാ നിൻ പുത്രരെ ദർശിച്ചശേഷമീ
മന്നിലെ രൂപങ്ങരാം മങ്ങിടുന്നു.
വീരപ്രതാപപ്രണയസമ്മിശ്രമാം

വാണിയിലേവരും തൃപ്തരായി.
സസ്നേഹം സമ്മാനം നൽകിയ നേരത്താ—
ദൂതന്മാരന്നതു വാങ്ങിയില്ല.
ശ്വശ്രൂഗൃഹത്തിലെ സമ്മാനമന്നവർ
നീതിവിരുദ്ധമായ്ക്കണ്ടിരുന്നു.
ഭൂപൻ വസിഷ്ഠനും പത്രിക നൽകിയാ—
ദൂതവാക്യത്തെപ്പിന്നാവർത്തിച്ചു.
വൃത്താന്തമെല്ലാമറിഞ്ഞു വസിഷ്ഠനു—
മത്യന്തസന്തുഷ്ടനായ്ച്ചമഞ്ഞു.
''പുണ്യപുരുഷന്മാർക്കാനന്ദം ഭൂമിയിൽ
കാമനാഹീനം മനമെന്നാലും
ആറുകളാഴിയിൽ വീഴുന്ന നേരത്തീ-
യാഴിയുമാനന്ദിക്കുന്ന പോലെ.
ആശയില്ലെങ്കിലും സമ്പത്സമൃദ്ധികൾ
ധർമ്മാത്മാവിൻ ചാരത്തെത്തുന്നില്ലേ ?
ഗോഗുരുബ്രാഹ്മണ ദേവതാപൂജന—
തല്പരർ തന്നെയീ ദമ്പതികൾ
ഇത്രപവിത്രപുണ്യാത്മക്കളായ് മന്നി-
ലില്ലിനിയുണ്ടായിടുന്നുമില്ല.
ശ്രീരാമചന്ദ്രസമനായ പുത്രനെ
പാരിലാരിങ്ങനെ കാഴ്ചവയ്ക്കും.
ധർമ്മവ്രതന്മാരാം വീരവിനീതരാ-
മിഗ്ഗുണ സാഗരബാലകന്മാർ
സർവ്വകാലത്തിലും സർവ്വലോകത്തിനും
കല്യാണം നൽകും കുമാരകന്മാർ
താമസം വേണ്ടപുറപ്പെടാം കല്യാണ-
ഘോഷയാത്രയ്ക്കായി സംഘടിയ്ക്കാം.''
ദേശികപാദം പണിഞ്ഞു ദശരഥൻ

അന്തപുരത്തിനകത്തുവന്നു.
പത്രിക വായിച്ചുകേട്ടപ്പോരം റാണിമാ-
രത്യന്താനന്ദത്തിൽ മഗ്നരായി.
മേഘനാദങ്ങരം ശ്രവിച്ചമയൂരം പോൽ
നാരിമാർ പ്രേമപ്രഫുല്ലിതരായ്
ആശീർ വചസ്സുകളാനന്ദഘോഷങ്ങ—
ളന്തഃപുരത്തിൽ മുഴങ്ങിയെങ്ങും.
കണ്ണിലും മാറിലും മാറിമാറി വച്ചാ
പത്രിക പിന്നെയും വായിക്കുന്നു.
ശ്രീരാമലക്ഷ്മണകീർത്തിയെ വർണ്ണിച്ച
ട്ടപനു തൃപ്തിവരുന്നുമില്ല.
"കൗശിക മാമുനീ കാരുണ്യമല്ലാതെ
കാരണം മറെറാന്നും കാണുന്നില്ല.
വിപ്രന്മാർ ഭിക്ഷുക്കരം എന്നിവരേവരും
ക്ഷിപ്രം കുബേരന്മാരായിപ്പോയി.
റാണിമാരൊത്തു ദശരഥൻ തുഷ്ടനായ്
ദാനങ്ങരം നൽകിയവശനായി.
ഭേരീനിനാദം മുഴങ്ങിനഗരത്തിൽ
നാരീനരന്മാർസുസജ്ജരായീ.
ജാനകീ രാമവിവാഹമഹോത്സവ—
മുത്സാഹമെങ്ങും നിറഞ്ഞുതിങ്ങി.
ആശ്രുഭവാത്തയിലാനന്ദ മഗ്നരായ്
പാതകളെല്ലാമലങ്കരിച്ചു.
വീടുകരം വാടികരം ഗോപുരദ്വാരങ്ങരം
മോടിയിൽ മോഹനമായിത്തീന്നു.
എന്നുമയോദ്ധ്യ മനോഹരമെങ്കിലു—
മിന്നതി സുന്ദരമായിത്തീന്നു
മംഗളശോഭന പാവനമപ്പുരി

കല്ല്യാണ സന്ദനമായിമാറി.
സ്വർണ്ണക്കൊടിമരം ചാരുവാം ചാമരം
മാലകരം തോരണം പൂർണ്ണകുംഭം.
ആലവട്ടങ്ങളമ്പാരികളാനകരം
പത്തനം തോറും നിറഞ്ഞിരുന്നു.
ചന്ദനകേസര കസ്തൂരികർപ്പൂര—
മക്ഷതരുകിനാർ പാതകളിൽ
ദാമിനി ജ്യോതിപോൽ ചന്ദ്രമുഖികളാ
സർവ്വാലങ്കാര വിഭൂഷിതരായ്
വൃന്ദമായ് മംഗളഗാനങ്ങരം പാടിക്കൊ-
ണ്ടാലയം തോറും നടക്കകയായ്.
കോകിലവാണിമാർ പാടുന്നു ഗാനങ്ങ—
ളാടുന്നു വിശ്വവിമോഹിനിമാർ.
നാനാമനോഹരമംഗള ദ്രവ്യങ്ങരം
വന്ദിസ്തുതികളാ വാദ്യഘോഷം
വേദധ്വനികളാ കല്ല്യാണഗാനങ്ങരം
രാഘവജാനകീ കീർത്തനങ്ങരം
തീരങ്ങരം ഭേദിച്ചിതുത്സാഹസാഗരം
സാകേതമാനന്ദമഗ്നമായി.
ഈരേഴലകിനും നായകനാകിയ
ശ്രീരാമചന്ദ്രൻ പിറന്നമൂലം
പാരിലും വൈകുണ്ഠമാവിഷ്കരിച്ചോരാ—
പ്പുണ്യനഗരത്തിൻ കീർത്തിഗാനം
പാടിപ്ഫലിപ്പിയ്ക്കാൻ പാമരനിക്കവി—
യ്ക്കാവില്ലീ 'ദാസൻ' വിരമിയ്ക്കുന്നു.
താതാജ്ഞകേട്ടു ഭരതൻ രഥങ്ങളും
ഹസ്തികളശ്വങ്ങരം സജ്ജമാക്കി.
അശ്വസേനാധിപന്മാർ വന്നു സത്വര-

മുത്തമാശ്വങ്ങളെക്കൊണ്ടു നിർത്തി.
സുന്ദരചഞ്ചല വായുഗതി ശീല-
രംഗവിരംഗ തുരംഗങ്ങളാൽ
ഗോപുരദ്വാരം നിറഞ്ഞുസേനാനികൾ
നാലംഗ സേനയുമായിവന്നു
രാജകുമാരന്മാരേവരുമോരോരോ
വാജിമേലേറി നിരന്നുനിന്നു.
ചാപബാണങ്ങൾ ധരിച്ചു ഭരതനും
തമ്പിയും ഭൂഷണധാരികളായ്
അശ്വത്ഥാമാരായ് ഖഡ്ഗംധരിച്ചവർ
വിശ്വവിജയികൾ യോദ്ധാക്കന്മാർ
ഘോഷയാത്രയ്ക്കായി ഗോപുരദ്വാരത്തിൽ
വാദ്യഘോഷത്തോടെ വന്നുചേർന്നു
ഭേരീനിനാദം മുഴങ്ങിരണധീര-
ശൂരന്മാർ ശസ്ത്രാസ്ത്രധാരികളായ്
ആയിരമായിരം തേരുകൾ നന്നായി-
സാരഥിമാർ വന്നലങ്കരിച്ചു.
കേതുപതാക മണിമയഭൂഷണ
ജാലങ്ങളാലവ ഭംഗിയാക്കി.
ശ്യാമളകർണ്ണാശ്വ ജാലങ്ങളാലവ
കോമളമായതിസുന്ദരമായ്.
വാരീനിലഭേദമില്ലാതെയോടുമാ
വാജികൾ കെട്ടിയ തേരുകളിൽ
സാരഥിമാരൊത്തു വീരകുമാരന്മാർ
'ബാരാത്തി' നായിട്ടണിഞ്ഞൊരുങ്ങി.
അമ്പാരികളാലലങ്കൃതഹസ്തികൾ
മുമ്പേനടന്നാനകമ്പടിയായ്.
നീങ്ങുന്നനീരദമെന്നോണമാതംഗ

യൂഥങ്ങളെങ്ങും വിളങ്ങിനിന്നു.
മഞ്ചലുപല്ലക്ക സ്വന്ദനമമ്പാരി-
യിങ്ങനെയുള്ളോരോ വാഹനങ്ങൾ
വേദത്തിൻ ഛന്ദസ്വരൂപമെടുത്തപോൽ
രാജിയ്ക്കും ബ്രാഹ്മണ ദേവതകൾ
യാനപാത്രങ്ങളിലേറിയാ ബാരാത്തിൻ
മുന്നിൽ നടന്നുതുടങ്ങുകയായ്.
മാഗധചാരണ ബന്ദിസൂതാദികൾ
കീർത്തനഗാഥകൾ പാടിടുന്നു
ശ്രീരാമലക്ഷ്മണ ദർശനലാലസാ-
മഗ്നരായ് മാലോകർ ഹർഷിതരായ്
രോമാഞ്ച ഗാത്രരായാഘോഷയാത്രയിൽ
പാതയിലൊന്നായിച്ചേർന്നിടുന്നു.
ഘണ്ടാനിനാദമാഹസ്തിതൻ ഗർജനം
തേരുകൾ ശബ്ദവുമൊത്തുചേർന്നു.
മേഘനിനാദം പോൽ ഢിംഢിമവാദ്യവും
ശബ്ദായമാനമായന്തരീക്ഷം.
സൂചിവീണാൽ നിലത്തെത്താത്ത മാതിരി
ഗോപുരദ്വാരത്തിൽ കൂട്ടമായി.
താലപ്പൊലിയുമായ് പാതയിൽ സുന്ദര-
ഭാമിനിമാരും നിരന്നുനിന്നു.
നാനാമനോഹര ഗീതങ്ങൾ പാടുന്നു
ആനന്ദമഗ്നരായാടിടുന്നു.
മന്ത്രിസുമന്ത്രനന്നേരം രഥവുമായ്
ഭൂപനിരിയ്ക്കുവാൻ മുന്നിൽ നിർത്തി.
സൂര്യരഥത്തിനുതുല്യമാം തേരിലാ
സൂര്യവംശേന്ദ്രൻ കരേറിമന്ദം.
പാർവ്വതീ ശങ്കരന്മാരെയും വിഘ്നേശ-

ശ്രീഗണനാഥനെയും സ്മരിച്ചു.
ഭൂപൻ വസിഷ്ഠനെയേററി രഥത്തിങ്കൽ
പിന്നാലെയേറിയാ രാജരാജൻ.
ദേവഗുരുവൊത്ത ദേവേന്ദ്രനെപ്പോൽ
രാജാദശരഥൻ ലാലസിച്ചു.
വേദവിധിപോലെ കർമ്മങ്ങളാചരിച്ചാ–
വീരൻ ശംഖുവിളിച്ചനേരം
ദേശികാനുജ്ഞയാൽ രാമനെ ധ്യാനിച്ചു
'ബാരാത്തു' മുന്നോട്ടുനീങ്ങുകയായ്.
ഹർഷിതന്മാരായി ദേവതമാരെല്ലാം
വാനത്തിൽ പൂമഴപെയ്യുകയായ്.
സുന്ദരമംഗളദായക സൂചക–
മായശകുനങ്ങളന്നുണ്ടായി.
ഹസ്തികരം വാജികരം ഗർജിക്കും ഘോഷവും
വാനിലെ വാദ്യനിനാദങ്ങളും
ദേവനരനാരീമംഗള ഗാനങ്ങൾ
നാഗസ്വരത്തിൻ നിനദങ്ങളും
കാളമണിതൻ 'കിണികിണി' നാദവും
കോലാഹലങ്ങൾ നിറഞ്ഞിതെങ്ങും.
ഹാസ്യകുശലന്മാർ ഗാനവിദഗ്ദ്ധന്മാർ
പൊട്ടിച്ചിരിക്കാൻ വിദൂഷകന്മാർ.
നാനാവിധത്തിൽ തമാശകൾ കാട്ടീടും
നാടകമാടും നടീനടന്മാർ
ഢിംഢിം മൃദംഗത്തിൻ താളത്തിനൊത്തിട്ടു–
വാജികളോടിക്കുമശ്വാരൂഢർ
ബാരാത്തു മുന്നോട്ടു നീങ്ങിയനേരത്തു
നല്ലശകുനങ്ങളെല്ലാമെത്തും
സമ്പൂർണ്ണമംഗള സൂചനയായപ്പോൾ

നീലകണ്ഠപ്പക്ഷിവന്നു മുന്നിൽ.
കാകൻ വലത്തു വയലിലായ് ശോഭിച്ചു
കീരിയും മുന്നിലായ് വന്നുനിന്നു
ശീതളമന്ദസുഗന്ധ സമീരണൻ
വീശിയനുകൂലമായന്നേരം
കുംഭവുമങ്കത്തിൽ കുട്ടിയുമായിസു-
മംഗലസ്ത്രീകളും മുന്നിൽ വന്നു.
നോക്കുന്നു പിന്നിൽ സൃഗാലങ്ങൾ ധേനുക്കൾ
കുട്ടികളെപ്പാൽ കുടിപ്പിയ്ക്കുന്നു.
മാൻകൂട്ടം നേരെ വലത്തോട്ടെയ്ക്കോടുന്നു
ക്ഷേമകരിപ്പക്ഷി പാടിടുന്നു.
വാമവൃക്ഷത്തിലാശ്യാമയും മുന്നിലായ്
മീനും ദധിയും ദ്വിജദ്വയവും
ഇഷ്ടഫലം നൽകുമെല്ലാശകുനവും
സ്പഷ്ടമായന്നേരം വന്നുചേർന്നു.
വിശ്വൈകമാതാപിതാപുനസംഗമ—
വേളയിൽ മംഗളം തന്നെയെല്ലാം.
മാനവചിത്തത്തിൻ വിശ്വാസം നേടുവാ—
നെത്തീ ശകുനങ്ങളെല്ലാമൊന്നായ്.
നല്ലശകുനങ്ങളെല്ലാമൊരുമിച്ചീ—
മംഗളവേളയിൽ സന്തോഷിച്ചു.
ഇപ്രകാരമപ്രയാണം തുടന്നപ്പോൾ
വാദ്യഘോഷങ്ങൾ മുഴങ്ങിയെങ്ങും.
ആഘോഷയാത്രയെ സ്വീകരിയ്ക്കുന്നതി—
ന്നാമിഥിലേശനു ദ്യുക്തനായി.
പാതകൾ നന്നാക്കി പാലങ്ങൾ നിർമ്മിച്ചു
തങ്ങുവാൻ താവളമുണ്ടാക്കിച്ചു.
നാനാവിഭവങ്ങൾ സേവകന്മാർ മാർഗ്ഗേ—

യെല്ലാമൊരുക്കിച്ചു വച്ചിരുന്നു.
ഭോജനത്തിനും ശയനത്തിനും വേണ്ട
സാമഗ്രിയെല്ലാമേ സംഭരിച്ചു
മസ്സവിഭൂഷണ വാസനദ്രവ്യങ്ങ—
ളെല്ലാം വഴിയിലുണ്ടായിരുന്നു
ബാരാത്തട്ടത്തെന്നറിഞ്ഞപ്പോളപ്പുരി
സ്വീകരണോത്സാഹമഗ്നരായി.

## മാസപാരായണം
## പത്താം വിശ്രമം

മംഗളദ്രവ്യങ്ങൾ വച്ചുനിറച്ചോരാ—
സ്വർണ്ണകുംഭങ്ങളലങ്കരിച്ചു.
പീയൂഷമാധുര്യമോലും പാനീയങ്ങൾ
ഭോജനത്തിന്നുള്ള ഭാജനങ്ങൾ
നാനാപ്രകാരത്തിൽ വസ്ത്രങ്ങൾ രത്നങ്ങൾ
സുന്ദരദ്രവ്യം നിറഞ്ഞിതെങ്ങും.
പുഷ്പങ്ങൾ പത്രങ്ങൾ കന്ദഫലാദികൾ
കാഴ്ചവച്ചീടുവാൻ സംഭരിച്ചു.
കോസലനാഥനെ സൽകരിച്ചീടുവാ—
നാവിദേഹേശനൊരുങ്ങി നിന്നു
ഹർഷിതരായ് രണ്ടുരാജസമാജങ്ങ—
ളന്യോന്യമൊന്നായിചേർന്ന നേരം.
തീരങ്ങൾ ഭേദിച്ചുരണ്ടു സമുദ്രങ്ങൾ-
ഒന്നായിചേർന്നതുപോലെയായി.
ആനന്ദമാമഹാസാഗരമുത്സാഹ
കല്ലോലമാലയാൽ ക്ഷുബ്ധമായി.

ദേവാംഗനമാർ തൻ പൂമഴയായ് പിന്നെ
യാനന്ദഗാനങ്ങളാലപിച്ചു.
ദേവവാദ്യങ്ങരം മുഴങ്ങിയാമംഗള-
ദ്രവ്യങ്ങളോരോന്നായ് കാഴ്ചവച്ചു.
സസ്നേഹം വാങ്ങിയാരാജാദശരഥൻ
യാചകന്മാക്കായിദാനം ചെയ്തു.
ആദരസത്കാരപൂജകരം തീന്നപ്പോ-
ളാ''ജനവാസി''ലേയ്ക്കാനയിച്ചു.
വസ്ത്രവിഭൂഷണ സമ്പൽസമൃദ്ധിയാ-
ലാ'ജനവാസം' മനോഹരമായ്.
അന്നേരം ജാനകീദേവിയും മായതൻ
മാഹാത്മ്യമല്ലം പ്രകാശിപ്പിച്ചു.
സിദ്ധികളെ സ്മരിച്ചാനയിച്ചാരാജ-
സ്വീകരണത്തിന്നാദേശം നൽകി.
ദേവിതന്നാജ്ഞയെമാനിച്ചു സിദ്ധിക-
ളപ്പുരി സ്വർഗ്ഗസദൃശമാക്കി.
ആജനവാസിനെ സമ്പൽസമൃദ്ധിയാൽ
സമ്പൂണ്ണമാക്കിയനുഗ്രഹിച്ചു.
സമ്പത്സമൃദ്ധിതൻ ഭോഗവിലാസത്തിൽ
കോസലവാസികരം വിസ്മിതരായ്.
ദേവതമാക്കമലഭ്യമാം ദ്രവ്യങ്ങ-
ളാ'ജനവാസിൽ' സുലഭമായി.
ശ്രീരാമനല്ലാതെയീ ഗൂഢമമ്മത്തെ-
യന്യന്മാരാരുമറിഞ്ഞുമില്ല
ജാനകീ പ്രേമത്തിലാനന്ദമഗ്നനായ്
രാമൻ പുളകിതഗാത്രനായി.
സങ്കോചത്താൽ മൗനിയായ് രാമൻ മാമുനി
സന്നിധിയിൽ വന്നു നിന്നനേരം

അച്ഛനെക്കാണുവാനശയ ദമ്യമായ്
മാനസത്തിങ്കൽ നിറഞ്ഞിരുന്നു.
തൃപ്തനായ് കൗശികനാനന്ദഭാവത്തിൽ
സസ്നേഹം രാമനെയാശ്ലേഷിച്ചു.
സോദരന്മാരൊത്തു മാമുനിയാ''ജന
വാസ''ത്തിലേയ്ക്കുഗമിയ്ക്കയായി.
പുത്രന്മാരൊത്താമുനിവരുന്നേരത്താ-
ധാത്രീശൻ പെട്ടെന്നടുത്തു ചെന്നു.
ആനന്ദവാരിധിയാഴമളക്കുവാൻ
താഴോട്ടുവീണുപോയ് പൊങ്ങിയില്ല.
സാഷ്ടാംഗം പൃഥ്വിയിൽ വീണിട്ടാപ്പൃഥ്വീശൻ
കൗശികപാദത്തിൽ മൂർച്ഛിതനായ്.
മാമുനിരാജനെ മാറോടണച്ചിട്ട-
ങ്ങശീർവദിച്ചതിധന്യനായി.
കാലിൽ കിടക്കുമാക്കുട്ടികളെക്കണ്ടാ
കാകുത്സ്ഥനെല്ലാം മറന്നുപോയി.
പെട്ടെന്നെടുത്തിട്ടു കെട്ടിപ്പിടിച്ചിട്ടാ
കുട്ടികൾ കണ്ണീരിൽ മുങ്ങിപ്പോയി.
ആനന്ദശീതള മന്ദസമീരണൻ
ദുഃഖമാമഗ്നികെടുത്തിപ്പോയി.
സദ്ഗുരുനാഥനെ വന്ദിച്ചുഭ്രാതാക്കൾ
വിപ്രരെയെല്ലാം വണങ്ങിനിന്നു.
ആരാമലക്ഷ്മണന്മാരെയാശ്ലേഷിച്ചി-
ട്ടാനന്ദമാസ്വദിച്ചാ വസിഷ്ഠൻ
അണ്ണന്മാർ തമ്പിമാരൊന്നുചേർന്നപ്പോഴീ—
മണ്ണിലും വിണ്ണുകളാരചിച്ചു.
അപ്പുരവാസികളേവരും ശ്രീരാമ—
ദർശനപ്പൂനിലാവാസ്വദിച്ചു.

ധർമ്മാർത്ഥ കാമമോക്ഷങ്ങളൊരുമിച്ച്
രൂപം ധരിച്ചതാം പുത്രന്മാരെ
രാജാവിൻ ചാരത്തുകണ്ടിട്ട മാലോക-
രീലോകമെല്ലാം മറന്നുപോയി.
ദേവവാദ്യങ്ങൾ മുഴങ്ങിദേവാംഗനാ-
ഗാനനൃത്താദി തുടങ്ങുകയായ്.
സ്വീകരണത്തിന്നായ് വന്നവരെല്ലാരു-
മാ'ജനവാസം' വെടിഞ്ഞുപോയി.
വിപ്രസചിവരുമൊത്തു ശതാനന്ദൻ
മാഗധസൂതഗണങ്ങളുമായ്
സൽക്കാരമെല്ലാം കഴിഞ്ഞു ജനകൻ തൻ
രാജഗൃഹത്തിൽ മടങ്ങിയെത്തി
പുണ്യത്തിൻ പാരമ്യമാരണ്ടുഭൂപന്മാർ
ലാവണ്യധാമങ്ങൾ ദമ്പതിമാർ
കോസലരാജാവിൻ പുണ്യതപോഫലം
ശ്രീരാമചന്ദ്രനാമിക്കമാരൻ
ശ്രീമിഥിലേശ സുകൃതത്തിൻ മൂർത്തിയാം
ജാനകീദേവിയാമിക്കമാരി
പാർവ്വതീശങ്കര പ്രേമപരിണാമം
പാരിലീഭാഗ്യത്തിൻ ദേവതകൾ
ഈ ദിവ്യദർശനം പാപവിമോചനം
ഭാഗ്യത്താൽ നമ്മൾക്ക സാദ്ധ്യമായി.
ശ്രീരാമസീതാ വിവാഹത്തെ ദർശിച്ച്
നേത്രസാഫല്യമടയാമല്ലോ.
കോകിലവാണികളന്യോന്യമിങ്ങനെ
സല്ലപിച്ചാനന്ദമഗ്നരായി.
''കല്യാണം കാരണം കല്യാണമെല്ലാർക്കും
പിന്നെയുമിങ്ങിവർ വന്നുചേരും.

ബന്ധത്തെയോർത്തു ജനകൻ പലപ്പോഴും
ദമ്പതിമാരെയിങ്ങാനയിപ്പും
അങ്ങനെ ദർശനമേവക്കും സാദ്ധ്യമാം
വല്ലപ്പോഴെങ്കിലും നിസ്സന്ദേഹം.
ശ്രീരാമലക്ഷ്മണന്മാരെപ്പോൽ രണ്ടുപേർ
രാജാവിനുണ്ടു പുത്രന്മാരായി.
രാമസമാനൻ ഭരതനാ തമ്പിയോ
സൗമിത്രി ശത്രുഘ്നനെന്നു പേരായ്.
നിസ്തുലലാവണ്യധാമങ്ങൾ നാലുപേർ
കാമോപമന്മാരെ കണ്ടിടേണ്ടേ ?
മൂന്നുലകത്തിലുമിക്കുമാരന്മാക്ക്
തുല്യരായാരുമുണ്ടായിട്ടില്ല.
വിദ്യാവിനയസൗശീല്യ സമ്പന്നന്മാർ
ശക്തിയിൽ ശോഭയിലുന്നതന്മാർ"
അഞ്ജലീബദ്ധരായ് പ്രാത്ഥിക്കുന്നാളിമാർ
കല്യാണത്തിന്നായി നാലുപേക്കും.
പ്രേമാശ്രുപൂർണ്ണരായ് രോമാഞ്ചഗാത്രികൾ
അന്യോന്യമിങ്ങനെ ചൊല്ലിടുന്നു.
''പുണ്യപയോധികൾ ഭൂപരിതുവരും
ഈശനീപ്രാർത്ഥന പൂർത്തിയാക്കും."
ആനന്ദോത്സാഹ പരിപൂർണ്ണചിത്തരായ്
നാരിമാരിങ്ങനെ തൃപ്തരായി.
സീതാസ്വയംവരദർശനാലാലസാ—
മഗ്നരായെത്തിയാ ഭൂപന്മാരും.
ആ നാലുരാജകിശോരങ്ങളെക്കണ്ടി-
ട്ടാനന്ദമാവോളമാസ്വദിച്ചു.
ശ്രീരാമനിർമ്മല കീർത്തിമാഹാത്മ്യങ്ങൾ
പാടി മഹീപന്മാർ ധന്യരായി.

ആനന്ദവാഹിനീധാരയിൽ നാളുകഠം
ഇങ്ങനെ നീങ്ങിയൊഴുകുകയായ്.
ഹേമന്തകാലത്തിലാധനുമാസത്തിൽ
മംഗലമൂലമാം ലഗ്നം വന്നു.
നാളും ഗ്രഹതിഥിവാരവും യോഗവും
ശ്രേഷ്ഠമായ് ശോധിച്ചു ബ്രഹ്മദേവൻ
ആലഗ്നപത്രിക നാരദൻ മൂലമായ്
രാജാജനകൻ തൻ കയ്യിലെത്തി.
ജ്യോതിഷിമാരുമതുപോൽ ഗണിച്ചപ്പോഠം
മാലോകർക്കെല്ലാർക്കുമാശ്ചര്യമായ്-
സർവ്വസുമംഗല മൂലവിമലമാം
ഗോധൂളി വേളയുമാഗമിച്ചു.
''ലക്ഷണമെല്ലാമനുകൂലമായെന്നു
വിപ്രൻ വിദേഹനോടോതി മെല്ലെ.
രാജാജനകൻ ശതാനന്ദനോടായി
ചോദിച്ചു ''താമസം നല്ലതാണോ ?''
മന്ത്രിമാരെ വിളിച്ചപ്പോഠം ശതാനന്ദൻ
മാംഗള്യദ്രവ്യങ്ങഠം സംഭരിച്ചു.
നാഗസ്വരങ്ങഠം, മൃദംഗങ്ങഠം, ശംഖുകഠം
വാദ്യങ്ങളെല്ലാമൊരുക്കി വച്ചു.
മംഗളകുംഭങ്ങഠം ദൂർവാദധിയാദി
യെത്തിച്ചു നല്ല ശകുനത്തിന്നായ്.
സുന്ദരിമാരാം സുമംഗലിമാർ വന്നു
മംഗളഗീതങ്ങഠം പാടിനിന്നു.
വിപ്രന്മാർ വന്നുനിരന്നു വേദധ്വനി
ഘോഷം മുഴങ്ങിയോങ്കാരമായി.
ദീപാരാധനകഠം താലപ്പൊലികളാ—
നാഗസ്വരത്തിൻ നിനാദമായി.

ആഘോഷയാത്രയെ സ്വീകരിച്ചീടുവാ-
നേവരും ഗോപുരദ്വാരമെത്തി.
കോസലനായക പ്രാഭവം ദർശിച്ചു
ദേവേന്ദ്രൻ പോലും നാണിച്ചിടുന്നു.
ബ്രഹ്മാദിദേവകളാഭാഗ്യവൈഭവേ
കീർത്തികഥനം നടത്തിടുന്നു.
ദേവവിമാനങ്ങൾ വാനം നിറയുന്നു
പൂമഴയെങ്ങുമേ പെയ്തിടുന്നു.
കല്യാണമംഗള സന്ദർഭവേളയിൽ
ദേവവാദ്യങ്ങൾ മുഴങ്ങിടുന്നു.
പ്രേമപുളകിതരായ് ത്രിമൂർത്തികൾ
ശ്രീരാമകല്യാണം ദർശിക്കാനായ്
അന്യദേവന്മാരുമൊത്തതിമോദേന
വ്യോമത്തിലെങ്ങും നിറഞ്ഞുനിന്നു.
ആമിഥിലാപുരി ദർശിച്ചദേവന്മാർ
സ്വർല്ലോകം പോലും മറന്നുപോയി
ശില്പകലയിലെ കല്പനാചാതുരി
ദർശിച്ച സ്വർലോക ശില്പിപോലും
അത്ഭുതലോകത്തിലാനന്ദപാരമ്യ-
മാസ്വദിച്ചങ്ങനെ നിന്നുപോയി.
അപ്പുരനാരീനരന്മാരെല്ലാവരും
സൗന്ദര്യസൗശീല്യപര്യായങ്ങൾ
പൗർണ്ണമിരാവിലെ താരാഗണങ്ങൾ പോൽ
വിണ്ണിലെപ്പെണ്ണുങ്ങൾ മങ്ങിപ്പോയി.
ശങ്കരൻ ബ്രഹ്മാദിദേവന്മാരോടായി-
ട്ടിങ്ങനെ ചൊല്ലിസമാശ്വസിച്ചു
''ആശ്ചര്യമെന്തിനീ ബ്രഹ്മരചിതമാ-
യൊന്നുമേയിപ്പുരത്തിങ്കലില്ല.

ശ്രീരാമസീതാവിവാഹത്തിൻ മുന്നിലെ-
സൃഷ്ടിയിൽ സ്രഷ്ടാവിനെന്തുകാര്യം ?
ഏതൊരുനാമസ്മരണയാൽ മാത്രമീ
മംഗളമെല്ലാം ഭവിച്ചിടുന്നു.
ധർമ്മകാമാർത്ഥമോക്ഷങ്ങൾ ലഭിക്കുന്നി–
താരുടെ കാരുണ്യവീക്ഷണത്താൽ
ആരാമനാദിപരാശക്തിയുക്തനായ്
ലീലകളാടുന്ന നേരമല്ലേ ?
ചിന്തവെടിഞ്ഞുനാം ഭക്തിവിശ്വാസത്തി-
ലെന്നും മറന്നിതിലാനന്ദിയ്ക്കാം.
ഭക്തചിത്തങ്ങൾ തൻ തൃപ്തിയ്ക്കുമാത്രമായ്
മർത്ത്യരൂപത്തിലവതരിച്ചു.
ചിത്തത്തിലെങ്കിലുമീരൂപം ദർശിച്ചാൽ
വക്ത്രത്തിലീനാമമൊന്നു വന്നാൽ
മുക്തിലഭിയ്ക്കുമീ മർത്ത്യാവതാരത്തെ
ദർശിച്ചനാമെത്ര ഭാഗ്യവന്മാർ !''
ശങ്കരനിങ്ങനെ വർണ്ണിച്ചനേരത്തു
ശങ്കതീർന്നേവരുമാനന്ദിച്ചു.
ആനന്ദമഗ്നനായ് രോമാഞ്ചഗാത്രനായ്
ബാരാത്തിൻ മുന്നിൽ നടന്നു ഭൂപൻ
സാധുസമാജ ഭൂദേവസമേതരായ്
നാലുകുമാരന്മാരൊട്ടുടത്തായ്
ആനന്ദമൈശ്വര്യം രൂപമെടുത്തപോൽ
സമ്പൂർണ്ണസായൂജ്യമെന്നപോലെ
നീങ്ങുന്ന ബാരാത്തുകണ്ടിട്ടു ദേവന്മാർ
ജീവിത സാഫല്യമാസ്വദിച്ചു.
ശ്രീരാമലക്ഷ്മണയുഗ്മത്തെ കൈകേയീ-
നന്ദനശത്രുഘ്നരൊത്തുകണ്ടു

വാനിൽ സുരന്മാരുമപ്സരസ്ത്രീകളും
പൂമഴതൂകി സംതൃപ്തരായി.
കേശാദിപാദവും പാദാദികേശവും
കോസല രാമനവർണ്ണനീയൻ.
കല്യാണരാമൻ തൻമോഹനരൂപത്തെ
ദർശിച്ചു പ്രേമാശ്രുനേത്രരായി
പാർവ്വതീശങ്കരന്മാരത്യാനന്ദത്താൽ
രോമാഞ്ചകഞ്ചുകരായി നിന്നു.
കോമള ശ്യാമളഗാത്രത്തിൽ മിന്നൽ പോൽ
പീതാംബരം നന്നായ് മിന്നിടുന്നു.
സർവ്വവിഭൂഷണഭൂഷണമായ് രാമൻ
കല്യാണവേഷത്തെ കാണിയ്ക്കുന്നു.
നിർമ്മല പൗർണ്ണമി ചന്ദ്രസമം മുഖം
നീലകമലം പോൽ നേത്രയുഗ്മം
ആദിവ്യസൗന്ദര്യ ദർശനമഗ്നരായ്
കാണികളെല്ലാം വിദേഹരായി
അശ്വാരൂഢന്മാരായ് രാമനുചുററുമാ—
സോദരന്മാരും ഗമിച്ചിരുന്നു.
ചാരണമാഗധ സൂതഗണാദികൾ
കീർത്തിഗാനാലാപലീനരായി
ശ്രീരഘുവംശത്തിന്നൈശ്വര്യ ഗീതങ്ങൾ
പാടിപ്പിറകെ നടന്നിടുന്നു.
ശ്രീരാമചന്ദ്രനിരുന്നരുളീടുന്ന
വാജീമനോഹരമായിരുന്നു.
ശ്രീരാമവാഹനമാകാൻ കൊതിച്ചിട്ടാ
കാമൻ കുതിരയായെന്നുതോന്നും
പക്ഷീന്ദ്രവേഗത്തിലക്ഷീകവന്നിട-
മശ്വമാകർഷകമായിരുന്നു.

താരാമണികളും മിന്നലും മേഘവും
കേകിയെയാടിയ്ക്കുന്നെന്ന് തോന്നും.
ശ്രീരാമ വാഹനമാമശ്വലാവണ്യം
വാണിയ്ക്കും വർണ്ണിയ്ക്കാനാവതില്ല.
കല്യാണരാമൻ തന്നാദിവ്യരൂപത്തിൽ
ശംഭുവിൻ നേത്രങ്ങൾ നിശ്ചലമായ്.
ലക്ഷ്മിയും വിഷ്ണുവുമാരൂപമാധുരി—
യാസ്വദിച്ചാനന്ദ ലീനരായി.
അഷ്ടനേത്രങ്ങളാൽ നന്നായി നോക്കിയാ
സ്രഷ്ടാവു തൃപ്തനായ്ത്തീരുന്നില്ല.
പന്ത്രണ്ടുകണ്ണുകളുണ്ടതിൽ തുഷ്ടനായ്
ഷണ്മുഖനാദൃശ്യം കണ്ടുനിന്നു.
ശാപമായ് കിട്ടിയൊരായിരം കണ്ണുകൾ
ഭാഗ്യമായിന്ദ്രനു തോന്നിപ്പോയി.
ആയിരം നേത്രങ്ങൾ പോരെന്നു പക്ഷെയാ
വാനവർകോനന്നു തോന്നിപ്പോയി
ശ്രീരാമമൂർത്തിയെ ദർശിച്ചു ദേവേന്ദ്രൻ
ആനന്ദസാഗരമഗ്നനായി.
വാദ്യം മുഴങ്ങുന്നു പൂമഴ പെയ്യുന്നു
ബാരാത്താഗോപുരദ്വാരത്തെത്തി
റാണിസുഹാസിനീമാരെ വിളിച്ചിട്ടു
സ്വീകരണത്തിനൊരുങ്ങിടുന്നു.
മംഗളദ്രവ്യങ്ങൾ സംഭരിച്ചാഗജ-
ഗാമിനികൾ വന്നുകൂടിടുന്നു.
ചന്ദ്രമുഖികളത്താമരക്കണ്ണികൾ
ആരതിഗർവ്വും തീർത്തിടുന്നോർ
വർണ്ണവർണ്ണങ്ങളിലാട ധരിച്ചവർ
സർവ്വാഭരണവിഭൂഷിതകൾ

കോകിലവാണികരം കോമളഗാത്രികരം
കിങ്ങിണികങ്കണധാരിണികരം
മത്തേഭഗാമിനീവൃന്ദം നിറഞ്ഞപ്പോരം
ചിത്തവിമോഹനദൃശ്യമായി.
മംഗളവാദ്യം മുഴങ്ങിയെല്ലാടവും
മംഗളാചാരം തുടങ്ങിയെങ്ങും
ശാരദാമാധവീയിന്ദ്രാണീ ശങ്കരീ—
യാദിയാം ദേവിമാരൊത്തു ചേൎന്നു
മാനവനാരിമാർ വേഷം ധരിച്ചിട്ടു
കല്യാണശാലയിൽ ചെന്നു കൂടി.
കോമളവാണിയിൽ മംഗളഗാനങ്ങരം
പാടി വരവേല്പിന്നായി നിന്നു.
ഹഷ്വിവശരായ് കാണികളാരുമേ
ദേവിമാരാരെന്നറിഞ്ഞതില്ല.
ആനന്ദഭാരത്താലാനതമൗലിക—
ളാരാമദേവനെ സ്വീകരിച്ചു.
കോമളഗാനങ്ങരം മംഗളവാദ്യങ്ങരം
പൂമഴ വൎണ്ണനാതീതമത്രേ !
ആനന്ദകന്ദമാം രാമനെ വീക്ഷിച്ചി
ട്ടേവരും ഹഷിതചിത്തരായി.
അംഭോജനേത്രങ്ങളശ്രു പൂൎണ്ണങ്ങളായ്.
രോമാഞ്ചകഞ്ചുകധാരികളായ്.
ജാമാതാവായിട്ടു രാമനെ ദർശിച്ചു
സീതാമാതാവിന്നു സായൂജ്യമായ്.
വാണിയും ശേഷനും ചേൎന്നാലുമാറാണീ—
മാനസം വൎണ്ണിയ്ക്കാനവതില്ല.
ആനന്ദക്കണ്ണീരടക്കി പ്രസന്നയായ്
സ്വീകരണത്തിന്നായ് മുന്നിൽ വന്നു.

വേദവിഹിതം കുലാചാരം പോലെയാ
കർമ്മങ്ങളെല്ലാം നടത്തി റാണി.
പഞ്ചശബ്ദങ്ങളും പഞ്ചധ്വനികളും
മംഗളഗാനങ്ങളും മുഴങ്ങി.
ആർത്തിയെടുത്തിട്ടങ്ങർഘ്യം കൊടുത്തിട്ടു
രാമനെയുള്ളിലേയ്ക്കാനയിച്ചു.
രാജാദശരഥനൊത്തു ശ്രീരാമനെ
മണ്ഡപത്തിങ്കലനുഗമിച്ചു.
ലോകപതിമാരും നാണിയ്ക്കുമാറുള്ള
വൈഭവപൂർണ്ണ കല്യാണരംഗം.
വാനിലെപ്പൂമഴയൊത്തു ഭൂദേവന്മാർ
ശാന്തിപാഠം ഭാഗ്യാപാടിടുന്നു.
കോലാഹലമായാവിണ്ണിലും മണ്ണിലും
ശബ്ദായമാനമായന്തരീക്ഷം.
ഇങ്ങനെ കല്യാണരാമനെ ദേവിമാർ
ദിവ്യമാം പീഠത്തിൽ കൊണ്ടിരുത്തി.
ദീപമുഴിഞ്ഞവർ രാമനെ വീക്ഷിച്ചി
ട്ടാനന്ദമാവോളമാസ്വദിച്ചു.
വസ്ത്രങ്ങളും രത്നങ്ങളും ഭൂഷണജാലങ്ങളും
വച്ചിട്ടു ഗാനങ്ങളാലപിച്ചു.
ബ്രഹ്മാദിദേവന്മാർ വിപ്രവേഷത്തിൽ വ-
ന്നക്കാഴ്ചകണ്ടു രസിച്ചുനിന്നു.
രാഘവലാവണ്യം വീക്ഷിച്ചുദേവന്മാർ
ജന്മസാഫല്യമനുഭവിച്ചു.
വൈദികലൗകിക കർമ്മങ്ങളും തീർന്നപ്പോൾ
ഭൂപന്മാരന്യോന്യമൊത്തുചേർന്നു.
സ്നേഹസമ്മിശ്രമാമന്തരീക്ഷത്തിങ്കൽ
ദേവന്മാർ പൂമഴതൂകിനിന്നു.

സ്നിഗ്ദ്ധമാം സ്നേഹത്തിൻ മാതൃകയായവർ
കാണികളങ്ങനെ നോക്കി നിന്നു.
ആശീർവാദങ്ങളാലാകാശവാസിക—
ളാരാജവീരനെയാശംസിച്ചു.
ആകാശവാണിയിലാനന്ദമഗ്നനായ്
കോസലാധീശനെയാനയിച്ചു.
അർഘ്യാദിസത്കാരം ചെയ്തു വിദേഹേശൻ
മണ്ഡപത്തിൽ കൊണ്ടിരുത്തിമന്ദം.
സാദരം രാജഗുരുവാം വസിഷ്ഠനെ
പൂജിച്ചാപീഠത്തിൽ കൊണ്ടിരുത്തി.
കൗശികപൂജനടത്തുന്നവേളയിൽ
ഭക്തിയിലാനൃപൻ മുങ്ങിപ്പോയി.
വാമദേവാദിമുനിമാരെ ഭൂമിപൻ
ദിവ്യപീഠങ്ങൾ കൊടുത്തുതുഷ്ട്യാ
പിന്നെയുമാവിദേഹേശൻ ദശരഥ—
പാദം പണിഞ്ഞു വണങ്ങിനിന്നു.
ബാരാത്തിൽ വന്നവരെല്ലാരും തൃപ്തരായ്
രാജാവിൻ നന്മയെ വാഴ്ത്തിനിന്നു.
ബ്രഹ്മാവും വിഷ്ണുവും ശ്രീപരമേശനും
ശ്രീരാമദർശനമാസ്വദിക്കാൻ
വിപ്രവേഷത്തിലാവേദിയിൽ വന്നപ്പോൾ
മാനവരാരുമറിഞ്ഞതില്ല.
എങ്കിലുമാമിഥിലേശൻ ദ്വിജേന്ദ്രരെ
മൂർത്തികൾ മൂവരായ് മാനിച്ചപ്പോൾ
സൽക്കാരമാദരം പൂജവിനമ്രത
ഭക്തിയിൽ സ്നേഹത്തിലാരാജർഷി
ദേവതമാർക്ക മര്യാദരണീയനായ്
മണ്ഡപത്തിന്നലങ്കാരമായി.

ആനന്ദകന്ദമാമപ്പുരുഷോത്തമ
ദർശനലീനരായ് വിസ്മൃതിയിൽ.
സായൂജ്യസോപാനമേറിയാ സൗഭാഗ്യ
രാശികളെങ്ങനെ രണ്ടായ്കാണും !
ദേവാസുരന്മാരും മർത്ത്യരുമെന്നല്ല
സർവ്വവും രാമനിൽ കണ്ടുനിന്നു.
ഏതിലുമെന്തിലുമേവരുമന്നേരം
രാമനെമാത്രമേ കണ്ടുള്ളു
മൂർത്തികൾ മൂവരും ചേർന്നിട്ടുമാരാമ
മൂർത്തിതൻ രോമത്തിനൊത്തതില്ല.
ശ്രീരാമൻ ദേവതമാരെത്തിരിച്ചറി-
ഞ്ഞന്തരാപൂജയാലാദരിച്ചു.
രാഘവശീലസ്വഭാവങ്ങൾ വീക്ഷിച്ചു
ദേവഗണങ്ങൾ സംതൃപ്തരായി.
രാമമുഖചന്ദ്രപ്പൂനിലാവാസ്വദി-
ച്ചക്ഷികൾ പക്ഷിചകോരങ്ങളായ്
പ്രേമപ്രമോദാദിസീമ കവിഞ്ഞപ്പോൾ
മണ്ഡപമാനന്ദമഗ്നമായി.
ചൊല്ലിവസിഷ്ഠനന്നേരം''ശതാനന്ദാ
രാജകുമാരിയെയാനയിയ്ക്കൂ''
ഗൗതമീനന്ദന വാക്യത്തെമാനിച്ചു
തോഴിമാരോടൊത്തു റാണിവന്നു.
മംഗളഗീതങ്ങൾ പാടിക്കൊണ്ടപ്പോഴാ
ബ്രാഹ്മണസ്ത്രീകളും വന്നുചേർന്നു.
മാനുഷസ്ത്രീകൾ തൻവേഷത്തിലെത്തിയാ
വാനവനാരിമാരൊത്തുചേർന്നു.
വാണിയായ് ലക്ഷ്മിയായ് ശങ്കരിയായ് മാനി--
ച്ചാറാണിയെല്ലാരേമാദരിച്ചു.

നന്നായലങ്കരിച്ചാ സീതാദേവിയെ
മണ്ഡപത്തിങ്കലേയ്ക്കാനയിച്ചു.
സാദരമാസഖീഭാമിനിമാർ സീതാ–
ദേവിയ്ക്കുചുററും നടന്നിരുന്നു.
ആമത്തകുഞ്ജരഗാമിനിമാരപ്പോരം
കോകിലവാണിയിൽ പാടിടുന്നു.
നൂപുരമഞ്ജീര കങ്കണകിങ്ങിണീ
നാദത്താലെങ്ങും മുഴങ്ങിടുന്നു.
സുന്ദരീവൃന്ദത്തിൻ മദ്ധ്യത്തിൽ റാണിയായ്
ജാനകീദേവി വിളങ്ങിടുന്നു.
സൗന്ദര്യദീപ്തിതൻ മദ്ധ്യത്തിൽ കേന്ദ്രമായ്
സൗന്ദര്യം സാന്ദ്രീകരിച്ചപോലെ.
നിർമ്മലപാവന ജാനകീദേവിയെ
സ്തബ്ധരായ് കാണികരം നോക്കിനിന്നു.
ചിത്തത്തിലേവരും പാദം പണിഞ്ഞിട്ടു
ശ്രീരാമഭാഗ്യത്തെ വാഴ്ത്തിനിന്നു.
പൂമഴ പെയ്തിതു ദേവന്മാരന്നേര–
മാശീർവദിച്ചു മഹർഷിമാരും.
ഭേരീനിനാദത്തിൻ കോലാഹലമായീ
പ്രേമപ്രമോദത്തിൽ മഗ്നരായീ.
വേദിയിൽ ജാനകിയെത്തിയനേരത്തു
ശാന്തിപാഠസ്തുതിപ്രാരംഭമായ്.
ആചാര്യന്മാരപ്പോഴാചാരം പോലെയാ
കർമ്മങ്ങളെല്ലാമങ്ങാചരിച്ചു.
വിഘ്നവിനായക ശ്രീഗണനായക
ഹോമത്തിൽ വിപ്രന്മാർ വ്യാപൃതരായ്
ഗൗരീപരമേശ്വരന്മാർ പ്രത്യക്ഷരായ്
പൂജാഫലങ്ങളെ സ്വീകരിച്ചു.

സ്വർണ്ണത്തളികയിൽ സ്വർണ്ണക്കലശത്തിൽ
മംഗളദ്രവ്യങ്ങൾ കൊണ്ടുവന്നു.
സൂര്യദേവൻ സ്വയമാചാര്യനായ് വന്നാ
കല്യാണ കർമ്മങ്ങളാചരിച്ചു.
ദേവതാപൂജകൾ തീർന്നതിൽ പിന്നെയാ—
സീതയെ പീഠത്തിൽ കൊണ്ടിരുത്തി.
സീതയും രാമനും സ്നേഹനിബദ്ധരായ്
അന്യോന്യമങ്ങനെ നോക്കിനിന്നു.
അപ്പരിപാവന പ്രേമത്തിൻ പാരമ്യം
വാഗാമഗോചരമായിരുന്നു.
ഹോമസമയത്തിലാഹുതിക്കായിട്ട-
ഗ്നിദേവൻ സ്വയം പ്രത്യക്ഷനായ്.
വിപ്രവേഷം ധരിച്ചാനായു വേദങ്ങൾ
ഓരോ വിധികളരുളിടുന്നു.
ലാവണ്യമാനന്ദ കീർത്തിപുണ്യാദിക-
ളെല്ലാമൊരുമിച്ചു ചേർന്നപോലെ
പട്ടമഹിഷിയാമാവിദേഹേശ്വരി
മണ്ണിലും വിണ്ണിനെയാരചിച്ചു.
സാദരം റാണിയെ മാമുനിമാർ വന്നു
വേദിയിലെത്തുവാനാദേശിച്ചു.
റാണി സുഹാസിനിമാരുമായ് വന്നിട്ടാ
രാജാവിൻ വാമഭാഗത്തായ് നിന്നു.
പാർവ്വതീകല്യാണ വേദിയിലാനന്ദ-
രൂപിണിയായ് മേന നിൽക്കും പോലെ.
നിർമ്മലമംഗളതീർത്ഥം നിറഞ്ഞൊരാ
സ്വർണ്ണകുംഭങ്ങളാദമ്പതിമാർ.
ശ്രീരാമചന്ദ്രൻ തൻ മുന്നിലായ് വച്ചപ്പോ
ഴാനന്ദസീമ കടന്നുപോയി.

മംഗളവാണിയിൽ വേദങ്ങളോതുന്നു
മാനത്തിൽ പൂമഴ പെയ്യിടുന്നു.
ഭക്തിപ്രഹർഷത്താൽ ദമ്പതിമാരപ്പോ-
ളപ്പാദപങ്കജം പൂജിയ്ക്കയായ്.
ഭക്തിപാരമ്യത്താൽ രോമാഞ്ചഗാത്രരായ്
ആരാമപാദ പ്രക്ഷാളനമായ്.
മണ്ണിലും വിണ്ണിലും ദേവവാദ്യഘോഷം
തൃപ്പാദപൂജ നടന്നിടുമ്പോഴ്.
ഏതൊരു പാദത്തെയത്തൃപ്പുരാന്തകൻ
ചിത്തത്തിൽ നിത്യമാരാധിയ്ക്കുന്നു.
ഏതൊരു നാമസ്മരണയാൽ മാത്രമീ
കാലത്തിൻ കല്മഷം നീങ്ങിടുന്നു.
ഏതൊരു തൃപ്പാദസ്പർശനമാത്രയിൽ
പാപിനി സായൂജ്യപ്രാപ്തയായി.
നിത്യം ശിരസിൽ വച്ചപ്പരമേശ്വരൻ
സത്യസനാതനനായിടുന്നു.
പുണ്യത്തിന്നാറമായേതിനെ ദേവന്മാർ
എന്നും മനസിൽ വച്ചാരാധിപ്പൂ.
നിർമ്മലപുണ്യത്തിൻ പര്യായമായി നാ-
മെന്നും കരുതുന്ന ഗംഗാദേവി
ആരുടെ തൃപ്പാദപങ്കജമാധുരി-
യായിട്ടൊഴുകിയീ മണ്ണിൽ വന്നു
എപ്പുരിപാവന പുണ്യതൃപ്പാദത്തിൽ
വണ്ടുകളായ് മുനിമാനസങ്ങൾ
നിത്യവും പാറിപ്പറന്നു നടക്കുന്നു
മുക്തിതൻ സോപാനം തേടിത്തേടി
അപ്പാദരേണുക്കൾ സ്പർശിയ്ക്കാനെത്രയോ
പുണ്യങ്ങൾ ചെയ്യിട്ടുണ്ടായിരിയ്ക്കാം

ആ ഭാഗ്യശാലി ജനകനും പത്നിയും
ശ്രീരാമതൃപ്പാദം സ്പർശിക്കുന്നു !
ഭാഗ്യത്തിൻ പുണ്യത്തിൻ നന്മതൻ പര്യായ–
മപ്പാദ പൂജ കഴിച്ചു ഭൂപൻ.
ആചാര്യന്മാരപ്പോൾ 'ശാഖോച്ചാരം' ചൊല്ലി
പാണിഗ്രഹണവുമാചരിച്ചു.
വേദവിധിപോലെയാചാരം പോലെയാ
പാണിഗ്രഹണ മഹോത്സവമായ്
ആദൃശ്യം ദർശിച്ചു ബ്രഹ്മദേവാദിക–
ളാനന്ദമാവോളമാസ്വാദിച്ചു.
മാമുനിമാരും മനുഷ്യരും മററുള്ള
കാണികളേവരും ധന്യരായി.
ആനന്ദകന്ദമാം കല്യാണരാമനെ
വീക്ഷിച്ചു ദമ്പതിനിന്നുപോയി.
ആചാര്യാദേശത്തെ മാനിച്ചു ഭൂപനാ
കന്യകാദാനം നടത്തി തുഷ്ട്യാ
പാർവ്വതീദേവിയെ ശ്രീപരമേശനായ്
പർവ്വതരാജനന്നേകിയില്ലേ ?
സാഗരം ലക്ഷ്മിയെ വൈകുണ്ഠനാഥനു
സാദരം പണ്ടുപണ്ടേകിയില്ലേ ?
അങ്ങനെതന്നെയാ ശ്രീമിഥിലേശ്വരൻ
ജാനകീദേവിയെ രാമനേകി
ശ്യാമള കോമള ശ്രീരാമവിഗ്രഹം
വീക്ഷിച്ചു സാക്ഷാൽ വിദേഹനായി.
ആചാരം പോലെഹവനവും മററുള്ള
കർമ്മങ്ങളെല്ലാം കഴിച്ചുവിപ്രർ.
വന്ദിവേദധ്വനിമംഗള ഗാനങ്ങൾ
ഭേരീനിനാദം ജയഘോഷങ്ങൾ

കല്പകമപ്പൂമഴയിങ്ങനെ ജാനകീ—
ശ്രീരാമകല്യാണമാഘോഷിച്ചു.
സപ്തപദിയായ് പ്രദക്ഷിണമായ് പിന്നെ
സ്തബ്ധരായേവരും നോക്കിനിന്നു.
ആനവദമ്പതീ ലാവണ്യവർണ്ണന—
യ്ക്കാകില്ലഹിവാണിയും നാണിച്ചിടും.
രാമനും സീതയും നീങ്ങുന്നനേരത്താ_
പൊൻമണിസ്തംഭത്തിൽ ബിംബിയ്ക്കുമ്പോൾ
മാരനും പത്നിയും ഭീതരായ് നാണിച്ചു
രൂപം ധരിച്ചിടുന്നെന്നുതോന്നും
സ്തംഭങ്ങളോരോന്നിൽ മിന്നിയും മാഞ്ഞുമാ
ദൃശ്യത്തെ കണ്ടിടുന്നെന്നുതോന്നും
ദാനകർമ്മാദികളെല്ലാം കഴിഞ്ഞപ്പോ—
ളൗപാസനത്തിൻ മുഹൂർത്തമായി
ജാനകീദേവിതൻ ഫാലത്തിൻ മദ്ധ്യത്തിൽ
സിന്ദൂരമർപ്പിച്ചു രാമചന്ദ്രൻ.
ചെന്താമരപ്പൂവാം ഹസ്തത്തിൽ പൂമ്പൊടി-
യേന്തിക്കരമാമസർപ്പവീരൻ
പീയൂഷം കിട്ടുവാനാശിച്ചു ചന്ദ്രനിൽ
സിന്ദൂരം പൂശിടുന്നെന്നുതോന്നും.
ദേശികാദേശത്തെ മാനിച്ചിരുവരും
പീഠങ്ങളിൽ പിന്നെച്ചെന്നിരുന്നു.
ജാനകീ രാമന്മാരൊന്നായിരുന്നപ്പോൾ
കോസലാധീശൻ പ്രസന്നനായി
പുണ്യത്തിൻ കല്പകം പൂത്തെന്നുനണ്ണിയാ
ഭൂപാലൻ രോമാഞ്ചപ്പട്ടണിഞ്ഞു.
ഈരേഴുലകവുമുത്സാഹമഗ്നമായ്
ശ്രീരാമകല്യാണം സമ്പൂർണ്ണമായ്.

ദേശികാനുജ്ഞലഭിച്ചു ജനകനാ-
രാജകുമാരിമാരെ വരുത്തി.
സർവ്വാംഗഭൂഷിതരായ് വന്നുമാണ്ഡവീ-
യൂർമ്മിള പിന്നെശ്രുത കീർത്തിയും.
സോദരനാം കുശകേതുതൻ പുത്രിയെ
കൈകേയീപുത്രൻ ഭരതന്നേകി.
വേദവിധികളെപ്പാലിച്ചു ഭൂപാലൻ
മാണ്ഡവീകല്യാണമാഘോഷിച്ചു.
ഔരസപുത്രിയാമൂർമ്മിളാദേവിയെ
ലക്ഷ്മണന്നേകി വിദേഹരാജൻ.
മാണ്ഡവീസോദരിയാം ശ്രുതകീർത്തിയെ
ശത്രുഘ്നൻ പതിയായ് സ്വീകരിച്ചു.
ശീലഗുണങ്ങളിൽ രൂപത്തിൽ ഭാവത്തിൽ
മൂവരും നിസ്തുല്യരായിരുന്നു.
ആനാലുബാലികാ ബാലയുഗ്മങ്ങളാ
ജീവൻ തൻ നാലുദശകളത്രേ !
ആദൃശ്യം ദർശിച്ചു രാജാദശരഥൻ
സമ്പൂർണ്ണകാമനായ് സതൃപ്തനായ്.
ധർമ്മാർത്ഥകാമമോക്ഷങ്ങളെ നേടിയാ
സായൂജ്യസാഗരേ മഗ്നനായി.
സ്ത്രീധനം വന്നു നിറഞ്ഞുകഴിഞ്ഞപ്പോൾ
ദേവന്മാരത്ഭുതഗ്രസ്തരായി.
കമ്പളവസ്ത്രങ്ങൾ പട്ടുപുടവകൾ
ആനകൾ തേരു കാലാൾപടകൾ
ആടുകൾ മാടുകളശ്വങ്ങളായിരം
വേഷഭൂഷാദിയവർണ്ണനീയം.
സ്ത്രീധനം സ്വീകരിച്ചാ രാജപുംഗവൻ
യാചകന്മാർക്കായി സമ്മാനിച്ചു.

ശേഷിച്ച വസ്തുക്കരം മാത്രം ദശരഥൻ
സ്വന്തമായ് വസ്തുവാൻ സ്വീകരിച്ചു.
അഞ്ജലീബദ്ധനായ് രാജാജനകനാ
ബാരാത്തുകാരോടു ചൊല്ലിയേവം:-
സ്നേഹസമ്മിശ്രമാം കോമളവാണിയെ
കോസലനായകൻ കേട്ടനിന്നു.
ആദരദാനവിനയസ്തുതികളാൽ
ബാരാത്തിൽ വന്നോരെ സമ്മാനിച്ചു.
മാമുനിമാരെയും ദേവതമാരെയും
കൈകൂപ്പി രാജൻ വണങ്ങിനിന്നു.
''ഭാവത്താൽ മാത്രമേ തൃപ്തരായ്ത്തീരുള്ള
പൂർണ്ണകാമന്മാക്കിന്നെന്തു നൽകാൻ ?
തീർത്ഥം ഞാൻ കൈകളിൽ കോരിയെടുത്തിട്ടു
സാഗരത്തിങ്കലതപ്പിച്ചെന്നാൽ
സാഗരം സംതൃപ്തമാകണമെങ്കിലാ-
ഭക്തിയില്ലെങ്കിലസാദ്ധ്യമല്ലേ! ''
തമ്പിയുമായി ജനകൻ വണങ്ങിയാ
കോസലാധീശനോടോതിയേവം.
സ്നേഹത്തിൽ ശീലത്തിൽ സുന്ദരപ്രേമത്തിൽ
വാണിയിലേവരും തൃപ്തരായി.
''കോസലഭൂപാ നിൻ സംബന്ധം കാരണം
ഞാനുമെൻ ദേശവും ധന്യമായി.
ഞാനുമിക്കാണുന്നതെല്ലാം നിൻ സ്വന്തമായ്
കാണണമാശയിതൊന്നു മാത്രം.
അക്രീതദാസനാണെന്നു നിനച്ചെന്നെ-
യാജ്ഞാപിച്ചീടുവാൻ പ്രാർത്ഥിക്കുന്നു.
എൻ പുത്രിമാരെ നീ സ്വന്തമായ് മാനിച്ചു
കാരുണ്യം സർവ്വദാ കാണിയ്ക്കേണം.

അങ്ങോട്ടു വന്നു ക്ഷണിച്ചില്ലെന്നാകിലും
ഇങ്ങോട്ടു വന്നതിൽ ധന്യനായ് ഞാൻ
ഈ രഘുവംശത്തിൻ ഭൂഷണമാണല്ലോ
സംബന്ധിയായ് വന്നതെൻെറ ഭാഗ്യം !''
സ്നേഹവിനയസമ്മിശ്രമാം വാണിയിൽ
കോസലാധീശനലിഞ്ഞുപോയി.
അന്യോന്യസ്നേഹത്തിൽ തുഷ്ടരായ് ദേവന്മാർ
പൂമഴ പെയ്തിതു വാനിലെങ്ങും
ഭൂപൻ 'ജനവാസി'ലേയ്ക്കു നടന്നപ്പോറം
വേദധ്വനികഠം മുഴങ്ങിയെങ്ങും
ദുന്ദുഭിനാദവുമാജയഘോഷവു—
മാനന്ദപൂർണ്ണമായന്തരീക്ഷം
മംഗളഗാനങ്ങളാശീർവചനങ്ങഠം
ദേവാലയത്തിലെയാഘോഷങ്ങഠം
അന്നേരമായുവ ദമ്പതിമാരെല്ലാം
ദേവാലയത്തിങ്കലെത്തിച്ചേന്നു.
പിന്നെയും രാമനെ വീക്ഷിച്ചു ജാനകീ
നാണിച്ചങ്ങാനനം താഴ്ത്തിടുന്നു.
പ്രേമതൃഷിതമാം ലോചനയുഗ്മമാ
മീനപോലായീ മനോഹരമായ്.

## മാസപാരായണം
## പതിനൊന്നാം വിശ്രമം.

ആമനോമോഹന ശ്യാമളകോമള
കല്യാണരാമനെ കാണുന്നാകിൽ
മാരന്മാരായിരം ചേരിലും നാണിയ്ക്കു
മാദിവ്യശോഭയിൽ മങ്ങിമങ്ങി.

സന്തതമാഭക്ത ചിത്തഭ്രമരങ്ങൾ
പൂന്തേൻ നുകൎന്നു മദിച്ചിടുന്ന
തൃപ്പാദപങ്കജ ചൈതന്യം വൎണ്ണിയ്ക്കാ—
നിപ്പാരിലാൎക്കിന്നു സാദ്ധ്യമാകും !
ആദിവ്യ പുണ്യാനുഭൂതി ലഭിച്ചവ—
രെങ്ങനെ വാക്യത്തിലാക്കിടുന്നു !
കണ്ടവർ മിണ്ടിടാമിണ്ടുവോർ കണ്ടിടാ
കണ്ടോൎക്കാ കൽത്തുണ്ടു കൽക്കണ്ടല്ലേ ?
പീതപുനീതമനോഹരമംബരം
മിന്നലിൻ ജ്യോതിയെ വെന്നിടുന്നു.
ബാലരവി പോലെയാഭയോലുന്നൊരാ
ദിവ്യസ്വരൂപത്തെ ചിത്തതാരിൽ
നിത്യപ്രതിഷ്ഠ നടത്തി ദൎശിയ്ക്കുവോർ—
ക്കിദ്ധരനാടകവേദി മാത്രം.
അക്കടിസൂത്രവും കിങ്ങിണിജാലവു-
മാജാനുബാഹുക്കൾ കങ്കണങ്ങൾ
മംഗളയജ്ഞോപവീതം മഹാഹരവി
മുദ്രികാഭൂഷിതഹസ്തയുഗ്മം.
വിസ്തൃതവക്ഷദേശത്തിലാ ഭൂഷണ—
ജാലം മനോഹരമായിരുന്നു.
യജ്ഞോപവീതംപോൽ മഞ്ഞത്തുപ്പട്ടാട
മുത്തുമണികളാൽ മിന്നിടുന്നു.
സുന്ദര കോമള പങ്കജ നേത്രങ്ങൾ
കുണ്ഡല മണ്ഡിത ഗണ്ഡഭാഗം
വിശ്വൈക സൗന്ദര്യ ഭണ്ഡാരമെല്ലാമേ
സാന്ദ്രീകരിയ്ക്കും വദനചന്ദ്രൻ.
അപ്പുരികക്കൊടി സുന്ദരനാസികാ
കസ്തൂരിപ്പൊട്ടാത്തിരുനെററിയിൽ

പൊൻമണിമുത്തുകൾ വച്ചുപിടിപ്പിച്ച
പൊന്നിൻ കിരീടമാ ഭൂഷണങ്ങൾ
ആചിത്തമോഹനദിവ്യമാം മൂർത്തിയെ
ദർശിച്ചു സായൂജ്യമാസ്വദിച്ചു
വസ്ത്രങ്ങൾ മുത്തുകളാഭൂഷണങ്ങളാ–
ത്തുപ്പാദേകാഴ്ചയായ് കൂടിടുന്നു.
മാഗധചാരണസൂതന്മാർ വന്ദികൾ
കീർത്തിഗാനങ്ങളെ പാടിടുന്നു.
പൂമഴപെയ്യുന്നു ദേവാംഗനകളാ
ദേഹികളെല്ലാം വിദേഹികളായ്.
അന്തഃപുരത്തിലെ ദേവാലയത്തിലാ
ദമ്പതിമാരെത്തി മന്ദം മന്ദം.
ദേവിമാർ മംഗളഗാനങ്ങൾ പാടുന്നു
കർമ്മങ്ങളോരോന്നായ്ച്ചെയ്യിടുന്നു.
സീതതൻ വായിലാനേദ്യം കൊടുക്കുവാൻ
രാമനെപ്പാർവ്വതിശാസിക്കുന്നു.
രാമനുനൽകുവാൻ ശാരദാദേവിയും
സീതയെ സസ്നേഹം പ്രേരിപ്പിച്ചു
ഹാസവിലാസത്താലാനന്ദ പ്രേമത്താ–
ലാലയം കോലാഹലത്തിൽ മുങ്ങി.
ചാടുവചനങ്ങൾ വ്യംഗത്തിൻ വാക്കുകൾ
പൊട്ടിച്ചിരികളുമൊത്തുചേർന്നു
കാണികളേവരും ജന്മസാഫല്യത്തി–
ന്നാനന്ദവാരിയിൽ മഗ്നരായി.
പാണിയിലാമണിമുത്തിൽ പ്രതിബിംബി–
ച്ചാരാമരൂപത്തെ ദർശിച്ചപ്പോൾ
സീതയാഹസ്തത്തെ നിശ്ചലമാക്കിയാ
രൂപത്തെ നോക്കിരസിച്ചിടുന്നു.

തോഴിമാർ കൗതുകം കണ്ടുകണ്ടോരോരോ
കുത്തുവാക്കോതിച്ചിരിച്ചിട്ടന്നു.
തോഴിമാരൊത്തു വധൂവരരീവിധ-
മാ 'ജനവാസി''ലണഞ്ഞെത്തിച്ചേർന്നു.
ആശീർവാദങ്ങളാലാനന്ദഘോഷത്താ-
ലാകാശമെങ്ങും മുഴങ്ങിപ്പോയി.
''ഈയുവദമ്പതിമാർ ചിരംജീവിയായ്
വാഴവാ''നേവരുമാശംസിച്ചു.
യോഗീന്ദ്ര സിദ്ധമുനീശദേവന്മാരാ
പൂമഴപെയ്തു വാദ്യംമുഴക്കി.
രാമനെ വന്ദിച്ചു ധന്യരായേവരും
ഭൂമിയെ വിട്ടുഗമിച്ചു മന്ദം.
ദമ്പതിമാർ 'ജനവാസ'ത്തിൽ വന്നപ്പോ-
ളാനന്ദസാഗരമായി മാറി.
സദ്യയ്ക്കില വയ്ക്കാറായപ്പോൾ ഭൂപനാ
പാചകശാലയിലാനയിച്ചു.
പുത്രസമേതനായ് രാജാദശരഥൻ
ഭോജനശാലയിലെത്തിയപ്പോൾ
പാതയിൽ പട്ടുവിരിച്ചു ജനകനാ
'ബാരാത്തി'ലുള്ളോരെ സ്വീകരിച്ചു.
സാദരം പാദം കഴുകിച്ചിട്ടെല്ലാരേം
പീഠങ്ങളിൽ കൊണ്ടിരുത്തി മന്ദം.
സ്നേഹസമേതം വിനമ്രനായ് ഭൂപാലൻ
ആരാമസന്നിധിയെത്തി വീണ്ടും.
തൃപ്പാദപങ്കജ പൂജയിൽ പിന്നെയു-
മാവിദേഹേശൻ നിരതനായി.
ശ്രീപരമേശ്വരഹൃത് കമലത്തിലെ
പ്രത്യക്ഷദൈവത്തിൻ പാദയുഗ്മം

ഭക്തിവിശ്വാസത്തിന്നുച്ചിയിലേറിയാ
രാജാജനകൻ കഴുകിയ്ക്കുന്നു.
ഭ്രാതാക്കന്മാരെയും രാമനായ് മാനിച്ചു
കാലുകഴുകിച്ചു ധന്യനായി.
പീഠങ്ങളിൽ വന്നിരുന്നപ്പോഴെല്ലാരും
ഭോജനദ്രവ്യങ്ങൾ വന്നുകൂടി.
മുത്തും മണികളും ചുററുമായ് കോർത്താരാ
സ്വർണ്ണപത്രങ്ങൾ നിരത്തുകയായ്
പാചകന്മാരതിനമ്രരായ് ഭോജന
മോരോന്നുകൊണ്ടു വിളമ്പുകയായ്
പാൽച്ചോറും നെയ്ച്ചോറും മററുപലവിധം
ഭോജ്യപദാർത്ഥങ്ങളെത്തി വേഗം.
വേദവിധിപോലെയെല്ലാം കഴിഞ്ഞപ്പോൾ
ഭോജനാനന്ദ നിമഗ്നരായി.
നാനാപ്രകാരത്തിൽ നാനവിധത്തിലാ
നാനാരസങ്ങളിൽ ഭോജനങ്ങൾ
കണ്ടിട്ടും കേട്ടിട്ടുമില്ലാത്തയോരോരോ
പീയൂഷതുല്യമാം പായസങ്ങൾ
അപ്പം വട പിന്നെയെള്ളുണ്ട ലഡ്ഢുവും
മോദകം പാൽകട്ടി പാൽപായസം
എണ്ണിയാൽ തീരില്ല തിന്നാലും തീരില്ല
മണ്ണിലും വിണ്ണിലും തുല്യമില്ല.
പാലടപ്പായസപ്പാത്തിയിൽ വീണൊരു
ഭോജനവീരനാം വിപ്രവര്യൻ
മുങ്ങിമരിയ്ക്കാൻ തുടങ്ങുന്നനേരത്തു
രക്ഷിയ്ക്കാൻ മററുള്ളോർ കൂടുന്നതും
മോദകമാമല കാണിച്ചു വീരനെ
പൊക്കിയെടുക്കാൻ ശ്രമിയ്ക്കുന്നതും

പൊട്ടും വയറെന്നു തിട്ടുന്ന വിപ്രനെ
തട്ടിയിട്ടീടുന്ന കുട്ടികളെ
നെയ്യപ്പം കാണിച്ചു വട്ടിയിലാക്കീട്ടു
കെട്ടിയിട്ടീടുന്ന ഘോഷങ്ങളും.
ആരണന്മാരുടെയാരണരംഗത്തെ
ദർശിച്ചു കാണികളാനന്ദിച്ചു.
ആളിമാരാടുന്നു പാടുന്നു വ്യംഗ്യമാ-
യോരോന്നു ചൊല്ലിക്കളിയാക്കുന്നു.
താളത്തിൽ മേളത്തിൽ പാട്ടുകൾ കേട്ടുകൾ-
ണ്ടേവരുമാനന്ദമഗ്നരായി.
കോമാളിപ്പാട്ടുകൾ പൊട്ടിച്ചിരികളാ-
ക്കുട്ടിക്കളികൾ തുടന്നിടുമ്പോൾ
പാചകവീരന്മാർ പിന്നെയും പിന്നെയും
തിന്നുവാനുത്സാഹം നൽകിടുന്നു.
സദ്യ കഴിഞ്ഞു നിറഞ്ഞ വയറുമായ്
കൈകാൾ കഴുകി സന്തൃപ്തരായി
താംബൂല ചർവ്വണമാസ്വദിച്ചേവരു-
മാജനവാസിൽ മടങ്ങിയെത്തി.
നിത്യവും നൂതനമംഗളകർമ്മങ്ങ—
ളാവിദേഹത്തിലുണ്ടായ് വരുന്നു.
രാത്രി പകലുനിമിഷം പോൽ നീങ്ങുന്നു
യാത്രയെപ്പററി ചിന്തിയ്ക്കുന്നില്ല.
കാലം കഴിയുന്നതാരുമറിഞ്ഞില്ല
ഭോഗവിലാസമാം ധോരണിയിൽ
ദാനങ്ങൾ വാങ്ങിയായാചകന്മാരെല്ലാം
കോസലരാജനെ വാഴ്ത്തിടുന്നു.
ഭാര്യാസമേതരാം പുത്രരെ ദർശിച്ചു
ഭൂപനത്യന്തം കൃതാർത്ഥനായി.

ആനന്ദതുന്ദിലനായ് ഗുരുദേവനെ
വന്ദിച്ചു കോസലനോതിയേവം:—
''എൻ ഗുരുനാഥാ നിൻ കാരുണ്യം കാരണം
ജന്മസാഫല്യം ലഭിച്ചുവല്ലോ.
വിപ്രരെയല്ലാം വിളിച്ചു വഴിപോലെ
ദാനങ്ങളെല്ലാം തുടങ്ങാമല്ലോ''
സദ്ഗുരുദേവൻ വസിഷ്ഠനതു കേട്ടു
മാമുനിമാരെയിങ്ങാനയിച്ചു.
വാത്മീകിജാബലി, വാമദേവൻ പിന്നെ
നാരദൻ കൗശികരാദിയായോർ
താപസശ്രേഷ്ഠന്മാർ വന്നു നിരന്നപ്പോഠം
സാഷ്ടാംഗം ഭൂപൻ നമസ്കരിച്ചു.
പൂജിച്ചു സപ്രേമമാദരിച്ചേവരും
പീഠങ്ങളിൽ കൊണ്ടിരുത്തിനിന്നു.
ലക്ഷക്കണക്കിനായുത്തമഗോക്കളെ
ദാനത്തിനായ് കൊണ്ടു വന്നുനിത്തി
വസ്ത്രാഭൂഷണ സമേതമാഗോക്കളെ
വിപ്രന്മാക്കായിട്ടു ദാനം ചെയ്തു.
സ്വൎണ്ണവുമാടയും മുത്തും മണികളും
യാചകവൃന്ദത്തിനേകിയപ്പോഠം
സന്തൃപ്തരായവരെല്ലാം നൃപാലനെ
വന്ദിച്ചു മെല്ലെ മടങ്ങിപ്പോയി.
കീത്തിഗാനങ്ങളാലാശീർവാദങ്ങളാൽ
കോസലരാജൻ കൃതാത്ഥനായി
ഇങ്ങനെ ശ്രീരാമകല്യാണാഘോഷങ്ങഠം
പൊങ്ങിനമോദാൽ തുടന്നുപോയി.
കൗശികപാദം ഗ്രഹിച്ചു ദശരഥൻ
പിന്നെയും തൃപ്തനായ്ച്ചൊല്ലിടുന്നു.

''താവകകാരുണ്യ മില്ലായിരുന്നെങ്കി-
ലീവകയെല്ലാമസാദ്ധ്യം തന്നെ''
ഐശ്വര്യ സൗശീല്യസ്നേഹസമ്പന്നനാ–
മാമിഥിലേശനെ വാഴ്ത്തീടുന്നു.
എന്നും പ്രഭാതത്തിലെത്തി ദശരഥൻ
യാത്രയ്ക്കനുമതി വാങ്ങിടുന്നു.
സ്നേഹനിബദ്ധനായ് നിത്യം ജനകനാ-
യാത്രയെപ്പിന്നെയും മാററിടുന്നു.
നൂതനസത്ക്കാരം സമ്മാനമാദരം
നിത്യവുമാതിഥ്യം വർദ്ധിയ്ക്കുന്നു.
നിത്യനവാനന്ദ മുത്സാഹമുത്സവ-
മാനഗരത്തിൽ നിറഞ്ഞുതിങ്ങി.
നാളുകളേറെപ്പോയ് രാജസമാജങ്ങൾ
പ്രേമത്തിൻ പാശത്താലൊന്നായിപ്പോയ്.
കൗശികനന്നാൾ ശതാനന്ദനോടൊത്തു
രാജാജനകനോടേവമോതി.
''സ്നേഹപാരമ്യത്താൽ സങ്കടമെങ്കിലും
യാത്രയ്ക്കനുമതി നൽകീടേണം''
വൈമനസ്യത്തോടെയാ വിദേഹേശ്വരൻ
മന്ത്രിമാരെ വിളിച്ചാജ്ഞനൽകി
''യാത്രയ്ക്കൊരുങ്ങുന്നു ധാത്രീശൻ നിങ്ങൾപോയ്
അന്തപുരത്തിലറിയിയ്ക്കേണം''
അപ്പുരവാസികളീ വാർത്തകേട്ടപ്പോ–
ളെപ്പേരും ദുഃഖാർത്തരായിപ്പോയി.
സന്ധ്യാസമയത്തെപ്പങ്കജപുഷ്പം പോൽ
എല്ലാരും വല്ലാതെയായിപ്പോയി.
യാത്രയ്ക്കൊരുക്കമായ് ഭോജനസാമിഗ്രി-
യാത്രയ്ക്കായി നിറച്ചുവച്ചു.

പാലും പഴവും പലഹാരമിത്യാദി
വണ്ടികളോരോന്നിലേററിവച്ചു.
ആന കുതിര കാലാറംപടയെല്ലാമേ
സ്ത്രീധനമായിക്കൊടുത്തു ഭൂപൻ.
സ്വർണ്ണരത്നങ്ങളും വസ്ത്രങ്ങളും പട്ടുക–
ളാദിനിറച്ചുള്ള വാഹനങ്ങൾ
അശ്വങ്ങളാനകളാദിവലിക്കുന്ന
വിസ്തൃത മോഹന വാഹനങ്ങൾ
സ്ത്രീധനസമ്പത്തു ദർശിച്ചു ദിക്പാല
ദേവരും സ്തബ്ധരായ് നിന്നുപോയി.
ആഘോഷയാത്രതിരിക്കുന്ന. വാർത്തയിൽ
റാണിമാർ സന്തപ്തചിത്തരായി.
ആലിംഗനം ചെയ്തു സീതയെ റാണിമാർ
ആശീർവദിക്കുന്നു വീണ്ടും വീണ്ടും
''ദീർഘസുമംഗലിയായി നീ സന്തതം
ഭർത്തൃപ്രിയയായി വാണിടട്ടെ.
ശ്വശ്രൂശ്വശുരാദിശുശ്രൂഷ ചെയ്തുനീ
ശാശ്വതമായ ശസാർജിയ്ക്കേണം
അപ്രിയമായ് പ്രിയൻ ചൊല്ലിയെന്നാകിലും
അപ്രിയമായൊന്നും ചെയ്തുകൂടാ
നാരീധർമ്മത്തിൻെറ മർമ്മം പഠിപ്പിച്ചു
റാണിമാർ നാലുകുമാരിമാരെ.
അന്നേരം സോദരന്മാരൊത്തു ശ്രീരാമൻ
രാജഗൃഹത്തിനകത്തു വന്നു.
ആനാലുസോദരന്മാരെ ദർശിക്കുവാ-
നായിരം നാരീനരന്മാർ വന്നു.
''പോയിട്ടു മിന്നിവർ തോഴിമാരേ നമു
ക്കന്തിമ ദർശനമാസ്വദിക്കാം.

നാംചെയ്തപുണ്യത്താൽ സൃഷ്ടാവീനേത്രങ്ങൾ—
ക്കാനന്ദമിങ്ങനെ നൽകിയല്ലോ.
മൃത്യുവക്ത്രത്തിൽ കിടക്കുന്ന മർത്ത്യനു—
മമൃതുലഭിച്ചതു പോലായില്ലേ
ഭക്ഷണമില്ലാതെ നിർദ്ധനൻ പോകുമ്പോൾ
കല്പകവൃക്ഷം ലഭിച്ച പോലായ്
പാപിയ്ക്കുസദ്ഗതിയെന്നപോൽ നമ്മൾക്കീ—
ശ്രീരാമദർശനം സാദ്ധ്യമായി.
സൂക്ഷിച്ചു വീക്ഷിച്ചിട്ടിവ്യമാം മൂർത്തിയെ
രക്ഷിയ്ക്കാം ചിത്തത്തിൽ നിത്യവും നാം
ചിത്തമാം സപ്പത്തിൻ മൂർത്തിയാം മുത്തിനെ
കാത്തുവച്ചിട്ടു കൃതാർത്ഥരാകാം.''
ഇങ്ങനെ നേത്രങ്ങൾക്കാനന്ദമേകിയാ-
രാമകുമാരൻ നടന്നിടുമ്പോൾ
സന്തുഷ്ടരായിട്ടാ ചെന്താമരാക്ഷികൾ
അന്തപ്പുരങ്ങളിൽ കാത്തുനിന്നു.
കാഴ്ചകൾ വച്ചിട്ടും ദീപമുഴിഞ്ഞിട്ടും
റാണിമാരുള്ളിലേയ്ക്കാനയിച്ചു.
സ്നാനം കഴിച്ചിട്ടാ ഷഡ്രസഭോജനം.
മൃഷ്ടാന്നമേവരുമാസ്വദിച്ചു.
സങ്കോച സൗശീല്യ സുസ്നേഹസമ്മിശ്ര-
വാണിയിൽ ശ്രീരാമനേവമോതി.
''ഇച്ഛിയ്ക്കുന്നച്ഛൻ തിരിച്ചുപോയീടുവാൻ
യാത്രചോദിയ്ക്കുവാൻ വന്നിടുന്നു.
സമ്മോദം സമ്മതമേകണമമ്മമാർ
കുഞ്ഞുങ്ങളാം ഞങ്ങൾ പ്രാർത്ഥിയ്ക്കുന്നു.''
വാർത്ത ശ്രവിച്ചപ്പോളന്തപ്പുരമൊരു
സന്തപ്ത പത്തനമായി മാറി.

മൗനികളായതി പ്രേമവിശരായ്
മക്കളെത്താലോലിച്ചോമനിച്ചു.
ജാമാതൃക്കന്മാരെയേല്പിച്ചു റാണിമാർ
പ്രേമാശ്രു തൂകിപ്പറഞ്ഞിതേവം:—
''കണ്മണിക്കുഞ്ഞുങ്ങരം പ്രാണസമാനകരം
സ്നേഹിച്ചു സവ്വദാ കാത്തിടേണം.
പൂർണ്ണകാമൻ നീ സുജാനശിരോമണി
ഭാവപ്രിയനതിൽ തക്കമില്ല.
ഭക്താത്തിനാശന ദോഷവിനാശന
കാരുണ്യധാമമാം രാമനല്ലേ
പ്രാണനിൽ പ്രാണനാം ജാനകിക്കുഞ്ഞിനെ
യിച്ചരണത്തിങ്കലപ്പിയ്ക്കുന്നു.''
പാദം പണിഞ്ഞിട്ടാ റാണി പറഞ്ഞപ്പോരം
വാണിയാ പ്രേമവിലീനമായി.
സ്നേഹവിവശയായ് വാണീവിഹീനയായ്
റാണിയെ ദശിച്ചു രാമചന്ദ്രൻ
ശ്വശ്രുവിൻ പാദം പണിഞ്ഞു വിനീതനായ്
യാത്രയ്ക്കനുമതി കാത്തു നിന്നു.
സോദരന്മാരുമായ് രാഘവൻ പിന്നെയ—
ങ്ങച്ഛനെക്കാണാൻ മടങ്ങിപ്പോയി.
ഭക്തിവിവശരായ് റാണിമാരാ രാമ-
വിഗ്രഹം ഹൃത്തിലൊളിച്ചുവച്ചു.
പുത്രീവിരഹത്താലത്യന്ത തപ്തരായ്
അമ്മമാരിങ്ങനെ നിന്നിടുമ്പോരം
തോഴിമാരെത്തിയാക്കുഞ്ഞുങ്ങളെപ്പിടി-
ച്ചമ്മമാരിൽ നിന്നും വേർപെടുത്തി.
തള്ളപ്പശുവിനെ പെററിട്ട കുട്ടിയിൽ
നിന്നകററാൻ ശ്രമിയ്ക്കും പോലെ.

തത്തയും മൈനയും പഞ്ജരത്തിൽ കിട–
ന്നത്താരായ് സീതയെത്തേടിടുന്നു.
പക്ഷിമൃഗാദികളിങ്ങിനെയെന്നാകിൽ
മത്ത്യൻ തന്നത്തലൊന്നോത്തുനോക്കൂ.
അശ്രുപൂണ്ണങ്ങളാം നേത്രങ്ങളുമായീ–
ട്ടപ്പോരം മിഥിലേശൻ വന്നുചേൻ.
ജ്ഞാനിയാം വൈരാഗി സീതയെ ദശിച്ചു
സ്നേഹമാം വാരിയിൽ മുങ്ങിപ്പോയി.
ശുഷ്ക്കമാം ജ്ഞാനമാഗ്ഗത്തെ വെടിഞ്ഞിട്ടാ
ഭക്തിയാമാറിലൊലിച്ചുപോയി.
കണ്ണീരിൽ കാലമല്ലെന്നു നിനയ്ക്കയാൽ
സന്താപം ഹൃത്തിലൊളിച്ചുവച്ചു.
മാറോടണച്ചിട്ടാപ്പുത്രിമാരെപ്പിന്നെ
പ്പല്ലക്കിലേററിയിരുത്തി മെല്ലെ.
നാരീധമ്മം കുലരീതിയിവയെല്ലാം
നന്നായിച്ചൊല്ലി മനസിലാക്കി.
പ്രേമനിമഗ്നരായേവരും ഭൂമിപൻ
സിദ്ധിഗണേശനെയോത്തു ഭക്ത്യാ
യാത്രയ്ക്കു നല്ല മുഹൂർത്തമടുത്തപ്പോരം
വന്ദിച്ചു വീണ്ടും വിനായകനെ
യാത്ര തുടൻപ്പോളപ്പുരവാസികരം
ചിത്രസ്ഥരായത്തു നോക്കിനിന്നു.
നല്ല ശകുനങ്ങളെങ്ങുമേ കാണായി
പല്ലക്കിൽ ജാനകിയേറിയപ്പോരം.
വിപ്രസചിവസമേതനായ് ഭൂമിപൻ
അല്പനേരത്തോളമനുഗമിച്ചു.
വാദ്യഘോഷങ്ങരം മുഴങ്ങിത്തുടങ്ങിതേ
വാഹനമെല്ലാമലങ്കരിച്ചു.

ദാനമാനങ്ങളാൽ വിപ്രരെ കോസലൻ
സന്തൃപ്തരാക്കിത്തുടങ്ങി യാത്ര.
ശ്രീഗണനായകപാദം സ്മരിച്ചിട്ടാ
രാജാദശരഥനേറി തേരിൽ.
മംഗളമാകും ശകുനങ്ങളുണ്ടായി.
പൂമഴ പെയ്തിതു ദേവതകൾ.
അപ്സരഗാനങ്ങൾ ഭേരീനിനാദങ്ങൾ
ആനന്ദപൂർവ്വം തുടർന്നു യാത്ര.
കൂട്ടിനു വന്നവർക്കെല്ലാർക്കും സാദരം
സമ്മാനം നൽകിത്തിരിച്ചയച്ചു.
രാജാജനകനെ യാത്രയാക്കീടുവാൻ
കോസലരാജനാലാവുന്നില്ല.
ദൂരമധികം നടന്നപ്പോൾ കോസലൻ
മോഹനവാണിയിലോതിയേവം.
''നേരം വളരെയായ് ദൂരമധികമായ്
പിന്നോട്ടുപോവാൻ സമയമായി''
പ്രേമാശ്രുപൂർണ്ണമാം നേത്രങ്ങളോടെയാ
രാജാജനകനിറങ്ങി താഴെ.
ആ മിഥിലേശ്വരൻ കൈകൂപ്പിസ്നേഹത്തിൻ-
പീയൂഷവാണിയിൽ ചൊല്ലിമെല്ലെ.
''താവകസാന്നിദ്ധ്യ പുണ്യപ്രസാദത്താൽ
ധന്യരിൽ ധന്യനിന്നാക്കിയെന്നെ''
വിപ്രരെ പിന്നെവണങ്ങിയാജാമാതാ
ബാലകന്മാരുടെ ചാരെയെത്തി.
''മാമുനിമാനസ പങ്കജഭൃംഗമേ
ശങ്കരമാനസ ഹംസരാജാ
കീർത്തിയ്ക്കുന്നെങ്ങനെ നിന്നെ ഞാൻ ഭക്തചി-
ത്താർത്തിവിനാശനാ കാത്തിടേണം.

കാമക്രോധ മോഹലോഭ മദാദിനിൻ
നാമത്തിൻ ശക്തിയാൽ സത്യജിച്ച്
യോഗികളേതിനെ തേടുന്നു സന്തതം
ആരാമ ദശ്നമേകിയല്ലോ.
ആദിമദ്ധ്യാന്ത വിഹീനമാവ്യാപക-
മവ്യക്ത നിർഗ്ഗുണ ബ്രഹ്മമിപ്പോൾ
നിർഗ്ഗുണൻ സദ്ഗുണരാശിയായ് സച്ചിദാ-
നന്ദത്തിൻ രൂപമായ് കണ്ടിടുന്നു.
വാചാമഗോചരം നിസ്തുല്യം ചിത്തത്തി-
ലെത്തിടാത്തതാമിത പ്രമേയം
''നേതിയെ''ന്നായ് മാത്രം വർണ്ണിപ്പൂവേദങ്ങൾ
പ്രത്യയാതീതം പ്രമാണഹീനം.
സർവ്വദാസർവ്വഥാനിശ്ചലം നിസ്തുലം
നിർഗ്ഗുണം നിർമ്മം നിർവ്വികാരം
ആനന്ദകന്ദമമാദി പുരുഷനീ—
രൂപത്തിലെൻ മുന്നിൽ നിന്നിടുന്നു.
സ്വന്തമായെന്നെ നിനച്ചിട്ടെൻ ജീവിതം
സായൂജ്യലക്ഷ്യത്തിലെത്തിയ്ക്കുന്നു.
നിർഗ്ഗുണ കീർത്തനമെൻ ഭാഗ്യവർണ്ണന
വാണിയാൽ ശേഷനാലാവതില്ല.
ചൊല്ലുന്നു പിന്നെ ഞാനിത്രയുമെൻ ചിത്ത
ഭാവത്തെക്കാണിയ്ക്കാനായിമാത്രം.
കൈക്കൂപ്പിപ്രാർത്ഥിയ്ക്കുന്നൊന്നിനു മാത്രമെൻ
ചിത്തത്തിൽ നിൻ പാദമെന്നുമെന്നും
നിശ്ചലമായിനിരന്തരം നിത്യവും
സുസ്ഥിരം വ്യക്തമായ് കണ്ടിടേണം''
ഭക്തിയിൽ ചാലിച്ചജ്ഞാനത്തിൻ വാണിയാൽ
ഭക്തപ്രിയനോ പ്രസന്നനായി.

അച്ഛനായാചാര്യനായി ശ്വശുരനെ
മാനിച്ചു രാമൻ വണങ്ങിനിന്നു.
സ്നേഹേനപിന്നെ ഭരതനെ ദർശിച്ചി-
ട്ടാശീർവദിച്ചു കൃതാർത്ഥനായി.
ലക്ഷ്മണശത്രുഘ്നന്മാരെയും സസ്നേഹ—
മാലിംഗനം ചെയ്തനുഗ്രഹിച്ചു.
പിന്നെ ജനകനാ കൗശികമാമുനി
പാദം പണിഞ്ഞു പറഞ്ഞു മന്ദം:-
താവകകാരുണ്യമുണ്ടെങ്കിലീ മന്നിൽ
ദുർലഭമായിട്ടിന്നൊന്നുമില്ല.
തൃപ്പാദദർശനമൊന്നിനാൽ മാത്രമീ
സിദ്ധിഗണേശൻ സന്തൃപ്തനാകും''
വന്ദിച്ചനുഗ്രഹം വാങ്ങിച്ചു ഭൂപനാ
സ്വന്തം പുരത്തിലേയ്ക്കായ് മടങ്ങി.
ഭേരീനിനാദം മുഴങ്ങിയാ 'ബാരാത്ത്'
നേരെയയോദ്ധ്യയ്ക്കു യാത്രയായി.
ഗ്രാമീണനാരീനരന്മാരാ മാർഗ്ഗത്തിൽ
ശ്രീരാമദർശനമാസ്വദിച്ചു.
താവളമെല്ലാം കടന്നാശുഭദിനേ
രാമപുരത്തിൻ സമീപമെത്തി.
വാദ്യഘോഷങ്ങളാ ഭേരീനിനാദങ്ങൾ
ശംഖിൻധ്വനിയുമാ ചെണ്ടമേളം
അശ്വവുമാനയും ഗർജ്ജിച്ചിടയ്ക്കിടെ
ശബ്ദായമാനമായന്തരീക്ഷം.
നാഗസ്വരങ്ങൾ, മൃദംഗങ്ങൾ കൊമ്പുത്ത-
മാപ്പുവിളികളും പാട്ടുകളും
'ബാരാത്തട്ടത്തെന്ന വാർത്തയറിയിച്ചു
സാകേതമാനന്ദ സാഗരമായ്.

രോമാഞ്ച കഞ്ചുകഗാത്രരായേവരും
വീടുകളെല്ലാമലങ്കരിച്ചു.
ഗോപുരദ്വാരങ്ങൾ വ്യാപാരശാലകൾ
വീഥികളെല്ലാമലങ്കരിച്ചു
തോരണം കേതുപതാകാവിതാനങ്ങൾ
എങ്ങുമേ നന്നായിപ്പൊങ്ങിവന്നു.
ചെമ്പനീർകുങ്കമ കസ്തൂരിസിന്ദൂരം
പാതയിലെല്ലാം നിറഞ്ഞുവന്നു.
വാഴക്കുലകളും മാങ്ങയും തേങ്ങയും
വെററില മററുള്ള ദ്രവ്യങ്ങളും
എങ്ങും നിറഞ്ഞപ്പോളപ്പുരി പാരിലെ
വൈകുണ്ഠമായിട്ടു മാറിപ്പോയി.
മംഗളസൂചക പൂർണ്ണകുംഭങ്ങളാൽ
മന്ദിരം തോറും നിരന്നുവന്നു.
ബ്രഹ്മാദിദേവന്മാർ മോഹിയ്ക്കുമപ്പുരി
യത്യന്തമോഹനമായിരുന്നു.
ഋദ്ധിയും സിദ്ധിയും സമ്പൽസമൃദ്ധിയും
മംഗളാകർഷകമാക്കിത്തീർത്തു.
ഉത്സാഹമാനന്ദം ദേഹം ധരിച്ചിട്ടീ
സാകേതം ദർശിയ്ക്കാൻ വന്നപോലെ.
ജാനകീരാഘവ ദർശനലാലസാ-
ലോലരാം മാലോകരൊത്തുകൂടി.
കാമവിലാസിനീ കാണുകിൽ നാണിയ്ക്കും
കാമിനിമാർ കൂട്ടം കൂട്ടമായി.
സുന്ദരമംഗള ദ്രവ്യങ്ങളേന്തിയാ
ദീപമുഴിയാനണഞ്ഞിടുന്നു.
മംഗളഗാനങ്ങൾ പാടിസുമംഗലീ
സുന്ദരിമാരും നിരന്നിടുന്നു.

രാജഭവനത്തിൻ കോലാഹലം കണ്ടാൽ
ആനന്ദകല്ലോലമായിത്തോന്നും.
പ്രേമവിവശരായ് മാതാക്കന്മാരെല്ലാം
എല്ലാം മറന്നങ്ങു നിന്നുപോയി.
വിഘ്നവിനായക വിശ്വൈകനായക
ശ്രീഗണനാഥനെ പൂജ ചെയ്തു.
വിപ്രന്മാക്കെല്ലാക്കും ദാനവും ചെയ്തിട്ടാ–
റാണിമാരങ്ങനെ കാത്തുനിന്നു.
മോദപ്രമോദവിവശരായമ്മമാർ
നിശ്ചലമൂർത്തികളായി നിന്നു.
ആ നവദമ്പതീസ്വാഗതത്തിനായ്
മംഗളദ്രവ്യങ്ങൾ സംഭരിച്ചു.
വാദ്യഘോഷങ്ങൾ മുഴങ്ങി സുമിത്രയാ
താലപ്പൊലിയുമായ് മുന്നിൽ വന്നു.
വെററില പാക്കുദധിദശപുഷ്പമാ-
കസ്തൂരിയക്ഷത ഗോരോചനം.
നാനാവർണ്ണങ്ങളിൽ നനാതരങ്ങളിൽ
സ്വർണ്ണകുംഭങ്ങൾ നിറഞ്ഞിതെങ്ങും
മംഗളദ്രവ്യ സമ്പൂർണ്ണകുംഭങ്ങളാ
റാണിമാർ നന്നായലങ്കരിച്ചു.
'ആരതി'ക്കായവയെല്ലാമേ സംഭരി–
ച്ചിങ്ങനെ ഗീതങ്ങൾ പാടിടുന്നു.
സ്വർണ്ണത്തളികയിൽ മംഗളവസ്തുക്ക-
ളേന്തിയാ മാതാക്കൾ വന്നിടുന്നു.
ധൂപധൂമം പൊങ്ങിയാനഭോമണ്ഡലം
മേചകകാന്തി കലന്നു ഭംഗ്യാ.
ശ്രാവണമേഘം പോൽ വ്യാപിച്ച നേരത്തു
കല്പകപ്പൂമഴയായി വാനിൽ

മഞ്ജുളരത്നഘചിത കവാടങ്ങരം
കാണുമ്പോരം മാരിവില്ലായിത്തോന്നും.
കാമിനിമാർ മണിമാലകരം മാളികാ
ജാലകം തോറും നിറഞ്ഞിട്ടമ്പോരം
ചാരുചപലയാം ദാമിനിയങ്ങിങ്ങായ്
മിന്നുന്ന മായുന്ന വെന്നുതോന്നും.
ദുന്ദുഭിനാദം ഘനദ്ധ്വനിപോലെയായ്
യാചകൻ ചാതകമായിമാറി.
ദേവന്മാർ നിർമ്മലതീർത്ഥം പൊഴിയുന്നു
സജ്ജനസസ്യങ്ങരം പുഷ്ടിയ്ക്കുന്നു.
ആശ്ശുഭമംഗളമായ മുഹൂർത്തത്തിൽ
സദ്ഗുരു സമ്മതമേകിയപ്പോരം
രാജാദശരഥൻ ആനന്ദമഗ്നനായ്
ഗോപുരദ്വാരത്തിൽ വന്നുനിന്നു.
പൂമഴപെയ്യുന്ന വാദ്യഘോഷങ്ങളായ്
നല്ലശകുനങ്ങളെങ്ങും കാണ്മൂ.
മംഗളഗീതങ്ങരം പാടിദേവാംഗനാ-
വൃന്ദങ്ങരം ഭംഗിയിൽ നൃത്തമാടി
മാഗധചാരണ സൂതനടന്മാരാ
ശ്രീരാമകീർത്തനം പാടിയാടി.
നിർമ്മലവേദദ്ധ്വനികളാൽ മംഗള
ഗാനങ്ങളാൽ മാനം പാവനമായ്.
വാദ്യഘോഷങ്ങരം മുഴങ്ങി സുരന്മാരും
മർത്ത്യരും പ്രേമനിമഗ്നരായി.
അപ്പുരവാസികളേവരുമൊത്തു ചേ-
ന്നക്കോസലേശനെക്കൈവണങ്ങി.
രാമനെദർശിച്ച മാലോകരെല്ലാരു-
മനന്ദശൈലത്തിൻ മേലെയേറി.

വസ്ത്രങ്ങളും രത്നങ്ങളും കാഴ്ചയായ് വച്ചിട്ട
രോമാഞ്ചഗാത്രരായ് കണ്ണീർ തൂകി.
ദീപമുഴിയുന്നിതപ്പുരനാരിമാർ
ഹർഷിതരായക്കുമാരന്മാരെ.
പല്ലക്കിനുള്ളിലൊളിഞ്ഞിരിയ്ക്കുന്നൊരാ
ഫല്ലാക്ഷിമാരെ വീക്ഷിച്ചിടുമ്പോൾ
സംതൃപ്തിനേടി വരന്മാരെ വാഴ്ത്തുന്നു
നാണിയ്ക്കുന്നക്കൊച്ചു പെൺകുഞ്ഞുങ്ങൾ
രാജദ്വാരത്തിലാ മാതാക്കന്മാരെല്ലാം
ദീപം കൊണ്ടാരാധന നടത്തി.
കാഴ്ചദ്രവ്യങ്ങളാൽ 'ആരതി'യാലവർ
ദമ്പതിമാരെയങ്ങാനയിച്ചു.
ഭാര്യാസമേത സുതന്മാരെ ദർശിച്ചു
മാതാക്കൾ സായൂജ്യമാസ്വാദിച്ചു.
സീതാസമേതനായ് രാമനെ കണ്ടിട്ടാ
മാലോകർ ജന്മസാഫല്യം നേടി.
നാണിച്ചൊളിയ്ക്കുന്ന സീതയെ വീക്ഷിച്ചു
തോഴിമാരാനന്ദമഗ്നരായി.
പൂമഴപെയ്യുന്ന ദേവതമാരപ്പോൾ
ആടുന്നു പാടുന്നു വന്ദിയ്ക്കുന്നു.
ആയുവദമ്പതീശോഭയെ ദർശിച്ചു
വാണിയുപമകൾ തേടിടുന്നു.
തോൽവിയിൽ നാണിച്ചു രാമപാദങ്ങളിൽ
ചിത്തമുറപ്പിച്ചു നിന്നിടുന്നു.
വേദവിധിപോലെ വംശമുറപോലെ
കർമ്മങ്ങളെല്ലാം തുടർന്നിടുന്നു.
പുത്രീപുത്രന്മാരെ രാജഭവനത്തി-
ലാഘോഷമായുള്ളിൽ കൊണ്ടുപോയി.

സുന്ദരമാം നാലു സിംഹാസനങ്ങളിൽ
സുന്ദരീസുന്ദരന്മാരിരുന്നു.
സാദരമപ്പുരിപാവന പാദങ്ങൾ
നന്നായ് കഴുകിച്ചു തൃപ്തരായി.
ധൂപദീപാദിയാൽ നൈവേദ്യത്തോടെയാ
ദമ്പതി പൂജയുമാചരിച്ചു.
ആലവട്ടങ്ങളും വെൺചാമരങ്ങളും
വീശിയവരെയങ്ങാദരിച്ചു.
കാഴ്ചകൾ വന്നുനിറയുന്നിതമ്മമാർ
കാഴ്ചകുറയുന്നു കണ്ണീരിനാൽ
ജന്മസാഫല്യമാ യോഗിക്കുവന്നപോൽ
സന്തതരോഗിക്കമൃതം പോലെ
അന്തിമയുദ്ധത്തിൽ വീരജയം പോലെ
ഭക്തിതൻ തൃപ്തിയിൽ മുക്തിപോലെ
അമ്മമാരാനന്ദ പീയൂഷവാരിയിൽ
വീഴുന്നു താഴുന്നു പൊങ്ങുന്നില്ല.
ഭ്രാതാസമേതനായ് കല്യാണവേഷത്തിൽ
രാമനെകണ്ടു കൃതാർത്ഥരായി
അമ്മമാരോരോകർമ്മങ്ങൾ ചെയ്യുമ്പോൾ
നാണിച്ചിരിക്കുന്നു ദമ്പതിമാർ.
പൂർവ്വികന്മാരെയും ദേവതമാരേയും
പൂജിച്ചു മാതാക്കൾ പ്രാർത്ഥിക്കുന്നു.
''ഭ്രാതാസമേതനായ് ഭാര്യാസമേതനായ്
ഭാനുവംശേന്ദ്രൻ വിരാജിക്കട്ടെ !''
ആശീർവദിക്കുന്നു ദേവതമാരതു
കേട്ടിട്ടു മാതാക്കളൊറ്റാദിപ്പു.
ബാരാത്തിൽ വന്നവർക്കെല്ലാം ദശരഥൻ
ദാനങ്ങൾ നൽകി സമ്മാനിക്കുന്നു.

അപ്പുരവാസികാംക്കേവർക്കം ഭൂപാലൻ
വെവ്വേറെ സമ്മാനമേകിടുന്നു
ആനന്ദഘോഷത്താലാലയമോരോന്നും
സംതൃപ്തി ക്ഷേത്രങ്ങളായിമാറി
യാചകരെല്ലാം കുബേരരായ്ത്തീന്നപ്പോരം
ദാരിദ്ര്യം നാമത്തിൽ മാത്രമായി.
വാദ്യക്കാർ മേളക്കാർ പാട്ടുകാരാട്ടക്കാർ
സമ്മാനം വാങ്ങിസംതൃപ്തരായി.
ഭൂസുരന്മാരും വസിഷ്ഠനുമായ്ഭൂപൻ
രാജഗൃഹത്തിനകത്തിലെത്തി.
ദേശികാദേശത്താൽ ആദരപൂവ്വമാ
കമ്മങ്ങളെല്ലാം കഴിച്ചു ഭൂപൻ.
വിപ്രസമൂഹത്തെ കാലുകഴുകിച്ചു
ഭോജനം നൽകി കൃതാത്ഥനായി.
സ്നേഹദാനാദരാദികളാരം പുഷ്ടരായ്
വിപ്രന്മാരാശീർവദിച്ചുപോയി.
കൗശിക മാമുനീപാദം പണിഞ്ഞിട്ടു
രാജാദശരഥൻ ചൊല്ലിമെല്ലെ
''ധന്യനായിന്നുഞാൻ താവകദർശന
പുണ്യഫലത്താൽ കൃതാത്ഥനായി.''
വന്ദിച്ചു പിന്നെ വണങ്ങിമുനിയുടെ
പാദരേണുക്കളണിഞ്ഞുനിന്നു.
പിന്നെ വസിഷ്ഠനെ പൂജിച്ചു ഭൂമിപൻ
റാണിമാരൊത്താശീർവാദംവാങ്ങി
സീതാസമേതമാ ശ്രീരാമമൂത്തിയെ
ധ്യാനിച്ചിട്ടാശ്രമമെത്തി വിപ്രൻ
വിപ്രവധുക്കളെയെല്ലാം വിളിച്ചിട്ടു
റാണിമാർ ദാനങ്ങളാം നൽകിയപ്പോരം

ഭൂഷണവസ്ത്രാദിയെല്ലാം ധരിച്ചവർ
രാജവംശത്തെ സ്തുതിച്ചുപോയി.
പിന്നെ സുവാസിനിമാൎക്കെല്ലാം കല്യാണ
സമ്മാനമേകിസ്സംതൃപ്തരാക്കി.
കല്യാണം കാണാനയ് വന്നവരെല്ലാരും
പൊന്നോണം തീൎന്നുപോലെ പോയി.
ദേവഗണങ്ങളും പൂമഴവർഷിച്ചു
ദേവലോകത്തിൽ മടങ്ങിയെത്തി.
ഭക്തിയാൽ പുഷ്ടിച്ചചിത്തവുമായവർ
രാമസങ്കീൎത്തനമഗ്നരായി.
ഉത്സാഹം കല്ലോലമോലുന്നഹൃത്തുമായ്
ഉത്സവം തീൎന്നിട്ടാക്കോസലേശൻ
അന്തപുരനകത്തുകടന്നപ്പോ–
ളന്തരംഗത്തിൽ സംതൃപ്തിയായി.
സ്വന്തം സുതന്മാരെയാലിംഗനം ചെയ്താ–
സായുജ്യസോപാനമെത്തിഭൂപൻ.
അന്തപുരത്തിലങ്ങാനന്ദസാഗരം
തീരങ്ങൾ ഭേദിച്ചിരച്ചുകേറി.
ശ്രീരാമസീതാവിവാഹത്തിൻ വൎണ്ണന
കേട്ടാലും പിന്നെയും കേൾക്കാൻ തോന്നും.
രാജാനജകൻതൻ ശീലഗുണങ്ങളെ
സമ്പൽസമൃദ്ധിതൻ മാഹാത്മ്യത്തെ
ചാരണനെന്നോണം രാജാദശരഥൻ
റാണിമാരെപ്പാടിക്കേൾപ്പിയ്ക്കുന്നു
ആമിഥിലേശ്വരമാഹാത്മ്യം കേട്ടിട്ടു
റാണിമാർ സന്തുഷ്ടരായിടുന്നു.
സ്നാനാശനങ്ങളാൽ വിപ്രരെ ഭൂമിപൻ
പിന്നെയും സംതൃപ്തരാക്കിടുന്നു.

ബ്രാഹ്മണഭോജനമെല്ലാം കഴിഞ്ഞപ്പോഠം
രാത്രിയധികം കഴിഞ്ഞുപോയി.
ഭാമിനിമാരുടെ മംഗളഗാനത്താൽ
യാമിനിയത്യന്തം മോഹനമായ്
ആചമനം പിന്നെത്താംബൂലചവ്വ്ണം
കല്യാണവേഷാലങ്കാരമായി.
വന്നവരെല്ലാം മടങ്ങിയനേരത്താ
മന്ദിരമാനന്ദധാമമായി.
പ്രേമശൃംഗാരസംയോഗനിലയമായ്
മോഹനമാമശ്ശയനശാല.
റാണിമാരെന്നൃപൻ ചാരെവിളിച്ചിട്ടു
കോമളവാണിയിലേവമോതി.
''ഗേഹം പരിചയമില്ലവർ കുട്ടികഠം
വേഗം മണിയറപൂകിടേണം.
പെൺമണിക്കുഞ്ഞുങ്ങളാണിവർ സൂക്ഷിച്ചു
കൺമണിപോലെ നാം പാലിക്കേണം
ക്ഷീണിച്ചിരിക്കുന്നു നിദ്രക്കുനേരമായ്
മെത്തവിരിച്ചു ശരിപ്പെടുത്തു
മന്നൻ ദശരഥൻപോയപ്പോഠം റാണിമാർ
ശയ്യകഠം നന്നായലങ്കരിച്ചു.
മുത്തുംമണികളും രത്നവും ചേൻറുള്ള
മെത്തകഠം നന്നായ് വിരിച്ചുവച്ചു.
വെണ്ണപോൽ കോമളമായ വിരിപ്പുകഠം
സ്വണ്ണക്കിടക്കയെ മൂടിവച്ചു.
രത്നഹാരങ്ങളാൽ പുഷ്പമാലകളാൽ
ശയ്യകഠം നന്നായലങ്കരിച്ചു.
കസ്തൂരിചന്ദനം കുങ്കുമം സിന്ദൂരം
എങ്ങും സുഗന്ധം നിറഞ്ഞിരുന്നു.

രത്നദീപങ്ങളാലാശയനാലയം
പൗർണ്ണമീരാത്രിയായ് മാറിപ്പോയി.
റാണിമാർ ശയ്യകളെല്ലാമൊരുക്കിയാ–
രാമനെക്കൊണ്ടു കിടത്തിമെല്ലെ.
രാമൻെറയാജ്ഞയെ മാനിച്ചനുജന്മാർ
നിദ്രയ്ക്കായ് ചെന്നു കിടന്നുമന്ദം.
നിദ്രാവിവശരാം പുത്രരെ വീക്ഷിച്ചു
സസ്നേഹമമ്മമാർ ചൊല്ലിയേവം–
''കോമളശ്യാമളമഞ്ജുളഗാത്രൻമാർ
നക്തം ചരാദിയെക്കൊന്നുവല്ലോ?
മാർഗ്ഗത്തിൽ വന്നൊരാതാടകരാക്ഷസി
രാമനാലെങ്ങനെ കൊല്ലപ്പെട്ടു !
ഘോരനിശാചരന്മാരെ ഹനിച്ചിട്ടു
യാഗത്തെ പാലിച്ചതെത്ര ചിത്രം !
കൗശികകാരുണ്യം കാരണമിങ്ങനെ-
യെല്ലാമനാമയമായി വന്നു.
ഗൗതമപത്നിയ്ക്കു മോക്ഷത്തെനൽകിയീ-
പാരിൽ യശസ്സു പരത്തിയില്ലേ !
ശങ്കരചാപത്തെ ഭഞ്ജിച്ചു മുപ്പാരിൽ
കീർത്തിപതാകയുയർത്തിയില്ലേ !
വിശ്വവിജയിയായ് ജനകീനാഥനായ്
ദൈവീകശക്തി പ്രതീകമായി
കൗശിക മാമുനി പ്രീതിയാൽ മാത്രമി-
ന്നിങ്ങനെനാമെല്ലാം ധന്യരായി.
നിൻ മുഖചന്ദ്രനെക്കാണുന്നനേരത്തീ-
ജന്മം സഫലമായ്ത്തീർന്നിടുന്നു.
നിൻ വിയോഗത്തിലിരിയ്ക്കും ദിനങ്ങളെ
ആയുസ്സിൽ ചേർക്കാതിരുന്നിടേണം''

അമ്മമാക്കാശപാസമേകീ രഘുവരൻ
നിദ്രയ്ക്കായ് ശയ്യയെയാശ്രയിച്ചു.
ശംഭുഗുരു ഗണനാഥനെയോത്തിട്ടാ-
രാമനോ നിദ്രാവിവശനായി.
സന്ധ്യാസമയത്തെ ചെന്താമരപ്പൂപോ-
ലാമുഖമത്യന്ത ശോഭനമായ്.
മന്ദിരം തോറുമുണന്നിരുന്നാളിമാർ
മംഗളഗാനങ്ങരം പാടിടുന്നു.
റാണിമാരോത്തു''ന്നീരാത്രിമനോഹര-
മിപ്പുരി സുന്ദരമായിരിപ്പൂ''
സുന്ദരിമാരാം വധുക്കളുമായിട്ടു
നിദ്രയ്ക്കായ് റാണിമാരും മടങ്ങി.
മുത്തിനെ സപ്പംപോൽ റാണിമാർ കുട്ടികരം-
ക്കാശ്രയമായിട്ടു കാത്തിരുന്നു.
പ്രാതഃപുനീതമാം ബ്രഹ്മമുഹൂത്തത്തിൽ
ശ്രീരാമചന്ദ്രനുണന്നു മെല്ലെ.
മാനം ചുമക്കുന്നു കോഴികരം കൂകുന്നു
മാഗധസൂതന്മാർ പാടിടുന്നു.
വിപ്രസുരഗുരു മാതാപിതാക്കളെ
വന്ദിച്ചനുഗ്രഹം വാങ്ങിടുന്നു.
സ്നാനം കഴിഞ്ഞിട്ടാസോദരന്മാർ പിന്നെ
സന്ധ്യയെ വന്ദിച്ചു നിന്നിടുന്നു.
പ്രാതഃക്രിയകരം കഴിഞ്ഞതിമോദേന—
യച്ഛനെക്കാണുവാനെത്തിടുന്നു.

## നവാഹ്ന പാരായണം
## മൂന്നാം വിശ്രമം

കാണുന്നമാത്രയിൽ മാറോടണയ്ക്കുന്നു
ചാരെയാസ്ഥാനത്തിരുത്തിടുന്നു.
ശ്രീരാമദർശന സൗഭാഗ്യമാസ്വദി-
ച്ചാസഭ നിർവൃതിനേടിടുന്നു.
ദേശിക കൗശിക വിപ്രന്മാരെത്തുന്നു
സാദരം ഭൂപൻ വണങ്ങിടുന്നു.
ശ്രീരാമദർശനാനന്ദനിമഗ്നരാ-
യാഗ്ഗുരുദേവരിരുന്നിടുന്നു.
ധർമ്മേതിഹാസാദി പാരായണങ്ങളാൽ
ദേശികാനന്ദമേകിടുന്നു.
ദിവ്യമാം കൗശികപുണ്യചരിത്രത്തെ
ഭവ്യൻ വസിഷ്ഠൻ വർണ്ണിച്ചിടുന്നു.
വാമദേവാദികളേററു പാടുന്നി-
തേവരും കേട്ടുരസിച്ചിടുന്നു.
ശ്രീരാമലക്ഷ്മണന്മാരതു കേൾക്കുമ്പോ-
ളുത്സാഹം കൊണ്ടു തുടിച്ചിടുന്നു
ഉത്സാഹമംഗളാമോദ ദിവസങ്ങ-
ളുത്സവം പോലങ്ങുപോയിടുന്നു.
ആനന്ദം വർദ്ധിച്ചു വർദ്ധിച്ചയോദ്ധ്യയിൽ
തിങ്ങി വിളങ്ങി വളർന്നിടുന്നു.
മംഗളമോദ വിനോദ സമ്മേളനം
നല്ലനാറും കങ്കണക്കെട്ടഴിച്ചു.
നിത്യനവസുഖലീലകൾ ബ്രഹ്മന-
മിക്ഷിതിയിൽ പിറന്നീടുവാനാശിപ്പൂ.

കൗശികൻ നിത്യവും യാത്രയ്ക്കുഭാവിയ്ക്കും
സസ്നേഹം രാമൻ തടുത്തുനിർത്തും
കൗശികമാമുനി ഭക്തിപ്രഹർഷത്താൽ
മുഗ്ദ്ധനായങ്ങനെ നിന്നുപോകും.
യാത്രയ്ക്കനുമതി ചോദിച്ചനേരത്തു
ഭക്തിയിൽ ഭൂപൻ പറഞ്ഞിതേവം:-
''ഇക്കാണും സമ്പത്തശേഷവും രാജ്യവും
താവകസ്വത്തായ്ക്കരുതിടേണം.
ഞാനുമെൻസ്ത്രീകളും പുത്രന്മാർ നാൽവരും
താവകസേവകന്മാരുതന്നെ.
ഓർമ്മിയ്ക്കുവേണമിക്കുഞ്ഞുങ്ങളെ നിത്യം
തോന്നിടുന്നേരത്തു വന്നിടേണം.''
ഭാര്യാസമേതനായ് പുത്രന്മാരോടൊത്തു
കോസലൻ ഭക്ത്യാനമസ്കരിച്ചു.
പ്രേമവിവശനായാശീർവദിച്ചിട്ടാ
കൗശികനാലയം വിട്ടിറങ്ങി.
സോദരന്മാരുമായ് മാമുനിവര്യനെ
ശ്രീരാമനാശ്രമമാനയിച്ചു.
രാമരൂപത്തിനെ ഭൂപതിഭക്തിയെ
രാമവിവാഹത്തിന്നാനന്ദത്തെ
ചിത്തത്തിലോർമ്മിച്ചു ഭക്തിവിവശനായ്
മുക്തിയും തുച്ഛമായ്ത്തോന്നിടുന്നു.
വാമദേവാദിമുനിമാരാ കൗശിക-
ഗാഥകൾ പാടിരസിച്ചിടുന്നു.
കീർത്തിഗാനങ്ങളിലാർത്തി മുഴുത്തിട്ടാ-
ഭക്തന്മാരെല്ലാം മറന്നിടുന്നു.
പുത്രന്മാരോടൊത്തു രാജാദശരഥൻ
പിന്നെയും മന്ദിരമെത്തിടുന്നു.
ശ്രീരാമകല്യാണഗാഥകൾ പാടിക്കൊ-

ണ്ടേവരുമാനന്ദം നേടിടുന്നു.
ഈരേഴുലകിലുമാരാമനിർമ്മല
കീർത്തിനിലാവു പരന്നിടുന്നു.
കല്യാണരാമനായെത്തിയനാരം മുത—
ലപ്പുരിയാനന്ദമന്ദിരമായ്.
ഈവിവാഹോത്സവമാനന്ദമുത്സാഹം
വർണ്ണിയ്ക്കാൻ വാണിയ്ക്കുമാവതില്ല.
ശേഷനും ശേഷിയില്ലാത്തൊരിക്കാര്യത്തിൽ
ദോഷങ്ങൾ കാണാൻ ശ്രമിച്ചിടല്ലേ.
പാടുന്നു ഭക്തിപരവശനായ് കവി
വാണിയെപ്പാവനമാക്കീടുവാൻ
ജാനകീ രാഘവകീർത്തനം പാടിയീ-
മാനസം നിർമ്മലമാക്കീടുവാൻ.
ആത്മാനുഭൂതിയിലാഭക്തിസ്രോതസ്സിൽ
മായാപ്രപഞ്ചം മറന്നിടുവാൻ.
വർണ്ണിയ്ക്കാമസ്സവംപോലുള്ളീഗാഥകൾ
എന്നുമപൂർണ്ണമായ്ത്താനിരിയ്ക്കും.
യജ്ഞോപവീത സംസ്കാര സമയത്തും
കല്യാണമംഗളവേളയിലും
സാദരം കേൾക്കുന്നോർ പാടുന്നോർക്കെല്ലാർക്കും
സൗഖ്യവും നന്മയും ലഭ്യമാകും
സീതാരഘുവര കല്യാണകാണ്ഡത്തെ
സസ്നേഹമെന്നും പഠിച്ചീടുന്നോർ
ഉന്നതിയുത്സാഹമാനന്ദമെന്നിവ—
യ്ക്കെന്നും സമാർഹരായ് വന്നുചേരും.
കല്യാണമംഗളകാരുണ്യ മൂർത്തിയാം
ശ്രീരാമചന്ദ്രൻ തൻ കീർത്തിഗാഥാ
മംഗളധാമമായ് മന്നിലെല്ലാടവും
സമ്പൽ സമൃദ്ധിസമാഹരിയ്ക്കും

## മാസപാരായണം
## പന്ത്രണ്ടാം വിശ്രമം

ഇതിശ്രീമദ് രാമചരിതമാനസേ
സകലകലികലുഷവിധ്വംസനേ
പ്രഥമഃ സോപാനഃ സമാപ്തഃ

കലിയുഗത്തിലെ സമ്പൂർണ്ണപാപങ്ങളെയും വിധ്വംസിപ്പിക്കുന്ന ശ്രീരാമ ചരിതമാനസത്തിലെ പ്രഥമ സോപാനം സമാപ്തമായി.

–ബാലകാണ്ഡം സമാപ്തം–

